


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീരാമകൃഷ്ണചരിതം.



ഗ്രന്ഥകർത്താവു്:
ശ്രീ. ശ്രീകണ്ഠാനന്ദസ്വാമികൾ,
ശ്രീരാമകൃഷ്ണാശ്രമം,
തിരുവനന്തപുരം.

*Publication Department,*
*Sri Ramakrishna Ashrama,*
*Vilangans, P. O. Puranattukara,*
*Trichur, Kerala State.*

പ്രസാധകൻ:
കെ. പി. മാധവമേനോൻ,
വിജയാ പ്രസ്സ്, പാലക്കാട്.
1954.




 [വില 1—12—0

PRICE $ 2/-

*Approved by the Text-book Committee, Madras,*
*for Nondetailed Study, in High School Class use*
*Vide Fort St. George Gazette — Part 1 B.*
*Page 127, Dated 19—5—54.*

1st Edition Spt. 1953.
2nd. ,, May 1954.

എന്റെ ഗുരുനാഥനായ
**ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ**
തൃപ്പാദങ്ങളിൽ സമർപ്പിക്കപ്പെട്ടതു്.

ശ്രീകണ്ഠാനന്ദ.



BHAGAVAN SRI RAMAKRISHNA

"God alone is true. See Him with yearning and concentration."



ഓം നമോ ഭഗവതേ ശ്രീരാമകൃഷ്ണായ.

# ശ്രീരാമകൃഷ്ണചരിതം.

## ഭാരതഖണ്ഡം.

"ഒരു പൂർണ്ണമായ സംസ്കാരത്തിനു ലോകം കാത്തിരിക്കയാണ്. അതു സാധിക്കാൻ ഭാരതഭൂമിയിലെ അമൂല്യനിധിയായ അദ്ധ്യാത്മജ്ഞാനത്തിന്റെ പ്രചരണം അത്യാവശ്യമായിരിക്കുന്നു. അനേകം ശതാബ്ദങ്ങളായി ഉണ്ടായിക്കൊണ്ടിരിക്കുന്ന അധഃപതനത്തിലും ദുരവസ്ഥയിലും ആ നിധിയെ ഭാരതം കൈവെടിഞ്ഞിട്ടില്ല. നമ്മളുടെ പൂർവ്വികന്മാർ സമ്പാദിച്ചുവെച്ചിരിക്കുന്ന ഈ അദ്ധ്യാത്മരസായനത്തെ സേവിക്കുവാൻ ഭാരതേതരരാജ്യങ്ങൾക്ക് എത്രമാത്രം ആഗ്രഹമുണ്ട്! ആ അമൃതത്തിന്റെ ഒരു കണിക ആസ്വദിക്കാൻ അനേകായിരം മുമുക്ഷുക്കൾ കൈനീട്ടിക്കൊണ്ടിരിക്കുന്നു.

ശ്രീ വിവേകാനന്ദസ്വാമികൾ.

ഇന്ത്യാരാജ്യം എന്നു വിളിച്ചുവരുന്നതിനെയാണ് **ഭാരതഖണ്ഡം** എന്നു പറയുന്നത്. ഈ ഭാരതമാതാവിന്റെ മാഹാത്മ്യം ഗ്രഹിക്കുവാൻ വളരെ വിഷമമാണ്.

ഭാരതത്തെ ഭൂഗോളമാകുന്ന ശരീരത്തിൻെറ ഉത്തമാംഗമായ ശിരസ്സാണെന്നു പറയാം. അത്രയുമല്ല, ശരീരത്രയങ്ങൾ നശിക്കുന്നതിനാൽ, അവയിൽ അന്തർല്ലീനമായി എന്നെന്നേക്കും നശിക്കാത്ത ശാശ്വതമായ ആത്മാവാകുന്നു ഭാരതം.

അനേകം വർഷങ്ങളായി ഭാരതം അനുഭവിച്ചുവന്ന സങ്കടങ്ങളും കഷ്ടതകളും അനന്തങ്ങളാണെന്നു വരികിലും, ആ പുണ്യഭൂമി കെടാവിളക്കുപോലെ അന്നും ഇന്നും പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കുന്നു. ലൌകികാവസ്ഥയിൽ സുഖദുഃഖങ്ങൾ മിശ്രമായിട്ടാണല്ലൊ കാണുന്നതു്. അനേകം ആക്രമികളുടെ അക്രമങ്ങൾ എല്ലാം സഹിച്ചു്, ഒരു കാലത്തു് പ്രബലമായിരുന്ന ഇതര സാമ്രാജ്യങ്ങളെപ്പോലെ കേവലം നാമാവശേഷമാവാതെ ഭാരതം ഇന്നും യൌവ്വന ദശയിൽതന്നെയിരിക്കുന്നു. ഭാരതത്തിനു ഭംഗം തട്ടിയാൽ ലോകത്തിലെ ആദ്ധ്യാത്മികശക്തിയെല്ലാം നശിക്കും എന്നു് നിസ്സംശയം പറയാം.

പാശ്ചാത്യരാജ്യങ്ങളുടെ ലക്ഷ്യം ലൌകികമായ അഭ്യുദയമാണു്. വിഷയസുഖങ്ങളെ മുൻനിർത്തി, അവയെ പൂർണ്ണമാകുംവണ്ണം അനുഭവിക്കുവാൻ പല തന്ത്രങ്ങളും പ്രയോഗിച്ചു് തങ്ങളുടെ ശക്തി മുഴുവൻ അവർ ഉപയോഗിക്കുന്നു. എന്നാൽ ഭാരതമോ? അനേകായിരം വർഷങ്ങൾ നിരന്തരപരിശ്രമംചെയ്തു് നമ്മുടെ ഋഷിപുംഗവന്മാർ സമ്പാദിച്ചിട്ടുള്ള ആദ്ധ്യാത്മികോന്നതിയാണു് ഭാരതം ആദർശമാക്കിയിരിക്കുന്നതു്. ഹൈന്ദവസമുദായത്തിൻെറ അനുഷ്ഠാനങ്ങളെല്ലാം, ഈ ആദ്ധ്യാത്മികശക്തിയെ വർദ്ധിപ്പിക്കു

വാൻതക്ക വിധത്തിലാണു് ഏർപ്പെട്ടുത്തിയിരിക്കുന്നതു്. മററുള്ള സാമ്രാജ്യങ്ങളെപ്പോലെ, ധനത്തെയൊ ഭൌതിക ശക്തിയേയൊ ആസ്പദിച്ചല്ല ഇവർ സമ്പാദിക്കുന്ന ധനം പരോപദ്രവത്തിന്നു പകരം പരോപകാരത്തിന്നും മററു സൽകർമ്മങ്ങൾക്കുമാണു് വ്യയംചെയ്തുവരുന്നതു്.

ഗുണകർമ്മങ്ങളെ ആസ്പദിച്ചുണ്ടായ നാലു വർണ്ണങ്ങളും, സേവയും, ത്യാഗവും മുൻനിർത്തി, പരസ്പരം സഹായിച്ചു് സാമുദായികോന്നതിക്കായി പ്രവർത്തിച്ചുവന്നിരുന്നു. അതേ പ്രകാരം നാലു ആശ്രമങ്ങളും ഈശപ്രാപ്തിക്കനുകൂലമാകും വണ്ണം ആത്മീയപുരോഗതിക്കു് തടസ്ഥം വരാതെ ജീവിതം നയിച്ചുവന്നു.

ഓരോരോ രാജ്യങ്ങളുടേയും സംസ്കാരത്തെ ആസ്പദിച്ചാണു് അവയ്ക്കു് പ്രാധാന്യം കല്പിക്കുന്നതു്. മററു രാജ്യങ്ങളുടേതിനേക്കാൾ ഭാരതീയസംസ്കാരത്തിന്നു് ശ്രേഷ്ഠതം ലഭിക്കുവാൻ കാരണം, അതിന്റെ അസ്ഥിവാരം പരമാർത്ഥനിഷ്ഠയിൽ കെട്ടി ഉറപ്പിച്ചിരിക്കുന്നു എന്നതാണു്. ധർമ്മമാണു് തന്റെ ജീവനാഡി എന്നു് ഭാരതം ഒരു കാലത്തും മറന്നിട്ടില്ല. ഇതാണു് മററു സാമ്രാജ്യങ്ങളെക്കാൾ ഭാരതത്തിന്നുള്ള പ്രാധാന്യം. ചില സന്ദർഭങ്ങളിൽ, ഈ സംസ്കാരത്തിന്റെ പ്രകാശം സ്വല്പം കുറഞ്ഞു എന്നുവരാം. എന്നാൽ അതിന്റെ മൂലകാരണങ്ങൾക്കു് യാതൊരു ഹാനിയും കൂടാതെ അതു് കൂടുതൽ ജ്യോതിസ്സോടുകൂടിയാണു് പിന്നീടു് പ്രകാശിച്ചുകാണുന്നതു്. ലോകം അനിത്യമാണെന്നും, ഈശ്വരൻ മാത്രമാണു് നിത്യമെന്നും സത്യമെന്നും

ഭാരതം വിശ്വസിക്കുന്നു. രാഷ്ട്രീയനേതാക്കന്മാരും ഈ ആശയത്തെ മുൻനിർത്തിയാണ് പ്രവർത്തിച്ചുവരുന്നത്. ഗാന്ധി ആശ്രമങ്ങളും ധർമ്മാചാരങ്ങളെ ആസ്പദിച്ചാണല്ലോ പ്രവർത്തിച്ചുവരുന്നത്. അതുപോലെ ചെയ്യുന്ന യാതൊരു വിദ്യാഭ്യാസവും ഇല്ലാത്ത ഗ്രാമവാസികളും. ഈ കാരണത്താലാണ് കേവലം പാവപ്പെട്ട അവശസമുദായത്തിൽ കൂടി പുണ്യാത്മാക്കളായ സിദ്ധപുരുഷന്മാർ അവതാരം ചെയ്യുന്നത്.

ഭാരതം ഇപ്പോഴും ജീവിച്ചിരിക്കുന്നത്, അതിനു സർവ്വാത്മാവായ സർവ്വശക്തനിൽ വിശ്വാസമുള്ളതുകൊണ്ടാണ്. ഭാരതനിവാസികളുടെ മനസ്സ് ആത്മോന്നതിക്കു വേണ്ടി പരിശ്രമിച്ചുകൊണ്ടുതന്നെയിരിക്കും. ഇന്ന് നാഗരികതയിൽ മുന്നണിയിൽ നില്ക്കുന്നവരാണ് എന്നു അഭിമാനിക്കുന്ന രാജ്യക്കാരെല്ലാം, പശുപ്രായന്മാരായി, അവരുണ്ടെന്നു തന്നെ മററുള്ളവർ അറിയാതിരുന്ന കാലത്തുപോലും, ഭാരതം സർവ്വ കലകളിലും ഉച്ചാവസ്ഥയിലെത്തി, മനുഷ്യർക്കു ഒരു മാതൃകയായിരുന്നു; പ്രേമം, സത്യം, അഹിംസ, ധർമ്മം, ശാന്തി, സഹിഷ്ണുത, ആത്മനിഷ്ഠ ഇതുകൾക്കെല്ലാം കേന്ദ്രസ്ഥാനം ആയിരുന്നു. പല നാമത്താൽ വിളങ്ങുന്ന ദേവന്മാർ, ഒരേ സത്തയുടെ വിവിധ ഭാവങ്ങൾ മാത്രമാണെന്ന് കാണിച്ചുകൊടുത്ത സർവ്വധർമ്മസമന്വയത്തിൻെറ വിളഭൂമിയും ഭാരതംതന്നെ. "വേദാന്തദർശനത്തിൻെറ പ്രചാരണം ഇതരമതങ്ങളുടേതുപോലെ വാളും വഹ്നിയുംകൊണ്ടല്ല നടന്നിരിക്കുന്നതും നടക്കുന്നതും. എല്ലാവർക്കും അഭയം എന്നു മാത്രമല്ല ജീവിതപ്രശ്നങ്ങൾക്ക് മററാരിടത്തും

കിട്ടാത്തതായ സമാധാനവും ശാന്തിയും അതു് ദാനംചെയ്യുന്നു. ദീർഘമായ് അന്വേഷിച്ചു നടന്നു് ഒരു താവളം കിട്ടാത്ത വഴിപോക്കർക്കു് വേദാന്തം വിശ്രമസ്ഥലമാണു്. പരമതത്വമന്ദിരത്തിൽ പ്രവേശിക്കാൻ ആഗ്രഹിക്കുന്നവർ വേദാന്തപഠനത്തിന്നു് അർഹൻതന്നെ."

പുണ്യശീലത്വം, പവിത്രത, ഭൂതാനുകമ്പ, ദാനശീലത്വം മുതലായ ഗുണങ്ങളോടുകൂടിയ ഭാരതീയസംസ്കാരത്തെ പെട്ടിക്കകത്തു് ഭദ്രമായി പൂട്ടിവെച്ചു്, അന്യർക്കു് ഉപയോഗപ്പെടാത്തവിധത്തിലാക്കാതെ അതിനെ സർവ്വർക്കും വിതരണം ചെയ്തു്, സംസ്കാരപദ്ധതിയിൽ ലോകഗുരുവായിതീന്നു് അദ്വൈതവേദാന്തതത്വരഹസ്യങ്ങളെ വിശദമായി വിളക്കികാണിച്ചതും ഭാരതംതന്നെ. ഇതു് എത്രത്തോളം യഥാർത്ഥമാണു് എന്നുള്ളതു് 1952 ഡിസംബർ 10-ാംനു- അമേരിക്ക ഐക്യരാഷ്ട്രത്തിൽ സെൻററ് ലൂയിസ് (St. Louis) എന്ന സ്ഥലത്തുള്ള വേദാന്തസംഘക്ഷേത്രവും സ്ഥാപനവും ഭഗവൽപ്പൂണമാക്കിച്ചെയ്യ അവസരത്തിൽ അയോവ (Iowa) സർവ്വകലാശാലയിലെ ഇലക്ട്രിക്കൽ ഇഞ്ചിനിയറിംഗ് പ്രൊഫസ്സറായ ഡാക്ടർ എൽ. എ. വെയർ പറഞ്ഞിരിക്കുന്നതിൽനിന്നു് മനസ്സിലാക്കാവുന്നതാണു്. "നമ്മുടെ രാജ്യത്തിനുവേണ്ടി വേദാന്തസംഘങ്ങൾ ചെയ്യുന്ന സേവനത്തിൽ ഞാൻ അനേക വർഷങ്ങളായി അത്യന്തം ആലോലുവാണു്. ശ്രീരാമകൃഷ്ണപരമ്പരയിൽ ചേന്ന സന്യാസിമാരുടെ പ്രവത്തനംകൊണ്ടു് പാശ്ചാത്യസംസ്കാരത്തിനു ശുഭോദക്കമായ ഭാവി ഉണ്ടാകുമെന്നു് ഞാൻ ദൃഢമായി വിശ്വസിക്കുന്നതിനുള്ള കാരണങ്ങൾ ഈ അവസരത്തിൽ പറയാം. സൈനിക

ശക്തിയും ധർമ്മഗ്ലാനിയുംകൊണ്ടു് പൂർണ്ണമായിരിക്കുന്ന പാശ്ചാത്യമണ്ഡലത്തിൽ നന്മയും ശാന്തിയും കാണാൻ സാധിക്കയില്ലെന്നു് ഭഗ്നാശയരായിത്തീർന്നിരിക്കുന്ന മനുഷ്യസമുദായങ്ങൾക്കു് അദ്വൈതവേദാന്തതത്വങ്ങൾ സ്ഥിരമായ അവലംബം നല്കുന്നു. ആധുനികമനുഷ്യനു് ഏററവും യോജിച്ച ദർശനശാസ്ത്രമാണു് വേദാന്തം. മനുഷ്യൻ പരിശ്രമിക്കുന്ന എല്ലാ ക്ഷേത്രങ്ങളിലും വിജ്ഞാനം, രാജ്യഭരണം. സമുദായശാസ്ത്രം, ലളിതകലകൾ മുതലായവയിലെല്ലാം തന്നെ വേദാന്തം സമുചിതമായ ശ്രദ്ധ പതിപ്പിക്കുന്നുണ്ടു്. ഈ ദർശനശാസ്ത്രം ലോകത്തിലുള്ള സകല ക്ഷോഭങ്ങളേയും ശമിപ്പിക്കാൻ പര്യാപ്തമാണെന്നു മാത്രമല്ല പരസ്പരം കലഹിക്കുന്ന മനുഷ്യവിഭാഗങ്ങളെ യോജിപ്പിക്കുവാനുള്ള കഴിവും ഇതിനുണ്ടു്. രണ്ടു മുനയുള്ള ഖഡ്ഗമാണു് ആ ദർശനശാസ്ത്രം. ഒരഗ്രംകൊണ്ടു് രാഷ്ട്രങ്ങളും സമുദായങ്ങളും തമ്മിലുള്ള വൈരമാററത്തിൽനിന്നും ഉത്ഭവിക്കുന്ന പ്രശ്നങ്ങൾക്കു് അതു് സമാധാനം നൽകുന്നു. മറെറ അഗ്രംകൊണ്ടു് നന്മതിന്മകൾ, ധർമ്മാധർമ്മങ്ങൾ, ജീവിതോദ്ദേശ്യം മുതലായ വ്യക്തിഗതങ്ങളായ ചോദ്യങ്ങൾക്കും ആ ദർശനം സമുചിതമായ സമാധാനം കൊടുക്കുന്നുണ്ടു്.... ............ പാശ്ചാത്യമനുഷ്യന്റെ ശാശ്വതമായ രക്ഷ അദ്വൈതവേദാന്തത്തിലാകുന്നു എന്നാണു് എന്റെ അഭിപ്രായം."

ഭാരതം അന്യരാജ്യങ്ങളെ കീഴടക്കി ഭരിക്കണം എന്നു് സ്വപ്നത്തിൽപോലും വിചാരിച്ചിട്ടില്ല. നേരെമറിച്ചു് പ്രബലന്മാരായ രാജാക്കന്മാർ, തങ്ങളുടെ രാജ്യത്തെ ഉപേക്ഷിച്ചു് ആത്മാനുഭൂതിക്കുവേണ്ടി സർവ്വവും ത്യജിക്കയാണു്

ചെയ്തിട്ടുള്ളതു. ഭാരതമാതാവിന്റെ സന്താനങ്ങൾ പ്രതിദിനം പ്രാർത്ഥിച്ചുവരുന്നതു് "ലോകാസ്സമസ്താ സുഖിനോഭവന്തു" എന്നാണ്. ആ സ്ഥിതിക്ക് ദ്വേഷബുദ്ധിക്ക് സ്ഥാനം എവിടെ ? അസത്തിൽനിന്നു സത്തിലേക്കും, തമസ്സിൽനിന്നു ജ്യോതിസ്സിലേക്കും, മൃത്യുവിൽനിന്ന് അമൃതത്വത്തിലേക്കും ഗമിക്കുകയും ഗമിപ്പിക്കുകയും ആണ് ഭാരതത്തിന്റെ ധർമ്മം. ഇതിലേക്കായി അപ്പോഴപ്പോൾ കാലദേശാവസ്ഥകളനുസരിച്ച്, ആചാര്യന്മാരും, മഹാത്മാക്കളും ഭാരതത്തിൽ ആവിർഭവിക്കുന്നു. ബാഹ്യലോകത്തെ വിസ്മരിച്ച് ഇന്ദ്രിയനിഗ്രഹം ചെയ്ത്, ഫലമൂലാദികൾ ഭക്ഷിച്ച്, വനാന്തരങ്ങളിൽ വസിച്ച്, തത്വവിചാരംചെയ്ത്, കേവലം ശാസ്ത്രമുഖേനയോ ഗുരുമുഖേനയോ കേട്ടതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ ആ തത്വങ്ങളെ തങ്ങൾക്കു അനുഭവമാക്കുവാൻ വേണ്ട സാധനകൾ ചെയ്ത്, ആത്മസാക്ഷാൽകാരം ലഭിച്ച എത്രയോ മഹാന്മാർ ഈ ഭാരതത്തിൽ അന്നുമുണ്ടായിരുന്നു; ഇന്നും ഉണ്ട്. അതുകൊണ്ടായിരിക്കണം ഈ ഭാരതവർഷത്തെ പുണ്യഭൂമിയെന്നോ ധർമ്മഭൂമിയെന്നോ ലോകം കൊണ്ടാടുന്നതു്.



# പൂൎവ്വകാണ്ഡം.

---

ബങ്കാരം സംസ്ഥാനത്തിൽ, ഹൂഗ്ലി ജില്ലയിൽ ദരിയപുരം (Dereypore) എന്ന ഗ്രാമത്തിൽ ചാററർജി വംശത്തിൽപെട്ട മാണിക്കരാമചട്ടോപാദ്ധ്യായൻ എന്ന ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. അദ്ദേഹം സത്യം, ദാനശീലം, ഈശ്വരഭക്തി മുതലായ വിശിഷ്ടഗുണങ്ങളോടുകൂടിയവനായിരുന്നു. അദ്ദേഹത്തിൻെറ കുടുംബത്തിലേക്ക് നെൽകൃഷി ചെയ്യുവാൻ സുമാറ് അയ്മ്പതു ഏക്കർ നിലമുണ്ടായിരുന്നതുകൊണ്ടു് വിളവിൽ തങ്ങളുടെ ആവശ്യം കഴിച്ചുള്ള ബാക്കി സാധുക്കളായ ഗ്രാമവാസികൾക്ക് ദാനംചെയ്തുവന്നു. അതുകാരണം അവൎക്ക് ഇദ്ദേഹത്തിൻെറ പേരിൽ സ്നേഹവും ബഹുമാനവും വൎദ്ധിച്ചുവന്നു. 1775-ൽ അദ്ദേഹത്തിന്നു ഒരു പുത്രൻ ജനിച്ചു. ആ കുഞ്ഞിന്നു് ക്ഷുദിരാമൻ എന്ന നാമകരണം ചെയ്തു. കാലക്രമത്തിൽ വേറെ രണ്ടു പുത്രന്മാരും, ഒരു പുത്രിയും ജനിച്ചതിന്നുശേഷം മാണിക്കരാമൻ ഇഹലോകവാസം വെടിഞ്ഞു.

പ്രായപൂൎത്തി വന്നതോടുകൂടി കുടുംബഭരണം ജ്യേഷ്ഠപുത്രനായ ക്ഷുദിരാമനാണ് നടത്തിവന്നതു്. അതിന്നു സഹായിപ്പാൻ അദ്ദേഹത്തിൻെറ ധൎമ്മപത്നി ചന്ദ്രമണിദേവിയായിരുന്നു. ഒരു ഉത്തമസ്ത്രീരത്നത്തിന്നുവേണ്ടുന്ന ഔദാൎയ്യം, ധൎമ്മതൽപരത, വിനയം, ഭൂതദയ, ഭൎത്തൃശുശ്രൂഷാനിഷ്ഠ മുതലായ സൽഗുണങ്ങൾ ഇവൾക്കു പൂൎത്തിയായിട്ടുണ്ടായിരുന്നു. ദമ്പതികൾക്ക് കുലദൈവമായ ശ്രീരാമചന്ദ്രനിൽ അപാരമായ ഭക്തിയും വിശ്വാസവും ഉണ്ടായിരുന്നു; പാവപ്പെട്ട

ഗ്രാമവാസികൾക്ക്, ആവശ്യമുള്ളതെല്ലാം ഇവരിൽനിന്ന സാദ്ധ്യമാണെന്ന വിശ്വാസമുണ്ടായതിനാൽ അവരെല്ലാം ചന്ദ്രമണിദേവിയെ "അമ്മ" എന്ന വിളിച്ചുവന്നു. ആ അമ്മ ഭഗവദനുഗ്രഹത്താൽ ആദ്യമായി ഒരു പുത്രനെ പ്രസവിച്ചു. ആ കുഞ്ഞിന്ന് രാമകുമാരൻ എന്നാണ് പേർ. ഇവരെല്ലാവരും ദരിയപുരത്തിൽ സുഖമായി ജീവിതം നയിച്ചുവന്നു.

അക്കാലത്ത് ആ ഗ്രാമത്തിൽ രാമാനന്ദറായി എന്ന ഒരു ജമീൻദാർ ഉണ്ടായിരുന്നു. അദ്ദേഹം ഒരു ദുഃസ്വഭാവിയും, ദുർവ്യവഹാരിയും, തന്റെ സ്വന്തം കാര്യലാഭത്തിന്ന്, എന്തു അക്രമവും പ്രവൃത്തിപ്പാൻ തയ്യാറായ ഒരു നിർദ്ദയനുമായിരുന്നു. അദ്ദേഹത്തെ യഥേഷ്ടം സഹായിക്കാത്തവൎക്ക്, അവിടെ സ്ഥാനമില്ല. ഒരിക്കൽ നിരപരാധിയായ ഒരാളുടെ മേൽ വ്യാജമായ ഒരു കേസ്സ കൊടുത്തു. ക്ഷുദിരാമനോട്, തന്റെ ഭാഗം സാക്ഷി പറയേണമെന്ന് ആവശ്യപ്പെട്ടു. ഇദ്ദേഹത്തിന്റെ സത്യനിഷ്ഠയെപ്പററി ആ രാജ്യനിവാസികൾക്കെല്ലാം അറിവുള്ളതിനാൽ, തനിക്ക് അനുകൂലമായി സാക്ഷി പറയുന്നപക്ഷം, അതു് കോടതി വിശ്വസിക്കും എന്നുള്ള ദൃഢവിശ്വാസത്തിന്മേലാണ് സാക്ഷി പറവാൻ ആവശ്യപ്പെട്ടതു്. എന്നാൽ ക്ഷുദിരാമശൎമ്മോപാദ്ധ്യായൻ, കോടതി എന്ന പേർ കേട്ടാൽതന്നെ നടുങ്ങുന്ന മഹാനായിരുന്നു. കള്ളസാക്ഷി പറയാതിരുന്നാൽ തനിക്ക വരുവാൻപോകുന്ന ഭവിഷ്യത്ത് ഇന്നതാണെന്ന് നല്ലപോലെ അറിയാമെങ്കിലും, സത്യനിഷ്ഠയിൽനിന്ന് അണുപോലും വ്യതിചലിക്കാത്ത അദ്ദേഹമുണ്ടോ അതി

ന്നൊരുങ്ങുന്നു? സത്യരക്ഷക്ക് ആവശ്യമായി വന്നാൽ മററു സർവ്വസ്വവും ഉപേക്ഷിപ്പാൻ തയ്യാറായിരുന്നതിനാൽ അദ്ദേഹം ആ ദുഷ്ടന്റെ അപേക്ഷയെ നിരസിച്ചു. ആ പാതകിക്ക് ക്ഷാത്രം ക്രുദ്ധമായി. കാലതാമസം കൂടാതെ, ആ ദുഷ്ടൻ ഒരു കള്ളക്കേസ്സു കൊടുത്തു് പൂർവ്വികസ്വത്തു് നിശ്ശേഷം നശിപ്പിച്ചു. ക്ഷുദിരാമന്നു് ഇരിക്കുവാൻ ഒരു ഗൃഹംപോലുമില്ലാതാക്കി.

ലോകത്തിൽ ജീവിച്ചാൽ പല സങ്കടങ്ങളും അനുഭവിക്കേണ്ടിവരുമെന്ന്, ശ്രീരാമന്റെ ചരിത്രത്തിൽനിന്നു, മനസ്സിലാക്കിയ ക്ഷുദിരാമൻ എല്ലാം സഹിച്ചു് നാൾകഴിച്ചു വന്നു. "അന്യഥാ ശരണം നാസ്തി ത്വമേവ ശരണം മമ" എനിക്കു മററൊരു ശരണവും ഇല്ല. അങ്ങു മാത്രമാണു് ശരണമായിട്ടുള്ളതു് എന്നു് സദാ ദൃഢനിശ്ചയത്തോടുകൂടി രാമചന്ദ്രമൂർത്തിയെ അഭയം പ്രാപിച്ചിരിക്കുന്ന ഭക്തനെ ആ കരുണാമൂർത്തി, സങ്കടത്തിൽനിന്നു രക്ഷിക്കാതിരിക്കുമോ? നിശ്ചയമായും രക്ഷിക്കും.

പൂർവ്വിക ഗൃഹത്തെപ്പോലും വിട്ടുപോരേണ്ടിവരുന്നു എന്ന വർത്തമാനം അയൽഗ്രാമവാസിയായ സുഖലാൽ ഗോസ്വാമിക്ക് മനസ്സിലായപ്പോൾ, ഉടനെ അദ്ദേഹത്തെ ക്ഷണിച്ചു. തന്റെ വീട്ടിന്റെ ഒരു ഭാഗത്തു് താമസിപ്പിച്ചു. ഈ ധർമ്മിഷ്ഠനും സൽസ്വഭാവിയും ആയ ഗോസ്വാമി, ക്ഷുദിരാമന്റെ ചിലവിലേക്കായി വളരെ ഫലവത്തായ "ലക്ഷ്മിജല" എന്നു പേരുള്ള അര ഏക്കർ നിലവും കൊടുത്തു. ഇവർ താമസിച്ചിരുന്ന ഗ്രാമത്തിന്റെ പേർ

'കാമാരപ്പുകരം' എന്നായിരുന്നു. അതു് ജഗന്നാഥക്ഷേത്രത്തിലേക്ക പോകുന്ന പാതയുടെ അരുകിലാണു് സ്ഥിതിചെയ്യുന്നതു്. ഈ ഗ്രാമം ഒരു കാലത്തു് വളരെ സമൃദ്ധിയോടുകൂടിയിരുന്നു എന്നുള്ളതിന്നു് പല തെളിവും കാണാം. അവരുടെ വ്യവസായം കൃഷിയും, നെയ്ത്തു് മുതലായ കൈത്തൊഴിലും ആണു്.

ശ്രീരാമചന്ദ്രനെ ആശ്രയിച്ചു് ക്ഷുദിരാമൻ തന്റെ ഭാര്യ, 10 വയസ്സുള്ള രാമകുമാരൻ, 4 വയസ്സ പ്രായമുള്ള കാത്ത്യായനി എന്നിവരോടുകൂടി തന്റെ പുതിയ ഗൃഹത്തിൽ താമസം തുടങ്ങി. ലക്ഷ്മീജലയിൽനിന്നു കിട്ടുന്ന ധാന്യംകൊണ്ടു് കുടുംബചിലവു് നടത്തുവാൻ മാത്രമല്ല അവരുടെ ഇഷ്ടംപോലെ ധർമ്മം ചെയ്യാൻകൂടി സാധിച്ചിരുന്നു. ഇവരുടെ ഗുണാതിശയങ്ങളെക്കൊണ്ടു് ആവശ്യപ്പെടാതെ തന്നെ, പലേ സാധനങ്ങളും ഗ്രാമവാസികൾ കൊണ്ടുവന്നു കൊടുപ്പാൻ തയ്യാറുമായിരുന്നു. എന്നാൽ അപരിഗ്രഹവൃത്തിയിൽ നിഷ്ഠയുള്ള അദ്ദേഹം അതൊന്നും സ്വീകരിക്കാതിരുന്നതിനാൽ അതു സാധുജനങ്ങൾക്കു് ഇഷ്ടാളംഗത്തിന്നിടയായി. താൻ അനുഭവിച്ച കഷ്ടതകൾ ഓർത്തു് ലോകത്തിന്റെ സ്ഥിതിഗതികൾ മനസ്സിലാക്കി അധികസമയവും ക്ഷുദിരാമൻ ജപത്തിലും ധ്യാനത്തിലും കഴിച്ചുവന്നു.

ഈ ഘട്ടത്തിലാണു് താൻ പ്രതീക്ഷിക്കാതെതന്നെ ഇഷ്ടദേവന്റെ ഒരു വിഗ്രഹം കിട്ടുവാൻ അദ്ദേഹത്തിന്നു് ഭാഗ്യമുണ്ടായതു്. അദ്ദേഹത്തിന്നു ഒരു കാര്യാർത്ഥമായി അയൽവക്കത്തുള്ള ഗ്രാമത്തിൽ പോകേണ്ടിവന്നു. മടങ്ങി

പ്പോൾ മദ്ധ്യാഹ്നസമയമായി. ഉഷ്ണം സഹിക്കവയ്യാതെ വയലിന്നരുകിൽ ഒരു മരച്ചുവട്ടിൽ വിശ്രമിക്കുവാൻ ചെന്നിരുന്നു. ക്ഷീണം അധികമായിരുന്നതിനാൽ സ്വല്പം ഉറങ്ങിപ്പോയി. അപ്പോൾ സ്വപ്നത്തിൽ തന്റെ ഇഷ്ടദേവൻ ഒരു ബാലരൂപത്തിൽ തന്റെ മുമ്പിൽ വന്ന് ഒരു സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ടു് "അനേകം ദിവസങ്ങളായി ആരും ഒന്നും തരാതെ ഞാൻ ഇവിടെ പട്ടിണി കിടക്കുന്നു. എന്നെ നിന്റെ ഗൃഹത്തിലേക്കു കൊണ്ടുപോകണം. നീ തരുന്ന ആഹാരം ഞാൻ സ്വീകരിപ്പാൻ തയ്യാറാണു്" എന്നു പറഞ്ഞു. ക്ഷുദിരാമൻ വിസ്മയിച്ചു്, സന്തോഷിച്ചു്, തന്റെ ലൌകികസ്ഥിതിയോർത്തു് സന്തപിക്കുകയും ചെയ്തു. "ഞാൻ ഭക്തിഹീനനാണു്, എന്നു മാത്രമല്ല, എന്റെ കുടിലിൽ അങ്ങയെ പ്രതിഷ്ഠിച്ചു് സേവിക്കുക എന്നതു് വിചാരിക്കപോലും ചെയ്യാൻ സാധിക്കാത്ത നിലയിൽ അത്ര ദരിദ്രനുമാണു് ഞാൻ" എന്നു അദ്ദേഹം ഇഷ്ടദേവനെ ഏതോ വിധം അറിയിച്ചു.

"നീ ഭയപ്പെടേണ്ട, നീ തരുന്നതിനെ സ്വീകരിച്ചു് നിന്റെ സേവകൊണ്ടു് ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം" എന്നു രാമചന്ദ്രൻ പ്രതിജ്ഞചെയ്തു. സ്വപ്നം ഇത്രത്തോളമായപ്പോൾ അദ്ദേഹം ഉണൎന്നു എഴുന്നേററു് ചുററുപാടും നോക്കി, സ്വപ്നത്തിൽ കണ്ട സ്ഥലം ഓൎത്തു് അവിടെ ചെന്നു നോക്കിയപ്പോൾ ഒരു സൎപ്പം പത്തി (പടം) വിരുത്തിനില്ക്കുന്നതായും, പടത്തിനു താഴത്തു്, ഒരു സാളഗ്രാമം കിടക്കുന്നതായും കണ്ടു. അതിനെ എടുക്കുവാൻ കയ്യു് നീട്ടിയ ഉടനെ സൎപ്പം വിലങ്ങിപ്പോയി. ആ വിഗ്രഹത്തെ

ഴെടുത്തു പരിശോധിച്ചതിൽ, അതു രഘുവീരന്റെ ശിലയാണെന്ന് മനസ്സിലായി. അപ്പോൾ ഉണ്ടായ വികാരങ്ങൾ അപാരങ്ങളും അവർണ്ണ്യങ്ങളുമായിരുന്നു. വിഗ്രഹത്തെ ഭക്ത്യാദരങ്ങളോടെ ഗ്രഹിച്ച് തന്റെ ഗൃഹത്തിൽ കൊണ്ടുപോയി പ്രതിഷ്ഠിച്ച് ഭക്തിയോടുകൂടി ആരാധിച്ചുവന്നു.

നിത്യകർമ്മാനുഷ്ഠാനത്തിലുള്ള നിഷ്ഠയും, നിശ്ചലഭക്തിയും കണ്ട് ആ ഗ്രാമവാസികൾക്ക് അദ്ദേഹത്തിന്റെ പേരിൽ ബഹുമാനവും പ്രേമവും വർദ്ധിച്ചുവന്നു. ഇദ്ദേഹത്തിന്റെ മുമ്പിൽ ഇരിക്കുകയാകട്ടെ, കുളിക്കുന്ന സമയം മററുള്ളവർ ആ കുളത്തിലെ ജലം സ്പർശിക്കുകയാകട്ടെ ചെയ്തിരുന്നില്ല. അപാരമായ ഭക്തിവിശേഷത്താൽ, ഈ കാലത്ത് ഇദ്ദേഹത്തിന് ചില ദർശനങ്ങൾകൂടി ഉണ്ടായിട്ടുണ്ട്.

ചന്ദ്രമണിദേവിയുടെ പേരിലും ജനങ്ങൾക്ക് അളവററ ബഹുമാനവും സ്നേഹവും ഉണ്ടായി. സാധുക്കളുടെ പേരിൽ അവർക്കുണ്ടായിരുന്ന അനുകമ്പയും അതിരററതായിരുന്നു. പാവപ്പെട്ടവരുടെ കുഞ്ഞുങ്ങളെ തന്റെ സ്വന്തം മക്കളെപ്പോലെ സ്നേഹിച്ചുവരുന്നതിനാൽ, അവരുടെ മാതാപിതാക്കന്മാർ പല വിഷമഘട്ടങ്ങളിലും, ഇവരുടെ ഉപദേശത്തിനും സഹായത്തിനും വരിക പതിവായി. ദേവിഗൃഹത്തിൽ ഭക്ഷണപദാർത്ഥം ഉണ്ടെന്നുവരികിൽ, തങ്ങൾക്കും ഒരു ഭാഗം നിശ്ചയമായിട്ടും കിട്ടുമെന്ന് ഭിക്ഷക്കാർക്കും വിശ്വാസമുണ്ടായിരുന്നു.

രാമകുമാരൻ തക്കതായ വിദ്യാഭ്യാസം ലഭിച്ച് തന്ത്രശാസ്ത്രത്തിൽ വലിയ പണ്ഡിതനായിത്തീർന്നു. ജ്യോതിഷ

ത്തിലും നിപുണനായി. ദേവ്യുപാസകനായതിനാൽ ചില: വാക്ക്സിദ്ധികൂടി ഉണ്ടായി. തന്റെ ഭാര്യ ആദ്യമായി ഒരു ആൺകുട്ടിയെ പ്രസവിക്കുമെന്നും ഉടൻ അവർ മരിക്കുമെന്നും അദ്ദേഹം മുൻകൂട്ടി പറഞ്ഞിരുന്നു. അതുപ്രകാരം സംഭവിക്കയും ചെയ്തു.

കാമർപുക്കുറിൽ ആറുവർഷം സുഖമായി താമസിച്ചതിനുശേഷം അവിടെവെച്ചു രണ്ടു മക്കളുടേയും വിവാഹം നടത്തി. വൈദികവൃത്തിയിൽ രാമകുമാരൻ ഏർപ്പെട്ടതിനാൽ, ക്ഷുദിരാമന്ന് അധികസമയവും പൂജാ ജപധ്യാനങ്ങൾ ചെയ്യാൻ സാധിച്ചിരുന്നു എന്നു മാത്രമല്ല ഗൃഹഭരണം മുഴുവനും പുത്രനിൽ ഏല്പിച്ച്, ദക്ഷിണഭാരതത്തിലെ പുണ്യക്ഷേത്രമായ രാമേശ്വരം ദർശിപ്പാനും, അതിന്ന് 1500 നാഴിക ദൂരം കാൽനടയായി നടന്നുപോവാനും നിശ്ചയിച്ച് 1824-ൽ തീർത്ഥയാത്ര പുറപ്പെട്ട് ഒരു വർഷം കഴിഞ്ഞു് സുഖമായി തിരിച്ചുവന്നു. രാമേശ്വരദർശനം കഴിഞ്ഞു വന്ന ശേഷം ഉണ്ടായ പുത്രന്ന് രാമേശ്വരൻ എന്നാണ് നാമകരണം ചെയ്തത്.

തന്റെ പുത്രി കാർത്ത്യായനിക്ക് ഒരു പ്രേതബാധ ഉണ്ടായതു് മാററുവാൻ പല ചികിത്സകളും മന്ത്രവാദവും ചെയ്തിട്ടും ഫലമുണ്ടാകാതെ ക്ഷുദിരാമൻ വളരെ വ്യസനിച്ച് രഘുവീരനെ ശരണംപ്രാപിച്ചു പ്രാർത്ഥിച്ചുവന്നു. "അനന്യാശ്ചിന്തയന്തോമാം യേ ജനാഃ പര്യുപാസതേ തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം."

"വേറെ യാതൊരു വിചാരവും കൂടാതെ, സദാസമയവും എന്നെത്തന്നെ ഉപാസിക്കുന്നവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു" എന്ന ഭഗവദ്വചനം ഒരുകാലത്തും മിത്ഥ്യയാവുന്നതല്ലല്ലോ.

സർവ്വവും രാമചന്ദ്രനിൽ ഭാരമേല്പിച്ചു്, അദ്ദേഹത്തെ പൂർണ്ണമായി വിശ്വസിപ്പിച്ചു് മനഃപൂർവ്വമായി പ്രാർത്ഥിച്ചു്, ക്ഷുദിരാമൻ ആ പ്രേതത്തോടു് ഉടൻതന്നെ പുത്രിയെ വിട്ടുപോകണം എന്നു ആജ്ഞാപിച്ചു. തനിക്കു യാതൊരു ഗതിയുമില്ലാത്തതിനാൽ, ഗയയിൽ പോയി തനിക്കുവേണ്ടി ശ്രാദ്ധം ഊട്ടി തന്നെ മോചിപ്പിക്കാം, എന്നു പ്രതിജ്ഞ ചെയ്യുന്നപക്ഷം, മകളെ ആ ബാധയിൽനിന്നു് വേർപെടുത്താമെന്നു് ആ പ്രേതം പറഞ്ഞു. അതുപ്രകാരം ചെയ്തുകൊള്ളാമെന്നു ക്ഷുദിരാമൻ പ്രതിജ്ഞചെയ്തു. അതോടുകൂടി കാത്ത്യായിനിക്കുണ്ടായിരുന്ന ബാധയും ഒഴിഞ്ഞു.

രാമേശ്വരയാത്ര കഴിഞ്ഞു് കാൽനടയായി ചെയ്യുന്ന ദീർഘയാത്രകൊണ്ടുള്ള ബഹുവിധ ക്ലേശങ്ങൾ അനുഭവിച്ചറിഞ്ഞിട്ടും, പിന്നെയും പ്രായാധിക്യമായിട്ടും കാൽനടയായിത്തന്നെ ഗയക്കു പോവാൻ നിശ്ചയിച്ചതിനു ഈ പ്രതിജ്ഞയായിരുന്നു മുഖ്യകാരണം എന്നു പറയുന്നുണ്ടു്.

# അവതാരകാണ്ഡം.

---

രാമേശ്വരദർശനം കഴിഞ്ഞു് സുമാറ് പതിനൊന്നു വർഷത്തിന്നശേഷമാണ് ക്ഷുദിരാമൻ ഗയായാത്രക്ക ഒരുങ്ങിയതു്. അക്കാലത്തു് ഇന്നുള്ള യാത്രാസൌകര്യങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. ദൂരം ഇരുന്നൂറു നാഴിക പോകേണ്ടിയും ഇരുന്നു.* ക്ഷുദിരാമൻ പ്രായാധിക്യം ഒട്ടും ഗണ്യമാക്കാതെ ഇരുന്നൂറു നാഴികയും കാൽനടയായിത്തന്നെ പോയി, 1835 മാർച്ച്മാസത്തിൽ പുണ്യക്ഷേത്രമായ ഗയയിലെത്തിച്ചേർന്നു.

ഗയയിൽ ഗദാധരന്റെ തൃപ്പാദത്തിൽ പിണ്ഡം വെച്ചു ആരാധിച്ചാൽ പിതൃക്കൾക്ക് മോക്ഷം കിട്ടും എന്നുള്ള ഹിന്തുക്കളുടെ പൂർണ്ണവിശ്വാസം അനുസരിച്ചു. ക്ഷുദിരാമൻ വിധിപ്രകാരമുള്ള പിണ്ഡദാനാദി കർമ്മങ്ങൾ ചെയ്തു കൃതാർത്ഥനായി ഒരു മാസക്കാലം അവിടെ താമസിച്ചു നിത്യവും ക്ഷേത്രത്തിൽ പോയി ദർശനം ചെയ്തും വന്നു. ഒരു ദിവസം രാത്രി ഉറങ്ങുന്നസമയത്തു് അസാധാരണമായ ഒരു സ്വപ്നം കണ്ടു. "താൻ വിഷ്ണുക്ഷേത്രത്തിൽ പോകുന്നു പിതൃക്കൾക്കായി അർപ്പിച്ച ബലി സന്തോഷത്തോടുകൂടി അവർ ഭുജിക്കുന്നു. ഉടനെ ശ്രീകോവിലിന്റെ അന്തരിക്ഷം മുഴുവൻ ഒരു ജ്യോതിസ്സുകൊണ്ടു നിറയുന്നു. സിംഹാസനത്തിൽ ഇരിക്കുന്ന ആ ജ്യോതിസ്വരൂപന്റെ മുന്നിൽ പിതൃക്കൾ നമസ്കരിക്കുന്നു. ആ ദേവൻ തന്നെ കൈകാട്ടി വിളിക്കുന്നു. താൻ ഭക്തിപരവശനായി ഉടൻ ചെന്നു ദണ്ഡ

നമസ്കാരം ചെയ്യുന്നു. മുദ്രസ്വരത്തിൽ ഭഗവാൻ തന്നോടു പറയുന്നു. "നിന്റെ ആത്മാർത്ഥമായ ഭക്തികണ്ടു് ഞാൻ സന്തുഷ്ടനായിരിക്കുന്നു. ഞാൻ നിന്റെ പുത്രനായി ജനിക്കാൻ നിശ്ചയിച്ചിരിക്കുന്നു. യുഗംതോറും ദുഷ്ടന്മാരെ ശിക്ഷിച്ചു് ശിഷ്ടന്മാരെ രക്ഷിച്ചു്, ധർമ്മത്തെ സ്ഥാപിക്കുവാൻ ഞാൻ ഭൂമിയിൽ ആവിർഭവിക്കുന്നു. ഇത്തവണ നിന്റെ ഗൃഹത്തിൽ ജനിച്ചു് നിന്നെ എന്റെ പിതാവായി സ്വീകരിക്കുന്നതാണു്." ക്ഷുദിരാമൻ അത്യാശ്ചര്യപ്പെട്ടു്, 'ഭഗവൻ! ഞാൻ അതിന്നു അർഹനല്ല. അങ്ങയെ വേണ്ടുംവിധം സേവിപ്പാൻ തക്ക യോഗ്യതയില്ലാത്ത ഒരു ദരിദ്രനാണു് ഞാൻ' എന്നു പറഞ്ഞു. അപ്പോഴും ഭഗവാൻ അദ്ദേഹത്തോടു് നീ ചെയ്യുന്ന സേവകൊണ്ടു് ഞാൻ സംതൃപ്തനാകും; വിഷാദിക്കേണ്ട എന്നു പറഞ്ഞു് അദ്ദേഹത്തെ സമാധാനിപ്പിച്ചു. ഈ ദർശനത്തോടുകൂടിയാണു് ക്ഷുദിരാമൻ ഉണർന്നതു്. ഭഗവാൻ തന്നെ അനുഗ്രഹിപ്പാൻ പോകുന്നു എന്ന വിചാരത്തിൽ നിമഗ്നനായും തനിക്കുണ്ടായ അനുഭവത്തെ ആരോടും പറയാതെയും അദ്ദേഹം ഉടനെ സ്വഗൃഹത്തിലേക്കു മടങ്ങി.

സുമാറു് ഇതേസമയത്തു് കാമാരപുകുരത്തിൽ ചന്ദ്രമണിദേവിക്കും ചില ദിവ്യദർശനങ്ങളും ഉണ്ടായി. ഒരു ദിവസം രാത്രി ഉറങ്ങുമ്പോഴും, തന്റെ ഭർത്താവിന്റെ രൂപത്തിൽ, തേജോമയനായ ഒരാൾ തന്റെ ശയ്യയിൽ കിടക്കുന്നതായി ദേവി സ്വപ്നത്തിൽ ദർശിച്ചു. ഉടനെ ഉണർന്നു. അപ്പോഴും ആ സ്വപ്നാനുഭവം അവരെ വിട്ടുമാറിയില്ല. വാസ്തവമായും അകത്തു് ആരെങ്കിലും കടന്നിരിക്കുമോ എന്നു

പരിശോധിപ്പാൻ വിളക്ക കത്തിച്ചുനോക്കി. വാതിലുകൾ മുൻസ്ഥിതിയിൽ അടച്ചുതന്നെയിരിക്കുന്നു. ആരും അകത്തു പ്രവേശിച്ചിട്ടില്ല എന്നു ബോദ്ധ്യമായി. കണ്ടതു സ്വപ്നമായിരുന്നുവെങ്കിലും അതിൻെറ അസാധാരണത്വം നിമിത്തം മനസ്സു ചഞ്ചലമായി, അവൾക്ക് ബാക്കിസമയം ഉറങ്ങുവാൻ സാധിച്ചില്ല. പിറെറദിവസം പ്രസന്നയോടും ധനിയോടും ഈ വിവരം പറഞ്ഞു. അവർ ദേവിയെ ഹസിക്കയാണ് ചെയ്തതു്. ഈ അബദ്ധം വേറെ ആരോടും പറയാതിരിപ്പാൻ താക്കീതുചെയ്തു.

ഇവരുടെ ഗൃഹത്തിന്നു സമീപം ഒരു ശിവക്ഷേത്രം ഉണ്ടായിരുന്നു. അവിടെ സാധാരണ ദശനത്തിന്നു പോകുക പതിവുമായിരുന്നു. ഒരു ദിവസം ധനിയോടുംകൂടി ക്ഷേത്രത്തിൽ പോയി സന്നിധിയിൽ പ്രാത്ഥിച്ചു നില്ക്കുമ്പോൾ വിഗ്രഹത്തിൽനിന്നും ഒരു ദിവ്യ ജ്യോതിസ്സ് പുറപ്പെട്ടു തൻെറ നേരിൽ വരുന്നതായിക്കണ്ടു. വിവരം ധനിയോടു പറയുവാൻ ആരംഭിക്കുമ്പോഴേക്കും ആ പ്രകാശം തന്നിൽ പ്രവേശിച്ചു് താൻ ബോധമില്ലാതെ നിലത്തുവീണു. ധനി ശുശ്രൂഷിച്ചു് പ്രജ്ഞവന്നു. സംഭവം ഓത്തു് സ്വല്പം ഭ്രമിച്ചു. അന്നുമുതൽ അവൾക്ക് താൻ ഗഭിണിയാകുന്നെന്നു തോന്നിത്തുടങ്ങി.

ക്ഷുദിരാമൻ മടങ്ങിവന്നപ്പോൾ ചന്ദ്രമണിദേവിക്ക് ആകൃതിയിലും പ്രകൃതിയിലും വളരെ മാററം വന്നിരിക്കുന്നതായി കണ്ടു. അവൾക്ക് സാധുക്കളോടുണ്ടായിരുന്ന അനുകമ്പ സീമാതീതമായി വദ്ധിച്ചിരുന്നു. ചില സന്ദഭങ്ങളിൽ

ഭക്ഷണപദാൎത്ഥങ്ങൾ പാവപ്പെട്ടവൎക്കു കൊടുത്ത് താൻ പട്ടിണി കിടക്കുന്നതുപോലും പതിവായിരുന്നു. ക്ഷേത്രത്തിൽവെച്ച് തനിക്കുണ്ടായ അനുഭവം അവർ ഭൎത്താവിനെ അറിയിച്ചു. അപ്പോൾ അദ്ദേഹം അത്യന്തം ആനന്ദിച്ചു ഗയയിൽവെച്ചു താൻ കണ്ട സ്വപ്നത്തിൽ കൂടുതൽ വിശ്വാസം അദ്ദേഹത്തിന്നു ജനിച്ചു.

ഈ കാലത്ത് ഭാരതഖണ്ഡത്തിൻെറ സ്ഥിതി എന്തായിരുന്നു ? ബ്രിട്ടീഷ് സാമ്രാജ്യം ഇന്ത്യയിൽ ഏൎപ്പെട്ടു. വിദ്യാഭ്യാസം നാടെങ്ങും പ്രചരിച്ചുതുടങ്ങി. പാശ്ചാത്യന്മാർ മിക്കപേരും പ്രായേണ സ്ഥൂലപദാൎത്ഥ വിശ്വാസികൾ ; വിദ്യാഭ്യാസവും അതിന്നനുസരിച്ചായതുകൊണ്ട്, കണ്ടതേ കാഴ്ച, കൊണ്ടതേ കോലം എന്ന മട്ടിൽ ജനങ്ങൾ അവരെ അനുസരിച്ച് ജീവിതം നയിക്കുവാൻ തുടങ്ങി. ഭൌതിക സുഖത്തിന്നുവേണ്ടി, സ്വന്തം ആദൎശങ്ങളെ മറന്ന് വിദേശികളെ അനുകരിച്ചു ; പുതുതായി കിട്ടിയ വിദ്യാഭ്യാസത്താൽ അഹങ്കരിച്ചു. പൊതുജനങ്ങളെ നികൃഷ്ടന്മാരെന്നു കരുതിവന്ന അവരുടെ ഭൌതികാഭിവൃദ്ധി കണ്ടു മയങ്ങി. ഭോഗാസക്തിയും, സ്വാൎത്ഥതല്പരതയും വൎദ്ധിച്ചു. ഭോഗത്താൽ വരുന്ന ദുഃഖവും, മതങ്ങളുടെ (ധൎമ്മത്തിൻെറ) രഹസ്യവും മനസ്സിലാക്കുവാൻ ബുദ്ധിയില്ലാത്ത അവർ നാസ്തികവാദങ്ങൾ പുറപ്പെടുവിച്ചു. കേവലം ഇന്ദ്രിയസുഖങ്ങളെ ലക്ഷ്യമാക്കി മൃഗജീവിതം നയിച്ചുവന്നു. അദ്ധ്യാത്മാനുഭവങ്ങൾ ബുദ്ധിഭ്രമങ്ങളാണെന്ന് ഭൌതികവാദികൾ പ്രഖ്യാപിച്ചുതുടങ്ങി. എന്നു മാത്രമല്ല, കേവലം നിരീശ്വരന്മാരുമായിത്തീൎന്നു.

ഇതിൽ അതിശയിപ്പാനില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരാസ്തിത്വത്തെ ബലമായി എതൃക്കുന്ന ഒരു സംഘക്കാർ ലോകസൃഷ്ടിമുതല്ക്കേ ഉള്ളതാണ്. ഇതു ഒരുപ്രകാരത്തിൽ അനുഗ്രഹവുമാണ്. വിപരീതാഭിപ്രായമുള്ളതിനാൽ യഥാർത്ഥ ഭക്തന്മാൎക്ക് ഈശ്വരനിൽ കൂടുതൽ ഭക്തിവിശ്വാസങ്ങളുണ്ടാവുന്നതിന്ന് ഇതു സഹായിക്കുകയേ ഉള്ളൂ.

ഭാരതത്തിന്റെ ഉയൎന്നതരം വിദ്യാഭ്യാസത്തെയും ദേശീയാചാരങ്ങളേയും വളരെക്കാലമായി സമ്പാദിച്ച നാഗരീകത്തേയും സംസ്കാരങ്ങളേയും നവീനപരിഷ്കാരികൾ മറന്നു. സനാതനധൎമ്മത്തിന്റെ ആധാരമായ സത്യം, നിസ്വാൎത്ഥത, വിവേകം, വൈരാഗ്യം, തപസ്സ്, ഭക്തി, മുതലായവ കുറഞ്ഞുവന്നു. ഋഷിപ്രോക്തങ്ങളായ വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ മുതലായതെല്ലാം വെറും നിയമങ്ങൾ, കല്പനകൾ, കെട്ടുകഥകൾ എന്നു പറഞ്ഞു, വെറും പുസ്തകപ്പഠിപ്പിനെ ബഹുമാനിച്ചു, ശാസ്ത്രങ്ങൾക്ക് ഇഷ്ടംപോലെ വ്യാഖ്യാനങ്ങൾ ചെയ്തുതുടങ്ങി. ഈ കാരണത്താൽ, സനാതനധൎമ്മത്തിന്നു മാത്രമല്ല, മറ്റെല്ലാ ധൎമ്മങ്ങൾക്കും ഉടവുതട്ടി. ഈ സമയത്ത് വെറും പുസ്തകപ്പഠിപ്പുകൊണ്ടു കാൎയ്യമില്ലെന്നും, വേദങ്ങളിലും, ഉപനിഷത്തുകളിലും മററു ശാസ്ത്രങ്ങളിലും പ്രതിപാദിക്കുന്ന തത്വങ്ങൾ അക്ഷരംപ്രതി സത്യമാണെന്നും, തന്റെ ജീവിതത്തിൽ അനുഷ്ഠിച്ചു, അനുഭവപ്പെടുത്തി, മററുള്ളവൎക്കും അനുഭവപ്പെടുത്തി കൊടുപ്പാനും * നാനാ ജാതിക്കാ

* ഇതിന്നു ഉദാഹരണമായി മുണ്ഡകോപനിഷത്തിലെ ഒരു മന്ത്രം ഇവിടെ ഉദ്ധരിക്കാം. വായനക്കാർ ഇതിനെ മനസ്സിൽ വെച്ചു് അതെത്ര

ങ്ങളും വാസ്തവമാണെന്ന് യുഗാവതാരമായ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽനിന്ന് മനസ്സിലാക്കാവുന്നതാണ്.

സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം ।
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോയം
പശ്യന്തി യതയഃ ക്ഷീണദോഷാഃ ॥ I. IV. 3.

പാപരഹിതന്മാരായ സന്യാസികൾ, ഇന്ദ്രിയനിഗ്രഹം പൂർത്തിയായി ചെയ്ത്, ശരീരാന്തർഭാഗത്തിൽ സാക്ഷാൽകരിച്ചതായ, ഈ ജ്യോതിർമ്മയമായ ശുദ്ധ ആത്മാവിനെ, സത്യം, തപസ്സ്, യഥാർത്ഥ ജ്ഞാനം, നിത്യബ്രഹ്മചര്യം ഇതുകൾകൊണ്ട് സാധകന്മാർക്ക് അനുഭവപ്പെടുത്തുവാൻ സാധിക്കുന്നതാണ്.

സത്യം = മനസ്സിലും വാക്കിലും പ്രവൃത്തിയിലും സത്യമായിരിക്കുക. മനസ്സുകൊണ്ടു വിചാരിച്ചതിനെത്തന്നെ പുറത്തു പറയുക. പറഞ്ഞപ്രകാരം പ്രവൃത്തിക്കുക.

തപസ്സ് = ബാഹ്യവിഷയങ്ങളിൽനിന്ന്, മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിഗ്രഹിച്ച് മനസ്സിനെ ആത്മാവിൽതന്നെ ഏകാഗ്രമാക്കുക. ആത്മസ്വരൂപവിവേചനംതന്നെ തപസ്സ്.

സമ്യഗ്ജ്ഞാനം = യഥാർത്ഥ ജ്ഞാനം. } വേദങ്ങളിൽനിന്നും ഗുരുമുഖത്തിൽനിന്നും, ഗ്രഹിച്ചു ജ്ഞാനം, ശ്രുതിക്കും യുക്തിക്കും യോജിച്ചതായ ജ്ഞാനം, ആത്മാവുമാത്രം സത്യം അനാത്മ പദാർത്ഥങ്ങളെല്ലാം അനിത്യമെന്നുള്ള ബോധം.

നിത്യബ്രഹ്മചര്യം = ശരീരസംബന്ധമായ ബ്രഹ്മചര്യം മാത്രമല്ല, മനസ്സിൽ ഒരു നിമിഷംപോലും കാമത്തിന്റെ ലാഞ്ഛന ലേശവും ഇല്ലാത്ത അവസ്ഥ.

---

രുടേയും, നാനാ മതസ്ഥന്മാരുടേയും ധർമ്മങ്ങളും, സാധനകളും, ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കുന്നതായാൽ എല്ലാവർക്കും ഈശ്വരപ്രാപ്തി ഉണ്ടാകും, എന്ന തത്വം പ്രത്യക്ഷത്തിൽ ജനങ്ങൾക്ക് ബോധിപ്പിക്കുവാനും തക്ക ഒരവതാരം അത്യാ

വശ്യമായിവന്നു. കൂടുതൽ വൈഷമ്യമുള്ള ദിക്കിൽ പ്രധാന ഉദ്യോഗസ്ഥൻെറ ആഗമനം ആവശ്യമുള്ളതുപോലെ, പരിഷ്കാരത്തിൻേറയും നവീന വിദ്യാഭ്യാസത്തിൻേറയും കേന്ദ്രസ്ഥാനവും, ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ അധീനത്തിലുള്ള ഇന്ത്യയുടെ അന്നത്തെ തലസ്ഥാന പട്ടണവുമായ കല്ക്കട്ടാ നഗരത്തിലാണ് ഭഗവാൻെറ പ്രധാന ലീലകൾ നടപ്പാൻ അധികം ആവശ്യമായത്.

ഗർഭം പൂർണ്ണമാകുന്തോറും, ചന്ദ്രമണീദേവി അപൂർവ്വദർശനങ്ങൾ കണ്ടുതുടങ്ങി. മഹാന്മാരുടെ ജനനകാലങ്ങളിൽ ഇമ്മാതിരി ദർശനങ്ങൾ ഉണ്ടാവുന്നതു സാധാരണയാണെന്നു ചരിത്രങ്ങളിൽനിന്നും മനസ്സിലാകുന്നുണ്ട്. ഗർഭം പൂർത്തിയായി. സഹായത്തിന്നു ഗൃഹത്തിൽ ആരുമില്ലാത്തതിനാൽ ധനിയെ വിളിച്ചു. അടുത്തു ഒരു ഉരൽപുരയുണ്ടു് അതിൻെറ ഒരുഭാഗത്തു നെല്ലുവേവിക്കുന്നതിന്നുള്ള അടുപ്പും മറെറാരു വശത്തായി ഉരൽ, ഉലക്ക മുതലായ സാമാനങ്ങളും വെച്ചിരുന്നു. പ്രസവവേദന ആരംഭിച്ചു. താമസിക്കുന്ന ഗൃഹത്തിൽ പ്രസവത്തിന്നു തക്ക സൌകൎയ്യമില്ലാത്തതിനാൽ, ധനിയോടുകൂടി ഉരൽപുരയിലേക്കു പോയി. അദ്ദേരാത്രിവരെ ഒരുവിധം കഴിച്ചുകൂട്ടി. 1836 ഫെബ്രുവരി 17-ാംനു- (1011 കുംഭം 6-ാംനു-) ബുധനാഴ്ച ശുക്ലപക്ഷ ദ്വിതീയ പൂരോരട്ടാതി നക്ഷത്രം, പുണ്യദിനത്തിൽ അരുണോദയത്തിന്നുള്ള ശുഭമുഹൂർത്തത്തിൽ, ഉത്തമ ദമ്പതികളായ, ക്ഷുദിരാമചാററർജിക്കും, ചന്ദ്രമണീദേവിക്കും നാലാമത്തെ സന്താനമായി ഭഗവാൻ അവതരിച്ചു.

ധനി, അമ്മക്ക വേണ്ടുന്ന സഹായങ്ങൾ ചെയ്തു്, ശിശുവിനെ എടുപ്പാൻ നോക്കിയപ്പോൾ അതിനെ ആദ്യം കിടത്തിയ സ്ഥലത്തു കാണുന്നില്ല. ആശ്ചര്യം! കുഞ്ഞു് യാതൊരു ശബ്ദവും ഉണ്ടാക്കാതെ നീങ്ങി നീങ്ങി അടുത്തുള്ള അടുപ്പിൽ കിടക്കുന്നു; ശരീരം മുഴുവൻ വിഭൂതി പുരണ്ടും കൊണ്ടിരിക്കുന്നു. കുഞ്ഞിനെ കുളിപ്പിച്ചു് അമ്മയുടെ സമീപത്തു കിടത്തി.

ക്ഷുദിരാമനും അടുത്തുള്ള സ്നേഹിതന്മാരും പ്രസവവർത്തമാനം അറിഞ്ഞു സന്തോഷിച്ചു. ബങ്കാളത്തിൽ, ഒരു കുഞ്ഞിനെ പ്രസവിച്ചാൽ ശംഖ് ഊതുന്ന സമ്പ്രദായം ഉണ്ടു്. അതനുസരിച്ചു ഭഗവാന്റെ അവതാര സമയത്തും ശംഖ് നാദം മുഴങ്ങി. അതു നാടെങ്ങും പ്രസിദ്ധമായി.

ക്ഷുദിരാമനു് ജ്യോതിഷം അറിവുണ്ടായിരുന്നതിനാൽ ജനിച്ച സമയംകൊണ്ടു ഗണിച്ചുനോക്കി, പുത്രനു മഹത്തായ ഭാവിയുണ്ടെന്നു മനസ്സിലായി. അതിനും പുറമെ ജ്യോതിഷത്തിൽ ഏററവും ഖ്യാതിപ്പെട്ട, നാരായണ ചന്ദ്രജ്യോതിർഭൂഷണൻ, എന്ന ആൾ ഈ ശിശുവിനെപ്പററി "ധർമ്മതല്പരനായും, പുണ്യകർമ്മങ്ങൾചെയ്തു ഒരു മഹാക്ഷേത്രത്തിൽ വസിച്ചു്, അനേകം ഭക്തന്മാരാലും, ശിഷ്യന്മാരാലും ചുററപ്പെട്ട സർവ്വജനങ്ങളാലും പൂജ്യനായും ഭവിക്കും എന്നുമാത്രമല്ല ഈ ശിശു സാക്ഷാൽ മോക്ഷദാതാവായ നാരായണന്റെ അവതാരമാണെന്നും പറയാം" എന്നു അഭിപ്രായപ്പെട്ടിട്ടുണ്ടു്. ശിശുവിനെപ്പററി മംഗളമായ ഈ അഭിപ്രായം കേട്ടപ്പോൾ, തങ്ങൾക്കുണ്ടായ ഭർ

നങ്ങളെ സ്മരിച്ചു, മാതാപിതാക്കന്മാർ അത്യന്തം സന്തോഷിച്ചു. വിധിപ്രകാരം ജാതകർമ്മംചെയ്തു, ശിശുവിന്നു ചന്ദ്രചൂഡൻ എന്ന നാമകരണംചെയ്തു. ഗയയിൽ ഉണ്ടായ അനുഭവത്തെ ഓർത്തു ഗദാധരൻ എന്നു വിളിച്ചും വന്നു.

ഒരു ദിവസം ചന്ദ്രമണി കുഞ്ഞിനെ എടുക്കുവാൻ ഭാവിച്ചപ്പോൾ, ഘനംകൊണ്ടു പൊക്കുവാൻ സാധിച്ചില്ല. പരിഭ്രമിച്ചു ഉടനെ ഭർത്താവിനെ സഹായത്തിന്നു വിളിച്ചു. ഇതുപോലെ പല സംഭവങ്ങളും ഉണ്ടായികൊണ്ടിരുന്നതിനാൽ ചന്ദ്രമണിക്കു മനസ്സിന്നു സമാധാനമുണ്ടായില്ല. ദേവതാബാധയോ മറേറാ ആയിരിക്കുമെന്നു വിചാരിച്ചു ഭയപ്പെട്ടു. എന്നാൽ ക്ഷുദിരാമൻ ഇതിന്നെല്ലാം സമാധാനം പറഞ്ഞു ആശ്വസിപ്പിച്ചു.

കുഞ്ഞിന്നു ആറു മാസം പൂർത്തിയായി. അന്നപ്രാശനകാലമായി. തന്റെ അവസ്ഥക്കു അത്ര വലിയ ആഡംബരം കൂടാതെ നടത്തിയാൽ മതിയെന്നു ക്ഷുദിരാമൻ ആലോചിച്ചു. എന്നാൽ ആ ഗ്രാമത്തിന്റെ സ്നേഹിതന്മാരായിരുന്ന ബ്രാഹ്മണർ പലരും കൂടി ആലോചിച്ചു അവസരം ആഘോഷമായി കൊണ്ടാടണം എന്നു അഭിപ്രായപ്പെട്ടു. അതിൽ ധനികനായിരുന്ന ധർമ്മദാസൻ എന്ന ഒരാൾ ധാരാളം ധനം വ്യയംചെയ്തു പലവിധ വിഭവങ്ങളോടു കൂടി സദ്യ കഴിപ്പിച്ചു. ആ ഗ്രാമവാസികൾക്കു മാത്രമല്ല, അനേകം ഭിക്ഷുക്കാർക്കും, തൃപ്തിയാകുംവണ്ണം ഭക്ഷണം കൊടുത്തു. ഉത്സവം ഭംഗിയായി നടത്തി. എല്ലാവർക്കും സന്തോഷമായി അവർ ആ ശിശുവിനെ പരിപൂർണ്ണമായി അനുഗ്രഹിച്ചു.

---

# ബാലകാണ്ഡം.

ഈ കൊച്ചുബാലനായ ഗദാധരൻ മാതാപിതാക്കന്മാർക്ക് മാത്രമല്ല, നാട്ടിലുള്ള സകലർക്കും കണ്ണിലുണ്ണിയായും, വളരെ ശരീരബലത്തോടുകൂടി ഒരു സുന്ദരനായും വളൎന്നു വന്നു. വയസ്സു അഞ്ചായി. തൻെറ സ്നേഹിതന്മാരായ മററു ബാലന്മാർക്ക്, ഗദാധരനെ പിരിഞ്ഞിരിക്ക വയ്യെന്നായി. ഗ്രാമവാസികൾ ഒരിക്കൽ കണ്ടവർ വീണ്ടും കാണണമെന്ന ഇച്ഛയോടുകൂടി മധുരപലഹാരങ്ങളുംകൊണ്ടു് വരിക പതിവായി. ജനങ്ങളെ ആകർഷിക്കുന്ന ഒരു വശീകരണശക്തി ഗദാധരനിൽ ജീവകാലം മുഴുവൻ കണ്ടിരുന്ന ഒരു പ്രത്യേകതയായിരുന്നു. ഒരു ഉദാഹരണം പറയാം. ആ ഗ്രാമത്തിലെ മാണിക്കരാമൻ എന്ന പ്രഭുവിൻെറ ഭവനത്തിൽ, അച്ഛൻ ഒരുമിച്ചു് ഗദാധരനും പോയിക്കൊണ്ടിരുന്നു. പ്രഥമ ദൃഷ്ടിയിൽതന്നെ "ഗദാധരൻ ഒരു സാധാരണ ബാലനാണെന്നു ഞാൻ വിചാരിക്കുന്നില്ല. അസാധാരണങ്ങളായ ചില ലക്ഷണങ്ങൾ ശരീരത്തിൽ കാണുന്നുണ്ടു്. ഇവൻെറ സാന്നിദ്ധ്യം എൻെറ ഹൃദയത്തെ കുളൎപ്പിച്ചു് സന്തോഷിപ്പിക്കുന്നു. നിങ്ങൾ പലപ്പോഴും ഈ കുഞ്ഞിനെ ഇവിടെ കൊണ്ടുവന്നാൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു" എന്നു മാണിക്കരാമൻ പറഞ്ഞു. വല്ല സംഗതിവശാലും ക്ഷുദിരാമന്നു അതിന്നു സാധിക്കാതെ വന്നാൽ മാണിക്കരാമൻ പ്രത്യേകം ആളെ അയച്ചു് ബാലനെ കൂട്ടിക്കൊണ്ടുപോയി ഒരു ദിവസം അവിടെ താമസിപ്പിച്ചു, പലവിധ സമ്മാനങ്ങളോടുകൂടി തിരിച്ചയക്കും.

ചന്ദ്രമണിദേവി, ഗദാധരന്നശേഷം, സൎവ്വമംഗള എന്ന ഒരു പെൺകുട്ടിയെ പ്രസവിച്ചു.

ബാലന്റെ അസാധാരണമായ ബുദ്ധിവൈഭവവും, സ്വഭാവവൈശിഷ്ട്യവും കണ്ടു ക്ഷുദിരാമൻ ആശ്ചൎയ്യപ്പെട്ടു. ദേവീദേവന്മാരെപ്പററിയ സ്തോത്രങ്ങൾ, പുരാണകഥകൾ, ഇവയെല്ലാം ഒരിക്കൽ കേട്ടാൽ ഒരക്ഷരംപോലും തെററാതെ അവകളെ ആവൎത്തിക്കുവാൻ ഗദാധരന്നു സാധിച്ചിരുന്നു. എന്നാൽ നല്ല ലഹളക്കാരനുമായിരുന്നു. പള്ളിക്കൂടത്തിലേക്കയച്ചാൽ, ബാലൻ ശാന്തമായിരിക്കുമെന്നുവെച്ചു് അങ്ങിനെ ചെയ്തു. അവിടെ ഗദാധരൻ ഉപാധ്യായന്നും മററു കുട്ടികൾക്കും പ്രേമഭാജനമായിതീൎന്നു. അധിക താമസം കൂടാതെ എഴുതുവാനും വായിക്കുവാനും പഠിച്ചു. എന്നാൽ കണക്കിൽമാത്രം അമാന്തമായിട്ടാണു് കണ്ടതു്.

ചെറുപ്പംമുതൽക്കുതന്നെ, ധൈൎയ്യം, സത്യം, സ്ഥിരത, ധാരണാശക്തി എന്നീ ഗുണങ്ങൾ ബാലനിൽ കണ്ടു തുടങ്ങി. പള്ളിക്കൂടങ്ങളിൽ കുട്ടികൾ കുററംചെയ്താൽ ഉപാദ്ധ്യായന്മാർ ശാസിക്കുക പതിവാണല്ലൊ. മററുള്ള കുട്ടികൾ ശിക്ഷയിൽനിന്നു രക്ഷപ്പെടുവാൻ കുററംസമ്മതിക്കാതെ കളവുപറയുമ്പോൾ, ഗദാധരൻ ചെയ്ത കുററത്തെ സമ്മതിക്കുകയായിരുന്നു പതിവു്. എന്നാൽ ശരിയാണെന്നു തനിക്കു തോന്നുന്നതു അന്യനെ ഭയപ്പെട്ടു ചെയ്യാതിരിക്കുകയും ഇല്ല. സൽസ്വഭാവിയായതുകൊണ്ടു, സന്തോഷമായി, ശാന്തമായി, പ്രോത്സാഹിപ്പിക്കുന്ന പക്ഷം, ഏതു നല്ല കാൎയ്യവും കുട്ടിയെക്കൊണ്ടു ചെയ്യിപ്പിക്കാവുന്നതുമായിരുന്നു.

അക്കാലത്തു യാത്രക്കളിക്കാർ, ഗ്രാമങ്ങളിൽചെന്നു, പുരാണേതിഹാസങ്ങളിലെ ഭക്തിപരമായ കഥകാം ചൊല്ലി നടിക്കുക പതിവായിരുന്നു. ഗദാധരൻ ഇതുകളെ ശ്രദ്ധാപൂർവ്വം കേട്ട്, അപാരമായ ഓർമ്മശക്തിയുള്ളതുകൊണ്ടു, ആ കഥകളെയെല്ലാം, അക്ഷരംപ്രതി ആവർത്തിക്കും. എന്നുമാത്രമല്ല അവരുടെ നാട്യങ്ങളെല്ലാം അതുപോലെ നടിച്ചു കാണിക്കുകയും ചെയ്യും. കളിമണ്ണുകൊണ്ടു ബിംബങ്ങാം ഉണ്ടാക്കി ചായങ്ങാംകൊടുത്തു ഭംഗിയാക്കുന്നതിലും ബാലൻ വിദഗ്ദ്ധനായിരുന്നു.

പള്ളിക്കൂടത്തിൽ പാഠപുസ്തകങ്ങാം വായിക്കുന്നതിനു പകരം, സിദ്ധന്മാരുടേയും, പുരാണ പുരുഷന്മാരുടേയും, സന്ന്യാസിമാരുടേയും കഥകാം വായിക്കുന്നതിനാണു് ഗദാധരൻ അധികം ഇഷ്ടപ്പെട്ടിരുന്നതു്. ഈശ്വരകഥകാം വായിക്കുമ്പോഴോ കേഠംക്കുമ്പോഴോ തന്നത്താൻ മറന്നു ബാഹ്യബോധം ഇല്ലാതാവുന്നതും സാധാരണയായിരുന്നു. ഇതുകണ്ടു സ്വന്തം ജനങ്ങാം ബാലന്നു അപസ്മാരത്തിൻെറ ഉപദ്രവമായിരിക്കുമെന്നു ശങ്കിച്ചു. ആദ്ധ്യാത്മികവിഷയങ്ങളെപ്പററി കേഠംക്കുന്നതുമാത്രമല്ല രമണീയമായ ചില കാഴ്ചകാം കാണുന്നതുപോലും ആ ബാലനെ ഭാവാവസ്ഥയിൽ ലയിപ്പിച്ചിരുന്നു. ഒരു സംഭവത്തെപ്പററി ശ്രീരാമകൃഷ്ണൻ (ഗദാധരനെ പിൻകാലത്തു ലോകം മുഴുവൻ വിളിച്ചുവരുന്ന പേർ) അരുഠംചെയ്തതു താഴെചേക്കുന്നു.

"കാമാരപൂകരത്തിൽ കുട്ടികഠംക്കു ലഘുഭക്ഷണത്തിന്നു മലർപൊടി കൊടുക്കുക പതിവാണു്. അവർ

അതു് ചെറിയ കുട്ടയിലോ, പാവപ്പെട്ടവരാണെങ്കിൽ, അവ രുടെ മുണ്ടിൻെറ ഒരററത്തോ കെട്ടിയെടുത്തു, വഴിയിലോ വയലിലോ പോയി തിന്നുകളിക്കും. ഒരു ദിവസം ജൂൺ മാസത്തിലോ മററൊ, എനിക്കു ആറേഴ വയസ്സു പ്രായമുള്ള പ്പോഠം ഒരു ദിവസം ഞാൻ നെൽകൃഷിയുടെ ഇടുങ്ങിയ വര മ്പിൽക്കൂടി, കുട്ടയിൻനിന്നു മലർപൊടിയുംതിന്നു പോകുകയാ യിരുന്നു. ആകാശത്തു നോക്കിയപ്പോഠം ഭംഗിയായ കാർ മേഘം കണ്ടു. അതിവേഗത്തിൽ അതു ആകാശം മുഴവൻ പരന്നു. അതിൻെറ അടിയിലായി എൻെറ തലക്കുമുക ളിൽ ഒരുകൂട്ടം ശുഭ്രവർണ്ണമായ കൊററികഠം പറന്നുവന്നു. എൻെറ മനസ്സു് വിദൂരപ്രദേശത്തിലേക്കു എങ്ങോ പോക ത്തക്കവിധം അത്ര മനോഹരമായിരുന്നു ആ വ്യത്യസ്തവർണ്ണ ങ്ങഠം. ആ രമണീയമായ കാഴ്ച എന്നെ ബാഹ്യബോധം ഇല്ലാതാക്കി ഞാൻ താഴെവീണു. മലർപൊടി നാനാഭാ ഗത്തും ചിന്നിച്ചിതറി ഞാൻ ആ സ്ഥിതിയിൽ കിടക്കുന്നതു ചിലർ കണ്ടു. എന്നെ താങ്ങി എടുത്തു വീട്ടിലേക്കു കൊണ്ടു പോയി. ഞാൻ ഹർഷോന്മത്തനായി എനിക്കു ബാഹ്യ ബോധം തീരെ ഇല്ലാതായതു, ഇതു് ആദ്യമായിട്ടാണു്. പിന്നെ ബോധംതെളിഞ്ഞപ്പോഠം എനിക്കു സുഖമായി തന്നെയിരിക്കുന്നതായ് കണ്ടു എങ്കിലും, മാതാപിതാക്കന്മാർ വളരെ ഭയപ്പെട്ടു. അങ്ങിനെ ഒരവസ്ഥ വീണ്ടും സംഭവി ക്കാതെയിരിപ്പാൻ വേണ്ടുന്ന സകല ഉപായങ്ങളും അവർ എടുത്തുകൊണ്ടിരുന്നു."

ഇതുപോലെ രണ്ടുപ്രാവശ്യവുംകൂടി ആ ചെറുപ്രാ യത്തിൽ സംഭവിച്ചിട്ടുണ്ടു്. ആന്തൂർ എന്ന അയൽഗ്രാമ

ത്തിൽ ഒരു ദേവീക്ഷേത്രമുണ്ടു്. അനാഥകളുടേയും താഴ്ന്ന ജാതിക്കാരുടേയും പ്രത്യേക മൂർത്തിയാണു് ആ ദേവി. മാഹാത്മ്യമേറിയ, ആ വിശാലാക്ഷിക്ഷേത്രത്തിലേക്ക, പ്രൿകുട്ടംബത്തിലെ പ്രസന്ന, എന്ന സ്ത്രീയും മററും പോകുമ്പോഠം, ഗദാധരനും ഒരുമിച്ചുണ്ടായിരുന്നു. ദേവിയെപ്പററി ഭക്തിപരമായ ആ ബാലന്റെ പാട്ടുകഠംകേട്ടു, വഴിപോയതറിഞ്ഞില്ല. എങ്കിലും, സ്വല്പം ദൂരം പോയപ്പോഠം ബാലൻ മതിമറന്നു് ഭാവാവിഷ്ടനായി അശ്രുധാരകഠം ഒഴുകിക്കൊണ്ടിരുന്ന കണ്ണുകളോടുകൂടി, സ്തംഭിച്ചുനിൽക്കുന്നതായികണ്ടു് അവർ പരിഭ്രമിച്ചു. പേർ ഉറക്കെ വിളിച്ചു. യാതൊരനക്കവും ഇല്ല. മുഖത്തു കുളൂത്ത ജലം തളിച്ചുനോക്കി. ഒരു ഫലവും ഇല്ല. "ഹേ! ദേവി! വിശാലാക്ഷി! അമ്മെ! നിയ്യല്ലാതെ ഞങ്ങഠംക്ക മറെറാരാശ്രയവും ഇല്ലെ. അമ്മെ! ഞങ്ങളെ ഇൗ സങ്കടത്തിൽനിന്നു രക്ഷിക്കേണമെ" എന്നു പ്രാൎത്ഥിച്ചു ആ ദേവിയുടെ നാമം പലതവണ, ആ ഭക്തയായ പ്രസന്ന, ബാലന്റെ സമീപത്തിൽനിന്നു ഉച്ചരിച്ചപ്പോഠം. പ്രജ്ഞവരുന്നതായികണ്ടു് എല്ലാവരും സന്തോഷിച്ചു. ദേവീക്ഷേത്രത്തിൽപോയി ദൎശനംകഴിഞ്ഞു കാമാർപുകരത്തിലേക്ക മടങ്ങി.

ശിവരാത്രി, ഭാരതം മുഴുവൻ ആഘോഷിക്കുന്ന ഒരു ഉത്സവമാണല്ലോ. ഗദാധരൻ അന്നേദിവസം ഉപവാസം ഇരുന്നു്, നാലുയാമവും പൂജയിലും ധ്യാനത്തിലും കഴിച്ചുകൂട്ടുവാൻ നിശ്ചയിച്ചു. ആദ്യത്തെ യാമത്തിലുള്ള പൂജ കഴിഞ്ഞിരിക്കുമ്പോഠം, തന്റെ ഒരു സ്നേഹിതൻവന്നു്, സീതാനാഥപയിൻ, എന്ന ആളുടെ വീട്ടിൽ നടത്തുവാൻ നിശ്ച

യിച്ച നാടകത്തിൽ, ശിവൻെറ വേഷംധരിപ്പാൻ നിശ്ചയിച്ചിരുന്ന ബാലന്ന് പൊടുന്നനവെ, സുഖമില്ലാതെ വന്നിരിക്കയാൽ, ആ പ്രധാനവേഷം, ഗദാധരൻവന്നു നടിച്ച് നാടകം നടത്തിത്തരേണമെന്ന് അപേക്ഷിച്ചു. ഒഴികഴിവുകൾ പലതും പറഞ്ഞു എങ്കിലും അവരുടെ നിർബ്ബന്ധം നിമിത്തം പോകേണ്ടിവന്നു.

അണിയറയിൽചെന്നു ശിവചിഹ്നങ്ങളായ, ജട, രുദ്രാക്ഷം, ഭസ്മം, പുലിത്തോൽ മുതലായതു ധരിച്ച് തുടങ്ങുമ്പോഴക്ക് തന്നെ, ഗദാധരൻ ലോകത്തെ മറന്നുതുടങ്ങി. സമയമായപ്പോൾ സ്നേഹിതന്മാരുടെ സഹായത്തോടുകൂടി രംഗത്തിൽ പ്രവേശിച്ച ഉടനെ ഗദാധരൻ ഗംഭീരഭാവത്തിലും, തേജസ്സാൎന്നും നിശ്ചലമായി നിൽക്കുന്ന കാഴ്ച സഭാവാസികൾ കണ്ട് അത്യാശ്ചൎയ്യപ്പെട്ടു. ആദ്യം അത് വെറും അഭിനയമാണെന്നെ അവർ വിചാരിച്ചുള്ളു. എന്നാൽ സ്വല്പസമയത്തിനുള്ളിൽ, സമാധിസ്ഥിതനായിരിക്കുന്ന പരമശിവൻെറ പ്രശാന്തമായ സ്വരൂപം തങ്ങളുടെ മുന്നിൽ പ്രത്യക്ഷമായി നിൽക്കുന്നതായിട്ടും സഭാവാസികൾക്കു തോന്നി. ബാലനോ?—ആ യോഗീശ്വരൻെറ ദിവ്യമംഗളസ്വരൂപത്തെ കണ്ടാനന്ദിച്ച്, ബാഹ്യബോധം തീരെ ഇല്ലാതെ നിശ്ചലമായി നിൽക്കുകയായിരുന്നു. അധികസമയം ആ നിലയിൽനിന്നു കഴിഞ്ഞപ്പോൾ ഇതെന്തായിരിക്കുമെന്നു പരിഭ്രമമായി. നാടകംനടത്തിപ്പുകാർ വന്നു പരിശോധിച്ചപ്പോൾ ജീവനുണ്ടോ എന്നുപോലും സംശയിച്ചു. എങ്കിലും അശ്രുപൂൎണ്ണമായ നേത്രങ്ങളോടും അസാധാരണമായ മുഖതേജസ്സോടുംകൂടി നിൽക്കുന്നതുകണ്ട് ജീവൻ

പോയിട്ടില്ലെന്നു സമാധാനിച്ച് സന്തോഷിച്ചു. സാക്ഷാൽ പരമശിവനെ നേരിൽ കണ്ടതുപോലെ ഭക്തന്മാർ കൃതാർത്ഥന്മാരായി.

സ്നേഹിതന്മാർ ഉടനെ ഗദാധരനെ താങ്ങിയെടുത്തു അണിയറയിലേക്കു കൊണ്ടുപോയി ബോധക്ഷയം തെളിയുവാൻ യത്നംചെയ്തു. ഫലമുണ്ടായില്ല. അവിടെനിന്നു ഗൃഹത്തിലേക്കു കൊണ്ടുപോയി. അന്നു രാത്രി മുഴുവൻ ആ സ്ഥിതിയിൽതന്നെ കിടന്നു. പിറേറദിവസം കാലത്താണ് പ്രജ്ഞവന്നതു്. ഇതുപോലെയുള്ള ഭാവാവസ്ഥ വീണ്ടും സാധാരണയായി കണ്ടുതുടങ്ങി. ഇതിനെപ്പററി ഗദാധരനോടു ചോദിച്ചാൽ താൻ ധ്യാനിക്കുന്ന മൂർത്തി മുമ്പിൽ പ്രത്യക്ഷമാകുക കാരണം, ആ ദർശനത്താൽ മയസ്സലയിച്ചു ആനന്ദപരവശനാകും എന്നുമാത്രമായിരുന്നു ബാലൻെറ മറുപടി. ബാലൻെറ നിത്യവൃത്തിക്കൊ, ശരീരാരോഗ്യത്തിന്നൊ, യാതൊരു ഹാനിയും ഇല്ലാതിരുന്നതിനാൽ, മാതാവിന്നു മനസ്സമാധാനമുണ്ടായിരുന്നു.

ഗദാധരന്നു വയസ്സു ഏഴായി. ക്ഷുദിരാമന്നു പ്രായാധിക്യവുമായി. ഉദരരോഗംനിമിത്തം അദ്ദേഹത്തിൻെറ ശരീരംതന്നെ ക്ഷീണിക്കുകയുംചെയ്തു. ആ സ്ഥിതിയിലും തൻെറ മരുമകൻെറ ക്ഷണനപ്രകാരം ദുർഗ്ഗാപൂജക്കു അങ്ങോട്ടുപോവാൻ മൂത്ത പുത്രൻ രാമകുമാരനോടുകൂടി പുറപ്പെട്ടു. അവിടെ എത്തി നാലുദിവസത്തെ പൂജയിൽ പങ്കുകൊണ്ടു. അപ്പോഴേക്കും സുഖക്കേടു കൂടുതലായി. അന്ത്യകാലം അടുത്തു എന്നു അദ്ദേഹത്തിന്നു മനസ്സിലായി. തൻെറ ഇഷ്ട

ദേവനായ രഘുവീരൻെറ നാമം ഉച്ചരിച്ച് 1843-ൽ ശുക്ല പക്ഷ ദശമിദിവസം ഭഗവാൻെറ പരമപദത്തിൽ ചേൎന്നു.

അനന്തരം കുടുംബഭാരം രാമകുമാരൻ ഏറെറടുക്കേണ്ടിവന്നു. അച്ഛൻെറ വിയോഗം ഗദാധരനിൽ വലിയ മാററം ഉണ്ടാക്കി. ലോകത്തിൻെറ അനിത്യത്വം മനസ്സിൽ ബദ്ധമായി പതിഞ്ഞു. പിന്നെ അധികസമയവും, സമീപത്തിലുള്ള മാന്തോപ്പിലോ, സ്മശാനസ്ഥലത്തിലോ, ബാലൻ നിൎഭയമായി പോയിരുന്ന് ജപധ്യാനങ്ങൾ നടത്തുവാൻ തുടങ്ങി. എന്നാൽ കുറെസമയം അമ്മക്കു സഹായമായി വല്ല ഗൃഹജോലിയും ചെയ്തുകൊണ്ടുമിരുന്നു.

കാമാർപുകുരത്തിൽ ലാഹാകുടുംബക്കാർ കെട്ടീട്ടുള്ള സത്രത്തിൽ തീൎത്ഥയാത്രക്കാർവന്നു താമസിക്കുക പതിവായിരുന്നു. ഗദാധരൻ അവരെ സന്ദൎശിക്കുകയും അവൎക്കു വേണ്ടുന്ന ഉപചാരംചെയ്കയും അവരുടെ ഒരുമിച്ചു അധികസമയം കഴിച്ചുകൂട്ടുകയും ചെയ്തുവന്നു. ആ സമയങ്ങളിൽ അവരുടെ പ്രാൎത്ഥനയും, മഹാന്മാരുടെ ചരിത്രവും, മധുരമായ ഈശ്വരകീൎത്തനങ്ങളും കേൾക്കുകയും അവരുടെ ജപം ധ്യാനം മുതലായതുകണ്ടു മനസ്സിലാക്കുകയും ചെയ്തിരുന്നു. സന്യാസിമാരുടെ വേഷത്താൽ ആകൃഷ്ടനായി ഒരുദിവസം, ദേഹംമുഴുവൻ ഭസ്മംധരിച്ച്, ഉടുത്തിരുന്ന വസ്ത്രത്തെ കീറിച്ചു, കൌപീനധാരിയായി, അമ്മയുടെ മുമ്പിൽചെന്ന് മന്ദഹാസത്തോടുകൂടി "അമ്മെ! നോക്കുവിൻ ഞാൻ ഒരു സന്യാസിയായി" എന്നു പറഞ്ഞു. ഇതുകണ്ടു അമ്മ സന്തോഷിച്ചു എങ്കിലും, സന്യാസിമാർ മകനെ അപഹരിച്ചുകൊണ്ടു

പോയ്ക്കളയുമോ എന്ന ഭയം അവക്ക് ജനിച്ചു. അതിൽ പിന്നെ മകൻ ധമ്മശാലക്ക പോകാതിരിപ്പാൻ അവൾ ശ്രമിച്ചുവെങ്കിലും ബാലൻെറ സൌശീല്യാദിഗുണങ്ങളാംകണ്ടു അത്യന്തം സ്നേഹിച്ചിരുന്ന സാധുക്കറം ഇതുകേട്ടു ആശ്ചയ്യപ്പെട്ടു. പുണ്യവതിയായ മാതാവിൻെറ സമീപത്തിൽ വന്നു് ഈവക ശങ്കക്ക അവകാശമില്ലെന്നു ചന്ദ്രമണിയെ പറഞ്ഞു വിശ്വസിപ്പിച്ചു.

ഗദാധരന്നു ഒമ്പതുവയസ്സു പ്രായമായി. ഉപനയനത്തിന്നുള്ള കാലമായി. ആ ശുഭകമ്മം കഴിഞ്ഞാലുടൻ ഭിക്ഷയെടുക്കണം. അതു തങ്ങളുടെ സ്വജനങ്ങളിൽനിന്നോ ബന്ധുക്കളിൽനിന്നോ വാങ്ങണം എന്നാണു് ആ നാട്ടുസമ്പ്രദായം. എന്നാൽ, തന്നെ എടുത്തുവളത്തി സകല ശുശ്രൂഷകളും ബാല്യംമുതൽക്ക ചെയ്തുവന്ന, തൻെറ മാതാവിൻെറ സഖിയായ, ധനിയിൽനിന്നു് ഭിക്ഷവാങ്ങണമെന്നു ധനി ചെയ്തിരുന്ന പ്രാത്ഥനയെ അനുസരിച്ചും, അവളുടെ നിസ്വാത്ഥമായ സ്നേഹത്തിന്നു വഴിപ്പെട്ടും, അതുപ്രകാരം ചെയ്യാമെന്നു ഗദാധരൻ മുമ്പുതന്നെ വാഗ്ദാനംചെയ്തിരുന്നു. അതു ആചാരത്തിന്നു വിപരീതമാണെന്നുവെച്ചു അങ്ങനെ ചെയ്യരുതെന്നു സ്വജനങ്ങറം കഴിയുന്നതു വിരോധിച്ചുവെങ്കിലും ഫലമുണ്ടായില്ല. പൂണൂൽധരിച്ചു ബ്രഹ്മചാരിയായ ബ്രാഹ്മണബാലൻ, ആദ്യത്തെ ഭിക്ഷ, താണജാതിയിൽ ജനിച്ചവളായിരുന്ന ധനിയോടുതന്നെ വാങ്ങി. ചെറുബാലൻചെയ്ത ഈ സ്വല്പകാര്യം മഹത്തായ തത്വത്തെ വെളിപ്പെടുത്തുകയാണു് ചെയ്തതു്. പ്രതിജ്ഞയെ നിറവേററുക. സത്യത്തെ രക്ഷിക്കുക. ഇതത്രെ പരമവും സനാതനവുമായ ധമ്മം.

ലൌകികാചാരങ്ങൾ, അതാതു കാലാവസ്ഥകൾക്കനുസരിച്ചു നിർമ്മിക്കപ്പെട്ടവയും, യുഗംതോറും മാറുന്നവയുമായതുകൊണ്ടു, അവയിൽ അർത്ഥശൂന്യമായി മർക്കടമുഷ്ടിപിടിക്കാതെ, അവയെ സനാതനധർമ്മങ്ങളോടു യോജിപ്പിച്ചും ഉചിതമായും ആചരിക്കണം എന്നാകുന്നു ഇതിൽ അന്തർഭവിച്ചുകാണാവുന്ന ഒരു തത്വം. ധനിയുടെ അപേക്ഷക്കു പ്രേരകമായിരുന്ന അപാര സ്നേഹത്തിനും ഭക്തിക്കും പ്രാധാന്യംകൊടുത്തതും ഗണ്യമാകുന്നു.

ധർമ്മസൂക്ഷ്മം ഗ്രഹിക്കുന്നതും അതു നിർഭയം ആചരിക്കുന്നതും, ഗ ദാ ധ ര ന്നു് സഹജസ്വഭാവമായിരുന്നതുപോലെ, ഗഹനതത്വവിഷയങ്ങളുടെ സാരം ധരിക്കുന്നതും അതുകളെസംബന്ധിച്ചു വിഷമപ്രശ്നങ്ങൾക്കു സരളസമാധാനം കാണുന്നതും നൈസർഗ്ഗികശീലമായിരുന്നു. ഒരു ദിവസം ലാഹാകുടുംബത്തിൽ ശ്രാദ്ധ അടിയന്തരത്തിന്നു വളരെ പണ്ഡിതന്മാർ വന്നിരുന്നു. ആ സന്ദർഭത്തിൽ ഗംഭീരമായ ചില വിഷയങ്ങളെപ്പററി വാദപ്രതിവാദങ്ങൾ ബലമായി നടന്നുകൊണ്ടിരുന്നു. ആ ഘട്ടത്തിൽ, ഗദാധരൻ ഏകാകിയായിനിന്നു്, അവയെല്ലാം ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്നു. ഭിന്നാഭിപ്രായങ്ങൾക്കു ഒരവസാനം കാണാതായപ്പോൾ, തന്റെ ബുദ്ധിക്കു തൽസമയം തോന്നിയ സമാധാനം, ആ സദസ്സിൽ ഒരു പണ്ഡിതൻമുഖേന സമർപ്പിച്ചു. അവരുടെ സംശയനിവൃത്തിക്കു ഏകസമാധാനം അതുതന്നെ എന്നു് ഐക്യകണ്ഠേന എല്ലാ പണ്ഡിതന്മാരും സമ്മതിച്ചു. കേവലം, പത്തുവയസ്സുമാത്രം പ്രായമുള്ള ഈ

ബാലനിൽനിന്ന സാരഗൎഭമായ ഈ മറുപടികേട്ടു, പണ്ഡിതന്മാർ അതിശയിച്ചു.

ദ്വിജകുമാരൻ യജ്ഞോപവീതം ധരിച്ചാൽ ഈശ്വരപൂജചെയ്യാൻ അധികാരിയായി. അങ്ങിനെ അധികാരിയായ ഗദാധരൻ അതു തനിക്ക ഏററവും പ്രിയമായ ജോലിയായിരുന്നതുകൊണ്ടു, ഗൃഹത്തിലെ പൂജ അത്യുത്സാഹത്തോടുകൂടി കയ്യേററു. അച്ഛൻ, ഭക്തിയിൽമുഴുകി രഘുവീരനെ പൂജിക്കുന്നതു, സാധാരണ കണ്ടു പഴക്കമുണ്ടായിരുന്ന ബാലൻ പൂജകഴിപ്പാൻ ഇരുന്നാൽ വെറും വിഗ്രഹത്തെയല്ല ആരാധിക്കുന്നതു, സൃഷ്ടിസ്ഥിതിസംഹാരമൂൎത്തിയായ, ഏക പരംപൊരുളിനെയാണു്, എന്ന പൂൎണ്ണവിശ്വാസത്തോടുകൂടി, വളരെസമയം, പൂജധ്യാനാദികളിൽ മുഴുകിയിരിക്കും. പള്ളിക്കൂടത്തിലേക്ക പൊയ്ക്കൊണ്ടിരുന്നു. ഈ കാലത്തു അധികസമയവും പള്ളിക്കൂടത്തിൽ പോയിരിക്കാതെ കൂട്ടുകാരോടുകൂടി മാണിക്കരാജാവിന്റെ മാന്തോപ്പിൽ പോയി, പുരാണകഥകളെ നാടകമാക്കി, താൻ അതിൽ മുഖ്യമായ വേഷംധരിച്ചു നടിച്ചു, ഉത്സാഹമായി വിനോദിച്ചിരിക്കും. അധികവും ശ്രീകൃഷ്ണന്റെ ലീലയെപ്പററിയായിരുന്നു അഭിനയിക്കുക പതിവു്. ചില സമയങ്ങളിൽ ഭഗവാനെപ്പററി കീൎത്തനങ്ങൾ പാടുമ്പോൾ ഭാവാവിഷ്ടനാകാറുമുണ്ടായിരുന്നു. കാലക്രമത്തിൽ പള്ളിക്കൂടത്തിലേക്ക തീരെ പോകാതായി.

രാമേശ്വരനും അനുജത്തി സൎവ്വമംഗലക്കും വിവാഹംകഴിഞ്ഞു. രാമകുമാരന്റെ പത്നിക്ക ഗൎഭമായി. പ്രസ

വാനന്തരം ഭാൎയ്യ മരിക്കും എന്നു് അദ്ദേഹം മുൻകൂട്ടി പറഞ്ഞിരുന്നതിനെപ്പററി ആലോചിച്ചു് ഗൃഹാംഗങ്ങൾക്ക എല്ലാവൎക്കും മൌഢ്യമായി. അദ്ദേഹത്തിന്റെ ഭാവികഥനം സത്യമായി, ഭാൎയ്യ ഒരാൺകുട്ടിയെ പ്രസവിച്ചു. അവർ മരിച്ചു. അക്ഷയനെന്ന പേരിട്ട ആ ശിശുവിനെ വളൎത്തേണ്ട ഭാരവുംകൂടി മുത്തശ്ശിക്ക വന്നുചേൎന്നു. കുടുംബം വൎദ്ധിച്ചു. കിട്ടുന്ന പണംകൊണ്ടു ചിലവുകഴിയുവാൻ സാദ്ധ്യമല്ലാതായി. വരവിനു നൂതനമാൎഗ്ഗങ്ങൾ കണ്ടെത്തേണമെന്നായി. ശാസ്ത്രപണ്ഡിതനായിരുന്ന രാമകുമാരൻ ഗൃഹകാൎയ്യങ്ങൾ രാമേശ്വരനെ ഏല്പിച്ചു്, സ്നേഹിതന്മാരുടെ ഉപദേശപ്രകാരം കല്ക്കട്ടക്കുപോയി ജമാപൂകുരം എന്ന സ്ഥലത്തു ഒരു പാഠശാല ആരംഭിച്ചു.

ജ്യേഷ്ഠന്റെ ഭാൎയ്യയുടെ മരണം, സാമ്പത്തികക്ലേശം, അമ്മയുടെ പ്രായാധിക്യം, ഇതെല്ലാംകണ്ടു ഗദാധരനു ലോകത്തോടു ഒരു വെറുപ്പാണു് തോന്നിയതു്. അധികസമയവും, പൂജയിലും, ഈശ്വരകീൎത്തനങ്ങളിലും, പുരാണപാരായണത്തിലും, അമ്മക്ക ഗൃഹകൃത്യങ്ങളിൽ സഹായിക്കുന്നതിലും ചിലവാക്കിവന്നു. എന്നാൽ വിനോദങ്ങളും ഇല്ലാതിരുന്നില്ല.

ചന്ദ്രമണിയുടെ സ്നേഹാദരങ്ങൾനിമിത്തം അവരുടെ സമീപഗൃഹങ്ങളിലുണ്ടായിരുന്ന സ്ത്രീകളെല്ലാം, അവൎക്കു ഒഴിവുസമയമുള്ളപ്പോൾ, ദേവിയുടെ ഗൃഹത്തിൽ വരിക പതിവായിരുന്നു. അവർ ദേവിയെ മാതാവിനെപ്പോലെയോ സഹോദരിയെപ്പോലെയോ വിചാരിച്ചുവന്നു.

എന്നാൽ ഗദാധരന്റെ സൽസ്വഭാവം, ഭക്തിരസമയമായ സങ്കീർത്തനങ്ങൾ, പുരാണകഥാഭിനയം, ഇതുകൾ അവരെ കൂടുതൽ ആകർഷിച്ചിരുന്നു. അവർ പലപ്പോഴും ഗദാധരനെ തങ്ങളുടെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോകയും പതിവായിരുന്നു.

ഗദാധരന്റെ വിനോദങ്ങളിൽ ഒന്നായിരുന്നു അനുകരണം. ചിലസമയങ്ങളിൽ സ്ത്രീവേഷംധരിച്ചു് പുറത്തുള്ള കിണററിൽനിന്നു വെള്ളംകൊണ്ടുവരുവാൻ മററുള്ള ബാലികമാർ ഒരുമിച്ചു് പോകും. അപ്പോൾ ഗദാധരനെ നല്ല പരിചയമുള്ളവർക്കുപോലും തിരിച്ചറിയുവാൻ പ്രയാസമായിരുന്നു. അത്ര സ്വാഭാവികവും തന്മയവുമായിരുന്നു ഗദാധരന്റെ വേഷവിധാനവും അഭിനയങ്ങളും. ബങ്കാളിൽ ഘോഷാസമ്പ്രദായമാണല്ലോ നടപ്പു്. എന്നാൽ ഗദാധരനെ സംബന്ധിച്ചേടത്തോളം ഇതു ബാധകമായിരുന്നില്ല. ഗദാധരനു മററു ഭവനങ്ങളിലും സ്വതന്ത്രപ്രവേശനമുണ്ടായിരുന്നു. എങ്കിലും ദുർഗ്ഗാദാസപയിൻ എന്ന ഒരാൾക്കുമാത്രം ഇതു ഇഷ്ടമായിരുന്നില്ല. തന്റെ വീട്ടിൽ, സ്ത്രീകൾ ഇരിക്കുന്ന സ്ഥലത്തു അന്യപുരുഷന്മാർക്കു പ്രവേശനം ഉണ്ടായിട്ടില്ലെന്നും ഇനിമേലും ഉണ്ടാകയില്ലെന്നുമുള്ള ഗർവ്വം ധാരാളമുണ്ടായിരുന്നു. യാദൃശ്ചികമായി ഗദാധരൻ ഇതുകേട്ടപ്പോൾ "തക്ക വിദ്യാഭ്യാസവും ഈശ്വരപ്രേമവും ഉണ്ടെങ്കിൽ മാത്രമെ പാതിവ്രത്യത്തെ രക്ഷിപ്പാൻ സാധിക്കയുള്ളു. അതല്ലാതെ വീട്ടിന്നകത്തുവെച്ചു പൂട്ടിയതുകൊണ്ടു പ്രയോജനമില്ല. വേണമെങ്കിൽ നിങ്ങളുടെ അന്തഃപുരത്തിലും പ്രവേശിപ്പാൻ എനിക്കു നിഷ്പ്രയാസം സാധിക്കുന്നതാണു്."

എന്നു പറഞ്ഞു. അതു ഒരിക്കലും സാദ്ധ്യമല്ലെന്നു ഗംഗാദാസൻ വീരവാദം പുറപ്പെടുവിച്ചു.

ഒരു ദിവസം സന്ധ്യാസമയത്തു ഗംഗാദാസൻ കുറെ സ്നേഹിതന്മാരുമായി, മുൻവശത്തുള്ള പൂമുഖത്തു സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. ഒരു സ്ത്രീ കുടയുമായിവന്നു്, അദ്ദേഹത്തിന്റെ മുമ്പിൽനിന്നു് "ഞാൻ നൂൽ വില്ക്കുവാൻ പോയി. കൂട്ടുകാർ എന്നെക്കൂടാതെ തിരികെ പോയിരിക്കുന്നു. എനിക്കു തനിയെ ഗ്രാമത്തിലേക്കു തിരിച്ചുപോകുവാൻ, ഭയമായതുകൊണ്ടു ദയവുചെയ്തു ഇന്നുരാത്രി ഇവിടെ താമസിക്കുവാൻ അനുവദിച്ചാൽകൊള്ളാം." എന്നു വളരെ വണക്കമായി അപേക്ഷിച്ചു. അദ്ദേഹം അവസരോചിതമായി ചില ചോദ്യങ്ങൾചെയ്തു് അന്തർഗൃഹത്തിൽ പോവാൻ അനുവദിക്കയുംചെയ്തു. പെൺകുട്ടിയുടെ ശുദ്ധതയും, സരളതയും കണ്ടു് ഭവനത്തിലെ സ്ത്രീകൾ സന്തോഷിച്ചു രാത്രി ആഹാരത്തിനു ചില പദാർത്ഥങ്ങളും കൊടുത്തു. കുട്ടി അതിനെ സുഖമായി അനുഭവിച്ചു അവരുടെ സംഭാഷണങ്ങൾ കേട്ടും പ്രവൃത്തികൾ നോക്കി മനസ്സിലാക്കിയും ഇരുന്നു.

രാത്രി സമയം അധികമായി. ഗദാധരനെ ഗൃഹത്തിൽ കാണ്മാനില്ല. ചന്ദ്രമണിദേവിക്കു വിചാരമായി. അവൻ സീതാനാഥന്റെ വീട്ടിൽ സാധാരണ പോകാറുണ്ടു അവിടെചെന്നു അന്വേഷിക്കുക എന്നു പറഞ്ഞു അമ്മ രാമേശ്വരനെ അയച്ചു അവിടെ അന്വേഷിച്ചു കാണാതെ രാമേശ്വരൻ പുറത്തുവന്നു് ഗദാധരന്റെ പേർ ഉറക്കെ വിളിച്ചുംകൊണ്ടുനടന്നു. ഗംഗാദാസന്റെ വീട്ടിന്റെ മുൻവ

ശത്തുകൂടി വിളിച്ചുകൊണ്ടു പോകുമ്പോഠം "ജേഷ്ട! ഞാൻ ഇതാ വരുന്നു" എന്നു് അകത്തുനിന്നു വിളിച്ചുപറഞ്ഞു സ്ത്രീ വേഷധാരിയായ ഗദാധരൻ പുറത്തേക്കു ഓടിപ്പോയി. ചാലിയസ്ത്രീ, ഗദാധരനായിരുന്നു എന്നു എല്ലാവക്കും മനസ്സിലായി. വീട്ടിലുള്ളവർ ആശ്ചയ്യപ്പെട്ടു. ദുർഗ്ഗാദാസന്നു ആദ്യത്തിൽ കോപമാണുണ്ടായതു് എന്നുവരികിലും, പിന്നീടു ബാലൻെറ സാമത്ഥ്യംകണ്ടു സന്തോഷിച്ചുരസിച്ചു. ഈ സംഭവത്തിന്നുശേഷം അവിടുത്തെ സ്ത്രീകഠം ഗദാധരൻ ഉള്ളപ്പോഠം സീതാനാഥൻെറ വീട്ടിലേക്കു പോകുവാൻ തുടങ്ങി, എന്നുമാത്രമല്ല, സ്വൎണ്ണംകൊണ്ടുണ്ടാക്കിയ ഒരു ഓടക്കുഴലും, ശ്രീകൃഷ്ണന്നും രാധക്കും വേണ്ടതായ രണ്ടുവിധം ഭംഗിയായ ഉടുപ്പുകളും വേഷംകെട്ടി അഭിനയിക്കുമ്പോഠം ഉപയോഗിപ്പാൻവേണ്ടി ഗദാധരന്നു് അവർ സമ്മാനിക്കയും ചെയ്തു.

ഇങ്ങനെ ഗദാധരൻ സ്ത്രീകഠംക്കും പുരുഷന്മാക്കും ഒരുപോലെ വാത്സല്യഭാജനമായിത്തീൎന്നു. അവിടവിടെയായി അനേക ഭജനസംഘങ്ങഠം ഉള്ള സ്ഥലത്തുപോയി ഭജനകളിലും ഭാഗവതപാരായണത്തിലും ഗദാധരൻ പങ്കുകൊള്ളുകയും ഗ്രന്ഥാത്ഥങ്ങഠം വിശദമായി വിവരിക്കുകയും ചെയ്തിരുന്നു. ഭക്തിപരവശനായി സവ്വത്തേയും വിസ്മരിച്ചു ഭജനകീൎത്തനങ്ങഠം പാടി നൃത്തംചെയ്യുന്നതു ചേതോമോഹനമായിരുന്നു.

ഗദാധരന്നു ഇപ്പോഠം വയസ്സു 17 ആയി. രാമകുമാരന്നും സംസ്കൃതപാഠശാലജോലികഠം നോക്കുന്നതിന്നു

പുറമെ, പ്രധാനപ്പെട്ട ചില ഗൃഹങ്ങളിൽ നിത്യപൂജ നടത്തേണ്ടതായുംവന്നു. ഇതെല്ലാം തനിയെ നിർവ്വഹിക്കുവാൻ വിഷമമായി. സഹായത്തിന്നു ഒരാറം ആവശ്യമാണെന്നു തോന്നി അദ്ദേഹം കല്ക്കട്ടക്കു് മടങ്ങിവന്നു.

ഗദാധരന്റെ വിദ്യാഭ്യാസത്തോടുള്ള വൈമുഖ്യം കണ്ടു്, തന്റെ ഒരുമിച്ചു താമസിപ്പിച്ചു പഠിപ്പിക്കുന്നതായാൽ ഗുണമുണ്ടാകുമെന്നുതോന്നി. അമ്മയോടും രാമേശ്വരനോടുംകൂടി ആലോചിച്ചു കല്ക്കട്ടക്കു കൊണ്ടുപോകുവാൻ തീച്ച്യാക്കി. ഗദാധരന്നും അതു വളരെ സന്തോഷമായി. ശുഭദിനത്തിൽ തന്റെ ഇഷ്ടമൂത്തിയായ രഘുവീരന്റെയും അമ്മയുടേയും അനുഗ്രഹവും വാങ്ങി ജ്യേഷ്ഠൻ ഒരുമിച്ചു ഗദാധരൻ കല്ക്കട്ടാനഗരത്തിലേക്കു പുറപ്പെട്ടു.

അവിടെപോയ ഉടനെ ഗദാധരനെ ഓരോ ഗൃഹങ്ങളിൽ പരിചയപ്പെടുത്തി അവിടെ പൂജാകൃത്യങ്ങറം നടത്തുവാൻ ഭാരമേല്പിച്ചു. അതു തനിക്കു ഏററവും ഇഷ്ടമായ ജോലിയായതുകൊണ്ടു ഗദാധരൻ മുമ്പുള്ളതിൽ കൂടുതലായി ഭക്തിശ്രദ്ധയോടുകൂടി, ആ പൂജകറം നിർവ്വഹിച്ചുവന്നു. രാമകമാരന്നു വളരെ സന്തോഷമായി എങ്കിലും വിദ്യാഭ്യാസത്തെസംബന്ധിച്ചു യാതൊരു ഭേദഗതിയും കണ്ടില്ലെന്നു മാത്രമല്ല, അതിൽ ഗദാധരന്നുള്ള താല്പയ്യം കുറഞ്ഞുവരുന്നതായുംകണ്ടു. ഒരുദിവസം സ്വകായ്യമായി വിളിച്ചു് കുറെ ശാസിച്ചപ്പോറം കിട്ടിയ മറുപടി "ജ്യേഷ്ഠ! ഈ ഉദരപോഷണത്തിന്നുള്ള വെറും പുസ്തകപഠനംകൊണ്ടു കായ്യമായോ? അതുകൊണ്ടു സവ്വദുഃഖനിവൃത്തി വരുമോ? യാതൊന്നുലഭി

ച്ചാൽ മനുഷ്യൻ സദാ സന്തുഷ്ടനാകുമോ, നിത്യതൃപ്തനാകുമോ എന്ന ജ്ഞാനം സമ്പാദിക്കുവാനാണ് ഞാൻ ഇച്ഛിക്കുന്നത്.

ഇന്ത്യയുടെ തലസ്ഥാനമായിരുന്ന കല്ക്കട്ടയിൽ വന്നതോടുകൂടി, ലൌകികവിഷയത്തിൽ മുഴുകിയിരുന്ന, ജനങ്ങളുടെ സ്വഭാവം നോക്കി മനസ്സിലാക്കുവാൻ ഗദാധരന്നു സന്ദർഭം ലഭിച്ചു. അപൂർവ്വമായി കിട്ടുന്ന മനുഷ്യജന്മത്തെ, വെറും ഇന്ദ്രിയസുഖഭോഗങ്ങൾക്കും, പേരിന്നും പെരുമക്കുംവേണ്ടി, ബലികൊടുക്കുന്നതുകണ്ടു് വ്യസനിച്ചു തന്നത്താൻ ആലോചിച്ചുതുടങ്ങി. "ഈ വിദ്യാഭ്യാസം കൊണ്ടു എനിക്കു് ധർമ്മാചാരമോ, ഭക്ത്യാധിക്യമോ ഉണ്ടാകുമോ? ഇല്ല. എന്റെ അച്ഛനെപ്പോലെ സത്യവാനും, ഭക്തനും ആയിരിപ്പാൻ ഇതു് സഹായിക്കുമോ? ഇല്ല. ഇന്ദ്രിയങ്ങൾക്കു് വശംവദനാകാതെ സർവ്വലൌകികാന്ധകാരത്തിൽനിന്നു മുക്തനായി ആത്മസാക്ഷാൽക്കാരം അടയുവാൻ ഇതുകൊണ്ടു സാദ്ധ്യമാകുമോ? ഇല്ല. സംസാരദുഃഖത്തെ അതിക്രമിച്ചു, ഈശ്വരദർശനത്തിന്നു സഹായിക്കാത്തതായ, ഈ വിദ്യാഭ്യാസംകൊണ്ടു ഞാൻ എന്തുചെയ്യാനാണ്? ഇതുവരെ സന്തോഷമായി പരിപാലിച്ചുവന്ന, ഈശ്വരോന്മുഖമായ ആദർശത്തെ, വലിച്ചെറിയുന്നതിനേക്കാൾ ജീവകാലം മുഴുവൻ അജ്ഞാനിയായിത്തന്നെ ഇരുന്നു കൊള്ളാം." ഇപ്രകാരമുള്ള ഗാഢാലോചനയുടെ ഫലമായി, ജനനമരണപ്രവാഹത്തിൽനിന്നു, കരകയറുവാനുള്ള മാർഗ്ഗാന്വേഷണത്തിലാണ് മനസ്സു പതിഞ്ഞതു്.

രാമകമാരൻ പഠിച്ചപാട പതിനെട്ടും നോക്കിയിട്ടും ഫലമുണ്ടാവാതെ, രഘുവീരൻെറ ഇച്ഛപോലെ നടക്കം, എന്ന സമാധാനിച്ചു രണ്ടുകൊല്ലം കഷ്ടപ്പെട്ടു ജീവിതംകഴിച്ചു എങ്കിലും, ഈശ്വരകാരുണ്യത്താൽ, താൻ ആലോചിക്കാതെതന്നെ, ദുഃഖനിവൃത്തിക്ക് അനുകൂലമായ ഒരു സംഭവം വന്നുചേൎന്നു.

കല്ക്കട്ടയിൽ ജ ാ ൺ ബ സ്സ ാ ർ എന്ന സ്ഥലത്തു കൈവൎത്തക(മുക്കുവ)കുലത്തിൽപെട്ട ധനികയായിരുന്ന റാണി രാസമണി എന്ന ഒരു പരമഭക്തയായ സ്ത്രീരത്നം ഉണ്ടായിരുന്നു. ഭൎത്താവിൻെറ മരണശേഷം അദ്ദേഹത്തിൻെറ സ്വത്തിന്നു ഇവരാണു അവകാശിയായിതീൎന്നതു്. സാധുക്കളോടുള്ള ദയ, അപാരമായ ബുദ്ധിശക്തി, ധൎമ്മത്തിൽ വിശ്വാസം, ഉദാരശീലം, കുടുംബകാൎയ്യങ്ങളെ നിയന്ത്രിക്കുന്നതിൽ പ്രാപ്തി, എന്നീ ഗുണങ്ങൾ റാണിക്കു പൂൎത്തിയായിട്ടുണ്ടായിരുന്നു.

ഇവർ ദേവ്യുപാസനയാണു ചെയ്തുവന്നതു്. ഒരിക്കൽ കാശിക്കു തീൎത്ഥയാത്രപോയി വിശ്വനാഥദൎശനം കഴിച്ചു വരുവാൻ തീൎച്ചയാക്കി. അതിന്നു വമ്പിച്ചതരം ഒരുക്കങ്ങളോടുകൂടി പുറപ്പെട്ടു. സാമാനങ്ങളേയും പരിവാരങ്ങളേയും കൊണ്ടുപോകുവാൻ സുമാറു 100 ബോട്ടുകൾ തന്നെ ഉണ്ടായിരുന്നു. ഗംഗാനദിയിൽകൂടെ സഞ്ചരിച്ചു ദക്ഷിണേശ്വരത്തിന്നു സമീപമുള്ള ഗ്രാമത്തിൽ എത്തിയപ്പോൾ, രാത്രിസമയമായി. ബോട്ടിൽതന്നെ താമസിക്കുവാൻ തീൎച്ചയാക്കി അങ്ങിനെചെയ്തു. അവിടെവെച്ചു

ഒരു ദർശനമുണ്ടായി. "കാശിക്കുപോകേണ്ട ആവശ്യമില്ല. ഈ ഗംഗാതീരത്തിൽ ഒരു ക്ഷേത്രം പണിചെയ്തു് എന്നെ പ്രതിഷ്ഠിച്ചു് യഥാവിധി പൂജാദികൾ നടത്തുന്നതായാൽ ആ വിഗ്രഹത്തിൽ ഞാൻ പ്രത്യക്ഷനാകും" എന്നു സ്വപ്നത്തിൽ ദേവി, തന്നെ അനുഗ്രഹിച്ചതായി റാണിക്കു തോന്നി. അതിനെ പൂർണ്ണമായി വിശ്വസിച്ചു. യാത്ര അവസാനിപ്പിച്ചു. ഉടനെ ദക്ഷിണേശ്വരത്തിൽ 20 ഏക്കർ സ്ഥലം വിലക്കുവാങ്ങി അവിടെ ക്ഷേത്രംപണി ആരംഭിച്ചു.

ഈ ക്ഷേത്രം കല്ക്കട്ടയിൽനിന്നു നാലുനാഴിക വടക്കാണു്. പടിഞ്ഞാറുവശത്തുകൂടി ഗംഗാനദി ഒഴുകുന്നുണ്ടു്. ബോട്ടുമാർഗ്ഗം പോകുന്നവർക്കു, സൌകര്യമായി കളിപ്പാൻ കെട്ടീട്ടുള്ള കടവിൽകൂടി കയറിച്ചെന്നാൽ, രണ്ടുവരിയായി, പന്ത്രണ്ടു ചെറിയ ശിവക്ഷേത്രങ്ങളുടെ മദ്ധ്യത്തിലുള്ള വഴിയിൽക്കൂടി മുററത്തുകയറാം. വടക്കുവശത്തായി രാധാകൃഷ്ണൻെറ ക്ഷേത്രവും, തെക്കുവശം കാളീദേവീക്ഷേത്രവും കാണാം. ഇതിനുപുറമെ, അമ്പലവാസികൾക്കുള്ള മുറകൾ, നാടകശാല, സംഗീതശാല മുതലായ കെട്ടിടങ്ങളുമുണ്ടു്. ശിവക്ഷേത്രങ്ങൾക്കുതൊട്ടു വടക്കായി മുററത്തിൻെറ വടക്കുപടിഞ്ഞാറായി വിശാലമായ ഒരു മുറിയുണ്ടു്. അതിനു പടിഞ്ഞാറുവശമുള്ള ബാൽകനിയിലിരുന്നാൽ ഗംഗാനദി ഒഴുകുന്നതു ഭംഗിയായി കാണാം. ഈ മുറിയിലാണു് ശ്രീരാമകൃഷ്ണൻ (ഗദാധരൻ) താമസിക്കുവാൻ പോകുന്നതു്. ഇതിനുപുറമെ രമണീയമായ ഒരു പൂന്തോട്ടം, രണ്ടു കുളം, ഏററവും വലിയ ഒരു വൃക്ഷം ഒരു ക്രുവളവൃക്ഷം ഇതുകളും ആ ക്ഷേത്രോദ്യാനത്തിലുണ്ടു്.

1847-ലാണ് സ്ഥലം വാങ്ങിച്ചതു് എന്നുവരികിലും ലക്ഷക്കണക്കായി പണം ചിലവുചെയ്തു, ക്ഷേത്രം പണി പൂൎത്തിയാകുവാൻ എട്ടു വൎഷം വേണ്ടിവന്നു. 1855 മെയ് മാസം 31-ാംനു- സ്നാനയാത്ര എന്ന പുണ്യദിനത്തിൽ കാളീ വിഗ്രഹത്തിൻെറ പ്രതിഷ്ഠക്കുള്ള മുഹൂൎത്തം നിശ്ചയിച്ചു ഒരുക്കങ്ങൾ ഗംഭീരമായി നടന്നുകൊണ്ടിരുന്നു. ദേവിയുടെ അരുളപ്പാടു് ഓൎത്തു റാണിയുടെ മനസ്സിൽ സന്തോഷം നിറഞ്ഞുകവിഞ്ഞു കുഴകുന്നു. പെട്ടെന്നു ആ സന്തോഷ ശീതളജലം സന്തപ്തമാകുന്നവിധം, അതിനെ നീരാവിയാക്കുന്ന വിധം ഒരു പ്രചണ്ഡ ചിന്തവന്നുദിച്ചു. താനൊരു ശൂദ്രസ്ത്രീയാണെല്ലോ; വൈദിക ബ്രാഹ്മണർവന്നു് ശൂദ്രനിൎമ്മിത ക്ഷേത്രത്തിൽ പൂജകഴിക്കയില്ലല്ലോ, വെച്ചു നിവേദ്യം കഴിക്കയില്ലല്ലോ. തൻെറ പരദേവതയും, രക്ഷാധികാരിണിയും, മാതാവും, സൎവ്വവുമായ ശ്രീകാളിക്കു അന്നം നിവേദിക്കണം എന്നു ചിരകാലമായുണ്ടായിരുന്ന തീവ്രാഭിലാഷം മിഥ്യയായല്ലോ! ദേവപ്രതിഷ്ഠയും പൂജയും ബ്രാഹ്മണാധികാരത്തിൽ മാത്രം പെട്ടതുമാണല്ലോ, എന്തുചെയ്യാം. ഇങ്ങിനെ ചിന്താകുലയായിതീൎന്ന റാണി ഭവതാരിണീ ചരണാരവിന്ദങ്ങളിൽ അചഞ്ചലവിശ്വാസത്തോടുകൂടി കാൎയ്യസാദ്ധ്യത്തിന്നു മാൎഗ്ഗം ആരാഞ്ഞുതുടങ്ങി. ഈ വിഷയത്തിൽ ശാസ്ത്രവിധിയെന്തു്? ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായമെന്തു്? നിവൃത്തിമാൎഗ്ഗം എന്തു്? എന്നറിവാൻ പ്രസിദ്ധ ശാസ്ത്രജ്ഞന്മാൎക്കു പലൎക്കും കത്തുകൾ അയച്ചു, മറുവടികൾ വന്നുതുടങ്ങി. അവരുടെ അഭിപ്രായമെല്ലാം റാണിക്കു പ്രതികൂലമായിരുന്നു. ജീവിതത്തിൽ തനിക്കുണ്ടായിരുന്ന മുഖ്യമായ

വിചാരം തന്റെ ഏകാഭിലാഷം, അനേകലക്ഷം ധനം വ്യയംചെയ്തു പോയകാര്യം വിഫലമായല്ലോ, എന്നു റാണി വിഷാദനിമഗ്നയായിരിക്കുമ്പോൾ രാമകുമാരന്റെ മറുവടി കിട്ടി. പ്രതിഷ്ഠക്കുമുമ്പ്, ആ ക്ഷേത്രത്തെ ഒരു ബ്രാഹ്മണനു ദാനംചെയ്യുകയും, അതിനു മേലാൽ നടത്തിപ്പിനു ആവശ്യമുള്ള സ്വത്തു് നീക്കിവെക്കുകയും ചെയ്യുന്നതായാൽ അവിടെ പ്രതിഷ്ഠാപൂജകൾ ബ്രാഹ്മണർ ചെയ്യുന്നതു് ശാസ്ത്രസമ്മതമാണെന്നും ഏതു വൈദികബ്രാഹ്മണനും അങ്ങിനെ ചെയ്യുന്നതിന്നോ, അവിടെനിന്നു പ്രസാദം കഴിക്കുന്നതിന്നോ, യാതൊരു വിരോധവും ഇല്ലെന്നുമായിരുന്നു രാമകുമാരന്റെ അഭിപ്രായം. പല പണ്ഡിതന്മാൎക്കും ഈ അഭിപ്രായം സ്വീകാൎയ്യമായി തോന്നിയില്ലെങ്കിലും റാണിക്കു ആസന്നമൃത്യുവിന്നു അമൃതം ലഭിച്ചതുപോലെയായി.

ശാസ്ത്രവിധിയുണ്ടെന്നു പറയുന്നു, ശരിതന്നെ. അതു പ്രകാരം നടത്തുവാൻ തക്ക യോഗ്യതയുള്ള ഒരു ബ്രാഹ്മണപണ്ഡിതനെ കിട്ടേണമെല്ലോ. ഒരു ശൂദ്രസ്ത്രീ നിൎമ്മിച്ച ക്ഷേത്രം! അവിടെ ദൎശനത്തിന്നു പോകുകയോ? ഒരു ബ്രാഹ്മണൻ പൂജാകൃത്യങ്ങൾ നടത്തുകയോ? ഹാ! എന്നാൽ പോയില്ലെ ജാതി! ഭ്രഷ്ടനായില്ലെ എന്നായിരുന്നു പിന്നെയും പലരുടേയും ആക്ഷേപം.

ഈഘട്ടത്തിൽ രാമകുമാരന്റെ സ്നേഹിതനും, അദ്ദേഹം വിധിച്ചതു ശരിയാണെന്നു വിശ്വാസമുള്ളവനും, ഒരു വൈഷ്ണവബ്രാഹ്മണനുമായിരുന്ന റാണിയുടെ ഒരു കാൎയ്യസ്ഥൻ, മഹേന്ദ്രനാഥചാററർജി, തന്റെ മൂത്ത സഹോദരനെ

ക്കൊണ്ട് രാധാകാന്ത ക്ഷേത്രത്തിൽ പൂജനടത്തുവാൻ സമ്മതിപ്പിച്ചു എന്നാൽ, കാളീക്ഷേത്രത്തിൽ പൂജചെയ്യാൻ, താന്ത്രികശാസ്ത്രങ്ങൾ പഠിച്ച് മന്ത്രോപദേശം സിദ്ധിച്ച ഒരു യോഗ്യനായിരിക്കണം, അതിന്നു ഒരു പണ്ഡിതനെ കിട്ടുവാൻ വിഷമമായി. രാമകുമാരനെപ്പററിത്തന്നെ ആലോചനയായി. ശാസ്ത്രവിധികൾ അണുപോലും തെററിനടക്കാത്ത, ഉത്തമ വൈദികബ്രാഹ്മണ കുടുംബത്തിലെ ഒരംഗമായ അദ്ദേഹം ഈ കൃത്യം നടത്തിത്തരുവാനുള്ള അപേക്ഷ സ്വീകരിക്കുമോ എന്ന് വലിയ സംശയമായി. ഏതായാലും ശ്രമിക്കാമെന്ന് തീച്ചയാക്കി, രാസമണിയെക്കൊണ്ടു ഒരു കത്തെഴുതിച്ച് താൻതന്നെ നേരിൽപോയി വിവരങ്ങൾ പറയുവാൻ ചാററർജി നിശ്ചയിച്ചു. "ക്ഷേത്രപ്രതിഷ്ഠയെ സംബന്ധിച്ച് പ്രതികൂലമായ അഭിപ്രായങ്ങൾ, എനിക്കു കിട്ടിക്കൊണ്ടിരുന്നു. ആ സമയത്തു നിങ്ങളുടെ ഉപദേശം കിട്ടിയില്ലായിരുന്നു എന്നുവരികിൽ, എൻെറ ജന്മംതന്നെ നിഷ്ഫലമായേനേ, ഒരു സങ്കടഘട്ടത്തിൽനിന്നുകൂടി എന്നെ രക്ഷിക്കേണ്ടതായിട്ടുണ്ടു്. കാളീക്ഷേത്രത്തിൽ, ദേവീപ്രതിഷ്ഠക്ക്, യോഗ്യനായ ഒരാളെയും ഇതുവരെ കിട്ടീട്ടില്ല. അതു വിഘ്നം കൂടാതെ മംഗളകരമായി സാധിപ്പാൻ ദയവുണ്ടായി നിങ്ങൾതന്നെവന്ന് ആ പ്രതിഷ്ഠാകർമ്മവും പൂജയും നടത്തിത്തരുവാൻ വണക്കമായി അപേക്ഷിക്കുന്നു" എന്നായിരുന്നു റാണിയുടെ എഴുത്ത്.

ചാററർജി ഈ കത്തും കൊണ്ടുപോയി കൊടുത്ത് താൻ കഴിയുന്നത്ര പ്രോത്സാഹിപ്പിച്ചു. യോഗ്യനായ മറെറാരാളെ കിട്ടുന്നതുവരെ, ഈ കൃത്യം നടത്തിത്തരാതെ

നിവൃത്തിയില്ല എന്നു നിർബ്ബന്ധിച്ചു പറഞ്ഞു് ഒരുവിധം സമ്മതിപ്പിച്ചു രാമകുമാരനെ തൻെറ ഒന്നിച്ചുതന്നെ കൂട്ടിക്കൊണ്ടുവന്നു.

പ്രതിഷ്ഠക്കുള്ള ദിവസമായി. ഗംഭീരമായി വളരെ ആഡംബരത്തോടുകൂടി പ്രതിഷ്ഠാകർമ്മം നടന്നു അ ദിവസത്തേക്കു പലദിക്കിൽനിന്നും പണ്ഡിതന്മാരെ ക്ഷണിച്ചു വരുത്തിയിരുന്നു. അവരെ യഥായോഗ്യം സൽകരിച്ചു അവൎക്കു പല സമ്മാനങ്ങളുംകൊടുത്തു സന്തോഷമാക്കി അയച്ചു. ആയിരക്കണക്കായ "ദരിദ്രനാരായണന്മാൎക്കു" മൃഷ്ടാന്നഭോജനവും നല്കി. ഈ ക്ഷേത്രനിൎമ്മാണത്തിന്നും പ്രതിഷ്ഠക്കുംകൂടി ഒമ്പതുലക്ഷം ഉറുപ്പിക ചിലവാക്കി. റാണി എഴുതിവെച്ച ദാനപത്രസ്വത്തിന്നുപുറമെ, സുമാറു $2\frac{1}{2}$ ലക്ഷം ഉറുപ്പ വിലമതിക്കുന്ന ഒരു ജമിണ്ടാരിവാങ്ങി അതിൽനിന്നു കിട്ടാവുന്ന ആദായത്തെക്കൂടി ക്ഷേത്രച്ചിലവിന്നായി നീക്കിവെച്ചു. അവർ കാശിയാത്രാമദ്ധ്യത്തിൽ ഗംഗയിൽ വെച്ചു കണ്ട സ്വപ്നം വെറും സ്വപ്നമായിപ്പോകാതെ യഥാൎത്ഥമായിത്തന്നെ പരിണമിച്ചു. റാണിയുടെ അഭീഷ്ടം പൂൎത്തിയായി സാധിച്ചതിനാൽ അവൎക്കു അളവററ ആനന്ദവും ആശ്വാസവും ആയി.

ഈ ഉത്സവത്തിന്നു ഗദാധരനും ഹാജരുണ്ടായിരുന്നു. എന്നാൽ സ്വകുലാചാരത്തെ മാനിച്ചു് ക്ഷേത്രത്തിൽനിന്നു പ്രസാദം കഴിക്കാതെ, കാലണക്കു അവിൽവാങ്ങിതിന്നു കാമപുകുരിലേക്കു മടങ്ങുകയാണു് ചെയ്തതു്. അന്നുരാത്രി രാമകുമാരൻ തിരിച്ചുവരാത്തതിനാൽ, പിറെറ

ദിവസം ദക്ഷിണേശ്വരത്തേക്കുപോയി അന്വേഷിച്ചതിൽ, കാളീക്ഷേത്രത്തിൽ മേൽശാന്തിസ്ഥാനം സ്വീകരിച്ചിരിക്കയാണെന്നു മനസ്സിലായി. ചാററർജി കുടുംബത്തിന്ന് ഇതു എന്നെന്നേക്കും ഒരു കളങ്കമായിവരുമെന്നും, തങ്ങളുടെ പിതാവു് ശൂദ്രന്മാരിൽനിന്നു ദാനംപോലും വാങ്ങാതിരുന്ന സ്ഥിതിക്ക് ജ്യേഷ്ഠൻ അവരുടെ കീഴിൽ കൈകാര്യം സ്വീകരിക്കുക എന്നതു ചിന്തിക്കുവാൻപോലും സാദ്ധ്യമല്ലെന്നും മററും ഗദാധരൻ ബലമായി വാദിച്ചു. രാമകുമാരൻ ശാസ്ത്രങ്ങളെ ഉദ്ധരിച്ചു് പലതും പറഞ്ഞുനോക്കി എങ്കിലും ഫലമുണ്ടായില്ല. അവസാനം ഗ്രാമവാസികൾക്കുള്ള വിശ്വാസം അനുസരിച്ചു ദേവമുഖേന നറുക്കിട്ടുനോക്കുവാൻ തീച്ച്യാക്കി ("സ്വീകരിക്കാം", "സ്വീകരിക്കരുതു്" എന്നു് ഓരോ തുണ്ടുകടല്ലാസ്സിലെഴുതി മടക്കി വിഗ്രഹത്തിന്റെ മുമ്പിൽ വെച്ചു് ഒരു കൊച്ചുകുഞ്ഞിനെകൊണ്ടു് ഒരു തുണ്ടു് എടുപ്പിച്ചു് അതിൽകാണുന്നതു ഈശ്വരേച്ഛയാണെന്നു് സങ്കല്പം) ഈ പരീക്ഷയിൽ രാമകുമാരൻ വിജയിയായി എങ്കിലും ബ്രാഹ്മണക്ക് നിഷേധിച്ചിട്ടുള്ള ചില പദാൎത്ഥങ്ങൾ കാളിക്കു നിവേദിക്കും എന്നുള്ളതുകൊണ്ടു ദേവീപ്രസാദം കഴിക്കുവാൻ ഗദാധരൻ ഇഷ്ടപ്പെട്ടില്ല. ഒടുവിൽ സ്റ്റോറിൽ നിന്നു അരി, സസ്യ, മുതലായ സാമാനങ്ങൾ വാങ്ങി ഗംഗാതീരത്തിൽവെച്ചു് സ്വയം പാകംചെയ്തു് ഭക്ഷണംകഴിപ്പാൻ പറഞ്ഞപ്പോൾ, ഗംഗയുടെ മാഹാത്മ്യത്തിൽ ദൃഢമായ വിശ്വാസമുണ്ടായിരുന്നതിനാൽ, അതിന്നു വഴിപ്പെട്ടു. കുറെ കാലം ഇപ്രകാരം ആഹാരംകഴിച്ചു ജ്യേഷ്ഠൻ ഒരുമിച്ചു് ദക്ഷിണേശ്വരത്തു താമസിച്ചു.

ഏകാന്തമായ അന്തരിക്ഷം, ജ്യേഷ്ഠന്റെ സഹോദരവാത്സല്യം, രാസമണിയുടേയും അവരുടെ ജാമാതാവായ മധുരനാഥ ബാസുവിന്റേയും തങ്ങളോടുള്ള സ്നേഹവും ആദരവും ഇതിലെല്ലാററിലും ഉപരിയായി ക്ഷേത്രത്തിൽ ദേവിയുടെ സാന്നിദ്ധ്യവും ഗദാധരന്റെ മനസ്സിനെ വശീകരിച്ചു. കാലക്രമത്തിൽ ഗംഗാജലത്തിൽ പാകംചെയ്തു് ദേവിക്കു നിവേദിച്ച പ്രസാദം കഴിക്കുന്നതിനു വിരോധമില്ലെന്നു് വിശ്വാസം വരികയാൽ, ക്ഷേത്രത്തിൽ നിന്നുതന്നെ ആഹാരവും കഴിച്ചുതുടങ്ങി.

രാമകൃഷ്ണന്റെ കൃത്യനിഷ്ഠ, സ്വഭാവഗുണം, ഭക്തി മുതലായതു കണ്ടു്, മധുരബാബുവിന്നു് ആ യുവാവിനെ കാളീക്ഷേത്രത്തിൽ വല്ല ജോലിയിലും ഏൎപ്പെടുത്തേണമെന്നു ബലമായ ആഗ്രഹം ജനിച്ചു. ആ വിവരം രാമകുമാരനെ അറിയിച്ചപ്പോൾ സോദരന്റെ സ്വാതന്ത്ര്യസ്വഭാവം പൂൎത്തിയായി അറിഞ്ഞിരുന്ന അദ്ദേഹം അതിനു തല്ക്കാലം അനുകൂലമായ മറുവടികൊടുത്തില്ല. അങ്ങിനെയിരിക്കുമ്പോൾ തന്റെ മരുമകൻ, ഹൃദയൻ അവിടെവന്നുചേൎന്നു. ഗദാധരനേക്കാൾ ഒരു വയസ്സോ മറേറാ കുറവുള്ള ഹൃദയൻ ഗദാധരന്റെ ഉററ ചങ്ങാതിയായിരുന്നു. അമ്മാമന്മാർ ദക്ഷിണേശ്വരത്തുണ്ടു്. അവർ മുഖാന്തരം തനിക്കു വല്ല ജോലിയും കിട്ടുമെന്നു ആഗ്രഹിച്ചാണു് അവിടെച്ചെന്നതു്. അതു ശ്രീരാമകൃഷ്ണനു അത്യന്തം സന്തോഷമായി. ആഹാരസമയം ഒഴിച്ചു മററുസമയങ്ങളിൽ രണ്ടുപേരും ഒരുമിച്ചു് കഴിച്ചുകൂട്ടി. ഹൃദയൻ ശ്രീരാമകൃഷ്ണനുള്ള ആഹാരം തയ്യാറാക്കികൊടുത്തു് കാളീക്ഷേത്രത്തിൽ പ്രസാദം കഴിക്കുവാൻ പോകും, ഇങ്ങിനെ താമസിച്ചു് പിന്നീടു ശ്രീരാമകൃഷ്ണന്റെ

സാധനകാലത്തും മററും വളരെ കായക്ലേശം സഹിച്ചു ആത്മാൎത്ഥമായി സ്നേഹത്തോടുകൂടി 25 കൊല്ലത്തോളം ശ്രീരാമകൃഷ്ണനു വേണ്ടുന്ന ഉപചാരംചെയ്തു് ഹൃദയൻ അദ്ദേഹം ഒരുമിച്ചു് താമസിച്ചു. കായികബലവും ബുദ്ധി ചാതുൎയ്യവും, സഹനശക്തിയും മററും ഉള്ള ആളായിരുന്നതുകൊണ്ടും അമ്മാമനുവേണ്ടി എന്തു സഹായവും ചെയ്യാൻ സന്നദ്ധനായിരുന്നതുകൊണ്ടും അപ്പോഠം അദ്ദേഹത്തെ കിട്ടിയതു വലിയ ഉപകാരമായി.

മധുരനാഥന്റെ ഇംഗിതം ഇന്നതാണെന്നു് രാമകുമാരൻ മുഖാന്തരം രാമകൃഷ്ണൻ മനസ്സിലാക്കിയപ്പോഠം, അതിനു വഴിപ്പെടുവാൻ തീരെ മനസ്സില്ലാതിരുന്നതിനാലും മധുരബാബു നേരിട്ടു പറയുന്ന പക്ഷം അതു നിരസ്സിപ്പാൻ ഉദാരത സമ്മതിക്കാത്തതിനാലും അദ്ദേഹത്തിനു നേരിൽ കാണത്തക്ക, സൌകൎയ്യം കിട്ടാത്തവിധത്തിൽ കഴിച്ചുകൂട്ടി. ഒരുദിവസം താൻ കളിമണ്ണുകൊണ്ടുണ്ടാക്കിയ ഒരു ചെറിയ ശിവവിഗ്രഹത്തെവെച്ചു് പൂജചെയ്തു ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഠം മധുരനാഥൻ സമീപത്തുവന്നു. വിഗ്രഹംകണ്ടു ആശ്ചൎയ്യപ്പെട്ടു, രാമകൃഷ്ണനാണു് അതുണ്ടാക്കിയതു് എന്നറിഞ്ഞപ്പോഠം വളരെ സന്തോഷമായി. പൂജകഴിഞ്ഞ ഉടനെ അതു തനിക്കു തരേണമെന്നു മധുരനാഥൻ ആവശ്യപ്പെട്ടു. എന്നാൽ തന്റെ അഭീഷ്ടം അപ്പോഠം നേരിട്ടുപറഞ്ഞില്ല. അതു് വീണ്ടും രാമകുമാരനോടു പറഞ്ഞു. അതുകൊണ്ടും ഫലമുണ്ടായില്ല.

അങ്ങിനെ ചില ദിവസങ്ങഠം കഴിഞ്ഞു. ഒരിക്കൽ ഹൃദയനും രാമകൃഷ്ണനും തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുന്ന സമയത്തു മധുരനാഥൻ കണ്ടു. അവരെ രണ്ടുപേരേയും

തന്റെ അരികത്തേക്ക വിളിച്ചു. അപ്പോൾ രാമകൃഷ്ണൻ സ്വല്പം ശങ്കിച്ചു ഹൃദയനോട്ട ഇപ്രകാരം പറഞ്ഞു. "നാം അവിടെച്ചെന്നാൽ വല്ല ജോലിയിലും ഏൎപ്പെടേണമെന്ന ആവശ്യപ്പെട്ടും. ഈ ജീവിതത്തിൽ ഒരുവിധ ബന്ധവും കൂടാതെ കഴിക്കേണമെന്നാണ് എന്റെ ആഗ്രഹം എന്ന മാത്രമല്ല കാളീക്ഷേത്രത്തിൽ വളരെ വിലപിടിച്ച ആഭരണങ്ങളും മററും ഉണ്ടു്. അതുകൾ സൂക്ഷിക്കേണ്ട ഭാരവും വന്നുചേരും. അതിന്ന മനസ്സോ തക്ക പ്രാപ്തിയോ എനിക്കില്ലെന്ന അറിയാമല്ലൊ. എന്നാൽ വളരെകാലമായി നിയ്യം നിർബ്ബന്ധിക്കുന്നു, അതുകൊണ്ടു അതിന്റെ ഉത്തരവാദം നീ ഏല്ക്കുന്ന പക്ഷം ഞാൻ അതിനെപ്പററി ആലോചിക്കാം"— ഇതൊരു നല്ല സന്ദൎഭംതന്നെ എന്ന വിചാരിച്ചു്, ഹൃദയൻ, ഉത്തരവാദിത്വം വഹിക്കാമെന്ന സന്തോഷത്തോടുകൂടി സമ്മതിച്ചു. രണ്ടുപേരും കൂടിച്ചെന്ന ബാബുവായി സംസാരിച്ചു മേൽനിശ്ചയത്തിന്നനുസരിച്ചു രണ്ടുപേരും ജോലിയിൽ ഏൎപ്പെട്ടു.

ഈവിധം കുറെദിവസം കഴിഞ്ഞപ്പോൾ, രാധാകാന്തക്ഷേത്രത്തിൽ ഒരു സംഭവം ഉണ്ടായി. മദ്ധ്യാഹ്നം പൂജ കഴിഞ്ഞു്, പതിവുപോലെ ശ്രീകൃഷ്ണവിഗ്രഹത്തെ പള്ളിയറയിലേക്ക ശാന്തിക്കാരൻ എടുത്തുകൊണ്ടുപോകുമ്പോൾ, മാർബിൾതറയിൽ കാൽവഴുക്കി വിഗ്രഹത്തോടുകൂടി തറയിൽ വീണു്, വിഗ്രഹത്തിന്റെ ഒരു കാൽ മുറിഞ്ഞു. വലിയ ബഹളമായി. റാണിയുടെ കുടുംബത്തിലേക്ക ഈ സംഭവം ഒരു അമംഗള സൂചകമാണെന്ന വിചാരിച്ചു ഭയപ്പെട്ടു. സംഗതി പണ്ഡിതസഭയിൽ ആലോചനക്കുവെച്ചു ഒടിഞ്ഞ വിഗ്രഹത്തെവെച്ചു് ആരാധനചെയ്യുന്നതു ശാസ്ത്രവിരുദ്ധമാണെന്നും ഇതിനെ ഗംഗയിൽ നിക്ഷേപിച്ചു, പുതുതായി

ഒരു പ്രതിമ ഉണ്ടാക്കി പ്രതിഷ്ഠിച്ചേ തീരൂ എന്നമായിരുന്നു അവരുടെ വിധി. അതു റാണിക്കു വളരെ വ്യസനകരമായി. മധുരനാഥനോടുകൂടി ആലോചിച്ചപ്പോഠം ശ്രീരാമകൃഷ്ണന്റെ അഭിപ്രായംകൂടി അറിഞ്ഞതിൽ പിന്നീടു വേണ്ടതു പ്രവൃത്തിക്കാമെന്ന് തീൎച്ചയാക്കി അദ്ദേഹത്തിന്റെ മറുവടി "ഇവരുടെ തീരുമാനം ബാലിശമാണ്. റാണിയുടെ ജാമാതാവിന്റെ കാൽ മുറിഞ്ഞാൽ അദ്ദേഹത്തെ ഉപേക്ഷിച്ചു വേറെ ഒരു ജാമാതാവിനെ സ്വീകരിക്കുമോ? അതോ അദ്ദേഹത്തിന്റെ കാലിൽ ചികിത്സിച്ച് ഭേദമാക്കുമോ? അതുപ്രകാരം എന്തുകൊണ്ടു ഇവിടേയും ചെയ്യാൻ പാടില്ല? ഈ വിഗ്രഹത്തെതന്നെ കേടുതീൎത്ത് മുൻചെയ്തപോലെ പൂജാദികഠം നടത്തട്ടേ" എന്നായിരുന്നു. ഇങ്ങിനെ ഭാവാവേശത്തോടും ഗൌരവത്തോടുംകൂടി പറഞ്ഞതുകേട്ട പണ്ഡിതന്മാർ ലജ്ജിച്ചുപോയി. റാണിയുടെ സന്തോഷത്തിന്നു അതിരില്ലാതെയുമായി. ശ്രീരാമകൃഷ്ണന്റെ വിദഗ്ദ്ധതയെപ്പററി റാണിക്കു അറിയാമായിരുന്നതുകൊണ്ട് അദ്ദേഹത്തോടുതന്നെ വിഗ്രഹത്തിന്റെ കേടുതീൎക്കുവാൻ റാണി അപേക്ഷിച്ചു. ശ്രീരാമകൃഷ്ണൻ അതിന്നു ചികിത്സനടത്തി സൂക്ഷിച്ചുനോക്കിയാൽ പോലും മുമ്പ് കേടുണ്ടായിരുന്നു എന്ന് അറിവാൻ പാടില്ലാത്തവിധത്തിൽ അത്ര ഭംഗിയായി കാൽ യോജിപ്പിച്ചു മധുരനാഥന്റെ അപേക്ഷപ്രകാരം ആ വിഗ്രഹത്തെ വീണ്ടും പ്രതിഷ്ഠിച്ചു. ശ്രീരാമകൃഷ്ണൻ ആ ക്ഷേത്രത്തിലെ മേൽശാന്തിജോലി ഏറെറടുത്തു. ഹൃദയൻ അദ്ദേഹത്തിന്റെ സ്ഥാനത്ത് കാളീക്ഷേത്രത്തിൽ ദേവിയെ അലങ്കരിക്കുവാനും തീൎച്ചയാക്കി. ശ്രീരാമകൃഷ്ണന്റെ സൂക്ഷ്മദൃഷ്ടിക്കും ശില്പനൈപുണ്യത്തിന്നും സാക്ഷിയായി നിന്നുകൊണ്ട് ആ നവീകൃത വിഗ്രഹം ഇന്നും ആ ക്ഷേത്രത്തിൽവെച്ചു ആരാധിക്കപ്പെട്ടുവരുന്നതു കാണാവുന്നതാണ്.

---

# സാധനാകാണ്ഡം.

'ശ്രീരാമകൃഷ്ണൻ തനിക്കു ഏററവും പ്രിയമുള്ള ജോലിയിൽ ഏൎപ്പെട്ടു രാമകുമാരനു വലിയ തൃപ്തിയായി എങ്കിലും സഹോദരൻെറ ഏകാന്തവാസത്തോടുള്ള അഭിരുചിയും, ലോകത്തോടുള്ള ഔദാസീന്യവുംകണ്ടു് സ്വല്പം ക്ലേശിക്കാതിരുന്നില്ല. പൂജകഴിഞ്ഞാൽ ബാക്കി സമയം ക്ഷേത്രവളപ്പിലുള്ള നിബിഡമായ കാട്ടിന്നകത്തോ, വിദൂരത്തിലുള്ള മരച്ചുവട്ടിലോ പ്രഭാതത്തിനുമുമ്പു് ഏകാകിയായി ഗംഗാതീരത്തോ ജപധ്യാനത്തിൽ കഴിച്ചുകൂട്ടും. രാമകൃഷ്ണനു ദേവീപൂജാവിധികൾ പഠിപ്പിക്കുന്നതു, അത്യാവശ്യമാണെന്നു രാമകുമാരനു തോന്നി. അക്കാലത്തു് കല്ക്കട്ടയിൽ താന്ത്രികപൂജയിൽ കേൾവിപ്പെട്ട ശക്തിസാധനകൾ അഭ്യസിച്ചിട്ടുള്ള കേനരാമ ഭട്ടാചാൎയ്യൻ എന്ന ഒരു വിശിഷ്ട ബ്രാഹ്മണഭക്തനെക്കൊണ്ടു് മന്ത്രോപദേശം കൊടുപ്പിച്ചു. പാവനമന്ത്രം കാതിൽ ഉച്ചരിച്ച ഉടനെ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി, ഉറക്കെ ശബ്ദിച്ചു് ധ്യാനത്തിൽ നിമഗ്നനായി. ഇതു കണ്ടു ഗുരു ആശ്ചൎയ്യപ്പെട്ടു.

ഇതിന്നുശേഷം രാമകുമാരൻ പല അവസരങ്ങളിലും ശ്രീരാമകൃഷ്ണനെക്കൊണ്ടു ദേവീപൂജ നടത്തിച്ചുവന്നു. പൂജാസമയങ്ങളിൽ ബാഹ്യബോധം തീരെ ഇല്ലാതെ ചുററുപാടും ഉള്ള യാതൊരു വസ്തുവും അറിയാതെ, നിശ്ചലനായി അധിക സമയവും ധ്യാനത്തിലിരിക്കും. താൻ ആരാധിച്ചുവരുന്ന മൂൎത്തിയെ യഥാൎത്ഥമായി സജീവ വിഗ്രഹമായിട്ടുതന്നെയാണദ്ദേഹം കണ്ടതു്.

മധുരബാബു ഒരു ദിവസം ക്ഷേത്രത്തിൽ വന്നു് ദേവീദർശനത്തിന്നു പോയപ്പോഠം, രാമകൃഷ്ണൻ ശ്രദ്ധാപൂർവ്വം ചെയ്യുന്ന പൂജകണ്ടു് അതിശയിച്ചു്, അതിൽ ഒരു പ്രത്യേകത വിശേഷിച്ചും ഉണ്ടെന്നുതോന്നി, രാമകൃഷ്ണൻതന്നെ കാളീപൂജ നിരന്തരം നടത്തുവാൻ ആവശ്യപ്പെട്ടു. "ശാസ്ത്രം അനുസരിച്ചു് യഥാവിധി പൂജചെയ്യാൻ പരിചയമില്ലാത്തതുകൊണ്ടു് നടത്തുന്നതു വിഷമമാണു്" എന്നു മറുവടി പറഞ്ഞപ്പോഠം "ശാസ്ത്രവും മററും നിങ്ങഠംക്കു ആവശ്യമില്ല. ആത്മാൎത്ഥമായി നിങ്ങളുടെ ഭക്തികണ്ടു് ദേവി സന്തോഷിച്ചു്, അവക്കു നിങ്ങഠം അൎപ്പണം ചെയ്യുന്നതെല്ലാം സ്വീകരിച്ചു്, ഈ വിഗ്രഹത്തിൽ ദേവി സാക്ഷാത്തായി പ്രസന്ന സന്നിഹിതയാകും" എന്നു മധുരബാബു മറുവടി പറഞ്ഞു. അദ്ദേഹത്തിൻെറ വിശ്വാസം ഓൎത്തു അപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു.

രാമകുമാരനു് പ്രായമായിത്തുടങ്ങി. കൂടുതൽ ജോലി ചെയ്തുവന്ന കാരണത്താൽ ശരീരം ക്ഷീണിച്ചു. സ്ഥലമാററംകൊണ്ടു തനിക്കു സുഖം കിട്ടുമെന്ന വിശ്വാസത്തിന്മേൽ ഹൃദയനെ തൻെറ സ്ഥാനത്താക്കി സ്വന്തം ഗൃഹത്തിലേക്കു പോകുവാൻ തീൎച്ചപ്പെടുത്തി. ഈശ്വരകല്പിതം വേറെവിധത്തിലായിപ്പോയി. അടിയന്തരാവശ്യമായി കല്ക്കട്ടയിൽനിന്നു സ്വല്പം അകലെയായി ഒരു സ്ഥലത്തു പോകേണ്ടതായിവന്നു. അവിടെവെച്ചു് അമ്മയേയും മററും കാണ്മാൻ സാധിക്കാതെ പെട്ടെന്നു മരിക്കയാണു് ചെയ്തതു്.

ജ്യേഷ്ഠന്റെ വിയോഗം രാമകൃഷ്ണനിൽ വലുതായ മാററം ഉണ്ടാക്കി. അച്ഛന്റെ മരണശേഷം അതിവാത്സല്യത്തോടുകൂടി പോററിവന്നതു ജ്യേഷ്ഠനായിരുന്നു. ലോകത്തിൽ കാണുന്ന സകല വസ്തുക്കളും നശ്വരമാണെന്നും, ഈ നിസ്സാരമായ സംസാരത്തിൽനിന്ന് ഏകനിവൃത്തി അനശ്വരമായ ഈശ്വരപ്രാപ്തി മാത്രമാണെന്നും ഉള്ള വിചാരം ബലമായിതന്നെ ബാധിച്ചിരുന്നു. ആ സമയത്താണ് ഈ മരണമുണ്ടായതു്. തന്റെ ചുററുപാടുമുള്ള ജനങ്ങൾ നിരർത്ഥകമായ വ്യവഹാരങ്ങളിൽ ഇടപെട്ട്, സമയം ദുർവ്യയം ചെയ്തുകൊണ്ടിരിക്കുമ്പോൾ, രാമകൃഷ്ണൻ ദേവീദർശനത്തിനുള്ള ദാഹത്താൽ തപിച്ചുകൊണ്ടിരിക്കയായിരുന്നു: ഈ സമയത്താണ് താൻ കാളീപൂജയിൽ ഏർപ്പെട്ടതു.

ഉപദേശം കിട്ടിയ നാൾതൊട്ട് കാളീദേവി തന്റെ ഇഷ്ടദേവതയായിതീർന്നു. പൂജാസമയത്തു പൂജാവിഗ്രഹം, സജീവിയായ ജഗദംബതന്നെ എന്ന പൂർണ്ണവിശ്വാസത്താൽ ആ ദേവിയെ ചന്ദനം, മാല, ബനാറിസ്സ്സാരി, വിലപിടിച്ച ആഭരണങ്ങൾ മുതലായതുകൊണ്ടു അലങ്കരിക്കും.

ദേവിയുടെ കഴുത്തിൽ സ്വർണ്ണംകൊണ്ടുണ്ടാക്കിയ ഒരു കപാലമാലയും, അരയിൽ മനുഷ്യന്റെ കൈകൾപോലെയുള്ള ഒരു സ്വർണ്ണ അരഞ്ഞാണവും, ഇടത്തുവശം തൂങ്ങികിടക്കുന്ന കയ്യിൽ, ഛേദിച്ച ഒരു മനുഷ്യന്റെ ശിരസ്സും, ഉയർത്തിപ്പിടിച്ചതിൽ രക്തംപുരണ്ട ഒരു വാളും, അതുപോലെ താഴ്ത്തിയിരിക്കുന്ന വലതു കൈകൊണ്ടു ആശീർവ്വാദവും, പൊക്കിപ്പിടിച്ചതിനാൽ അഭയവും കൊടുക്കുന്നതായി

കാണാം. ഒരു വശം ഘോരഭാവത്തേയും, മറെറാരു വശം ശാന്തപ്രേമ ഭാവത്തേയും ആണ് സൂചിപ്പിക്കുന്നതു്. ശിക്ഷാരക്ഷകൾ ചെയ്യുന്ന ഈ ദിവ്യജനനിയെയാകുന്നു ശ്രീരാമകൃഷ്ണൻ ആരാധിച്ചുവന്നതു്. കാഴ്ചയിൽ അതിഭയങ്കരമൂർത്തിയായി തോന്നുന്നുണ്ടെങ്കിലും, ഭക്തജനങ്ങളെ സകലവിധ ആപത്തുകളിൽനിന്നും രക്ഷിച്ചു ആശീർവ്വദിക്കുന്ന പ്രേമമയിയായ അമ്മയായിട്ടാണ് ശ്രീരാമകൃഷ്ണൻ അതിനെ കരുതിവന്നതു്.

ക്രമത്തിൽ അദ്ദേഹം ലൌകികജനങ്ങളുമായുള്ള സഹവാസം കുറച്ചുതുടങ്ങി. ക്ഷേത്രത്തിന്റെ വടക്കുവശമുള്ള വനം ഒരുകാലത്തു ശ്മശാനമായിരുന്നു. ഭൂതപ്രേതാദികളെ ഭയപ്പെട്ടു ആ സ്ഥലത്തു ആരും പോയിരുന്നില്ല. എന്നാൽ അതു് സാധനചെയ്യാൻ അനുകൂലസ്ഥലമാണെന്നുവെച്ചു രാമകൃഷ്ണൻ രാത്രി മററുള്ളവർ ഉറങ്ങുന്നസമയത്തു അവിടെയുള്ള ഒരു നെല്ലിമരത്തിന്റെ ചുവട്ടിൽ ചെന്നിരുന്നു് ധ്യാനം ചെയ്തു് അതികാലത്തു ക്ഷേത്രത്തിലേക്കു മടങ്ങിവരികയും ചെയ്യും.

മിക്കദിവസങ്ങളിലും രാത്രികാലത്തു് അമ്മാമനെ കാണാത്തതിനാൽ, ഹൃദയൻ അതിനെപ്പററി അദ്ദേഹത്തോടു അന്വേഷിക്കും. ചോദിച്ചതിന്നു ശരിയായ മറുവടി ഒന്നും കിട്ടാത്തതിനാൽ ഒരു ദിവസം രാത്രി രഹസ്യമായി അമ്മാമനെ പിൻതുടന്നു പോയപ്പോൾ, അദ്ദേഹം ആ കാട്ടിന്നകത്തു പ്രവേശിക്കുന്നതു കണ്ടു ഹൃദയൻ ഭയപ്പെട്ടു ദൂരെ മാറിനിന്നു. രാമകൃഷ്ണനെ ഭീഷണിപ്പെടുത്തുവാൻ അങ്ങോട്ടു കല്ലുകൾ എറിഞ്ഞുനോക്കി, അമ്മാമൻ ഭയപ്പെട്ടില്ല, ശബ്ദി

ച്ചില്ല, മടങ്ങിവന്നതുമില്ല. പല ദിവസവും ഇപ്രകാരം ചെയ്തു. പക്ഷെ ഫലമൊന്നുമുണ്ടായില്ല. എന്നാൽ ഒരു ദിവസം ചോദിച്ചപ്പോഠം "ഒരു നെല്ലിമരച്ചുവട്ടിൽ ധ്യാനിക്കയാണ് ചെയ്യുന്നതു്. ആ ശ്മശാനം അതിനു പററിയതാണ്" എന്നാണ് മറുവടി പറഞ്ഞതു്. അതു വാസ്തവം തന്നെയൊ. അതു മാത്രമാണോ ചെയ്യുന്നതു എന്നു നേരിൽ പോയി പരിശോധിപ്പാൻ ഹൃദയൻ തീച്ച്യാക്കി. ഒരു ദിവസം രാത്രി ധൈര്യത്തോടുകൂടി വിളക്കുംകൊണ്ടുപോയി നോക്കി. കണ്ടകാഴ്ച്ച അത്ഭുതാവഹമായിരുന്നു. യജ്ഞോപവീതവും വസ്ത്രവും അഴിച്ച് ദൂരെവെച്ചുംകൊണ്ടു്, നഗ്നനായി ധ്യാനത്തിൽ നിമഗ്നനായിരിക്കുന്നതായിട്ടുകണ്ടു് "ഇതെന്തൊരു ഭാവം? എന്താണ് പൂണൂലും വസ്ത്രവും അഴിച്ചുവെച്ചിരിക്കുന്നതു്? എന്നു ചോദിച്ചു. യാതൊരു മറുവടിയും ഇല്ല. ജീവനില്ലാത്ത ഒരു ബിംബംപോലെയിരിക്കുന്നു. ഹൃദയൻ ഭയപ്പെട്ടു ദൂരെ മാറിനിന്നു. കുറെസമയം കഴിഞ്ഞു, ബോധം വന്നതായിട്ടുകണ്ടു്. വീണ്ടും ചോദിച്ചപ്പോഠം "അല്ല. നിണക്കു ഇതറിയില്ലയോ. എല്ലാ ബന്ധങ്ങളിൽനിന്നും വേർപെട്ടിട്ടുവേണം ധ്യാനിക്കുവാൻ. യജ്ഞോപവീതം ധരിക്കുമ്പോഠം ഞാൻ ഒരു ബ്രാഹ്മണനാണ്, ഉയന്ന ജാതിയിൽ പെട്ടവനാണ്, എന്ന അഭിമാനം ഉണ്ടാകും. അമ്മയെ ധ്യാനിക്കുമ്പോഠം ഇതുപോലെയുള്ള ഭാവങ്ങഠം ഉണ്ടാവാൻ പാടുള്ളതല്ല. അതാണ് ഇതെല്ലാം വേണ്ടെന്നുവെക്കുവാൻ കാരണം" എന്നുത്തരം പറഞ്ഞു. ഹൃദയൻ ഇതുകേട്ടു മടങ്ങി.

സദാ അമ്മയുടെ ദശ്നം ലഭിക്കണം എന്ന ഏക വിചാരം. പൂജയെല്ലാം ഒരു പ്രത്യേക സമ്പ്രദായം. രാമ

പ്രസാദൻ, കമലകണ്ഡൻ മുതലായവർ പാടിയ, ഭക്തിരസ മായ കീർത്തനങ്ങൾ പാടി "എന്റെ അമ്മെ! അമ്മയെ കാണുന്നില്ലല്ലോ. നിങ്ങൾ എവിടെയിരിക്കുന്നു. എനിക്കു ദർശനം തരേണമേ. രാമപ്രസാദനു ദർശനം കൊടുത്തു് അനുഗ്രഹിച്ചുവെല്ലോ. എന്നെ ഒരു നോക്കു നോക്കാത്ത വിധത്തിൽ ഞാൻ അത്ര പാപിയാണോ? എനിക്കു സൌഖ്യമോ, ധനമോ, സ്നേഹിതന്മാരോ, ഭോഗമോ യാതൊന്നും വേണ്ട. അമ്മയെ കാണണം എന്ന ഒരൊററ ആഗ്രഹമെ എനിക്കുള്ളു" എന്നു പറഞ്ഞു ഉറക്കെ നിലവി ളിച്ചു കരയും. സന്ധ്യാസമയത്തു ക്ഷേത്രത്തിൽ മണിയടി ക്കുന്ന ശബ്ദംകേട്ടാൽ "അയ്യോ! അമ്മേ! എന്റെ ജീവിത ത്തിൽ ഒരു ദിവസം വൃഥാപോയല്ലോ. സ്വല്പകാലമല്ലെ ജീവിച്ചിരിക്കുകയുള്ളൂ. ആ ചുരുങ്ങിയ ആയുസ്സിൽ ഒരു ദിവസം പോയല്ലോ. സത്യത്തെ സാക്ഷാൽകരിപ്പാൻ ഇനിയും സാധിച്ചില്ലല്ലോ" എന്നു പറഞ്ഞു മുഖം ഭൂമിയിൽ ഉരക്കും. ഇതുകേട്ടു ക്ഷേത്രത്തിൽ അങ്ങുമിങ്ങും നില്ക്കുന്ന ആളുകൾ ഓടിവന്നു് "അയ്യോ! പാവം ചെറുപ്പക്കാരൻ വാസ്തവത്തിൽ ഇദ്ദേഹത്തിന്റെ അമ്മ മരിച്ചുവോ" എന്നു പരസ്പരം പറഞ്ഞു തങ്ങളും വ്യസനിക്കും.

പിന്നെ മറെറാരവസ്ഥയിൽ കാളീവിഗ്രഹത്തിന്റെ മുന്നിലിരുന്നു് "ദേവി സത്യമായും ഉണ്ടു്. പിന്നെ പലരും അനുഭവിച്ചതായി പറയുന്നതു വാസ്തവംതന്നെയോ? അതോ അതു് മനസ്സിന്റെ വെറും കല്പനാവിശേഷം മാത്രമാണോ? അങ്ങിനെ യഥാർത്ഥമായും ഉണ്ടെങ്കിൽ എന്തുകൊണ്ടു എനിക്കു കാണ്മാൻ കഴിയുന്നില്ല. മതം, ധർമ്മം എന്നതു വെറും ഭാവ

നയാണൊ, ആകാശക്കോട്ട കെട്ടുകയാണോ'' ഇതു പറഞ്ഞുകഴിയുംമുമ്പെ രാമപ്രസാദൻ മുതലായ ഭക്തന്മാരുടെ ജീവിതം ഓർമ്മവരും ''ഓ! കല്പനയല്ല തീർച്ചതന്നെ. വാസ്തവമായി ഈശ്വരദർശനം കിട്ടീട്ടുള്ള മഹാന്മാരുണ്ടല്ലോ. പിന്നെ എന്തുകൊണ്ടാണ് എനിക്ക കാണ്മാൻ സാധിക്കാതെ വരുന്നത്? ഓരോ ദിവസം കഴിയുന്തോറും, മരണദിവസം അടുക്കുകയാണല്ലോ ചെയ്യുന്നതു്. എന്റെ അമ്മ എവിടെ. ജീവിതോദ്ദേശം ആത്മാനുഭൂതി ഒന്നു മാത്രമാണ് എന്നല്ലെ ശാസ്ത്രങ്ങൾ ഘോഷിക്കുന്നതു്. ഇതിന്നുവേണ്ടിയാണല്ലോ മനുഷ്യർ സർവ്വവും ത്യജിക്കുന്നതു്. നിത്യനിരതിശയാനന്ദത്തിൽ മുഴുകുവാൻ സാധിക്കാതിരുന്നാൽ ഈ ജീവിതം കൊണ്ടു എന്തു പ്രയോജനമാണുള്ളതു്''? ഇങ്ങിനെയുള്ള വിചാരത്താൽ മുമ്പുള്ളതിൽ ഇരട്ടിസമയം സാധനകൾ ചെയ്യും.

കാലക്രമത്തിൽ അദ്ദേഹത്തിന്നു ശരിയാംവണ്ണം പൂജ ചെയ്വാൻ സാധിക്കാതെവന്നു. പൂജചെയ്യുമ്പോൾ പുഷ്പങ്ങൾ തന്റെ ശിരസ്സിൽ അർപ്പിച്ചു മണിക്കണക്കിൽ ധ്യാനത്തിൽ നിമഗ്നനാകും. നിവേദ്യസമയത്തു ദേവിയെ നോക്കിക്കൊണ്ടിരിക്കുന്നതു കണ്ടാൽ ആഹാരം ശരിക്കു കഴിക്കുന്നുണ്ടോ എന്നു സൂക്ഷിച്ചുനോക്കുകയാണൊ എന്നു തോന്നും. പുഷ്പങ്ങൾ അറുത്തു മാലകെട്ടി വളരെ സമയം അലങ്കരിക്കും. ദീപാരാധനസമത്തു അവസാനമില്ലാതെ ദീപം ഉഴിഞ്ഞുകൊണ്ടിരിക്കും. ഇങ്ങിനെയുള്ള അസാധാരണ പ്രവൃത്തികൾകണ്ടു് ക്ഷേത്രപരിചാരന്മാർക്ക വല്ലായ്മ തോന്നി. ചിലർ അദ്ദേഹത്തെ പരിഹസിച്ചു. എന്നാൽ ചിലർ

അദ്ദേഹത്തിന്റെ ഭക്തികണ്ടു ബഹുമാനിക്കുകയും സ്തുതിക്കുകയും ചെയ്തു. മററുള്ളവർ തന്നെപ്പററി എന്തു വിചാരിക്കുമെന്ന ലേശവും ഗണ്യമാക്കാതെ ശ്രീരാമകൃഷ്ണൻ താൻ ഉദ്ദേശിച്ച ലക്ഷ്യം പ്രാപിക്കുവാൻ തന്റെ സകല ശക്തിയും ഉപയോഗിച്ചു. ആഹാരവും നിദ്രയും നന്നെ കുറഞ്ഞു.

അമ്മയെ കാണാതെയുള്ള ദുഃഖം അധികരിച്ചുതുടങ്ങി. ഒരു മുറിക്കകത്തു ഒരുചാക്കു് സ്വർണ്ണനാണയം ഉണ്ടെന്നു് അറിഞ്ഞ ഒരു കള്ളനു് അടുത്ത മുറിയിൽ കിടന്നാൽ ഉറക്കംവരുമോ? ഏതെങ്കിലും പ്രകാരത്തിൽ കതകു കുത്തിത്തുറന്നു അകത്തു പ്രവേശിച്ചു് നാണയം കയ്ക്കലാക്കാതെ അവനു സമാധാനം ഉണ്ടാകുമോ? ഇതുപോലെ തന്റെ സർവ്വസ്വവും ആയ ദേവീദർശനം കിട്ടാതെ എങ്ങനെ മനശ്ശാന്തിയുണ്ടാകും? ഈ സ്ഥിതിയിൽ ഒരു ഭ്രാന്തനായി എന്നു അദ്ദേഹം പറയാറുണ്ടായിരുന്നു.

ഒരു ദിവസം ദേവിയെ കാണ്മാനുള്ള ആഗ്രഹം അത്യുൽകടമായി, കണ്ടില്ലെങ്കിൽ ജീവൻ പോയിപ്പോകും എന്നുതോന്നി. അതിയായ മനോവ്യഥയോടുകൂടി "അമ്മേ! എന്റെ മുറവിളി അമ്മ കേൾക്കുന്നില്ലെ? എത്ര കാലമായി ഞാൻ അമ്മയെ കാണ്മാൻ കൊതിക്കുന്നു. രാമപ്രസാദിനെ അങ്ങു പ്രസാദിച്ചുവെല്ലോ. ദർശനംതന്നു എന്തുകൊണ്ടു എന്നെയും അനുഗ്രഹിക്കുന്നില്ല". എന്നു പ്രാണവേദനയോടെ കരഞ്ഞു് പ്രാർത്ഥിച്ചു. ഉടനെ അമ്മയുടെ കരുണയാൽ ദർശനം ഉണ്ടായി, അഭീഷ്ടം സാധിച്ചു. ഈ അനുഭവത്തെപ്പററി തന്റെ സ്വന്തം ശിഷ്യന്മാരോടു അദ്ദേ

ചെയ്തു് "അമ്മ ദർശനംതന്നെ അനുഗ്രഹിക്കാതെയിരിക്കുക കാരണം, ഞാൻ സഹിക്കവെയ്യാത്ത മർമ്മവേദന അനുഭവിക്കയായിരുന്നു. ഒരു നനഞ്ഞ തുണി പിഴിയുന്നതുപോലെ, എന്റെ ഹൃദയത്തെ ആരോ പിഴിയുന്നതായി എനിക്കു തോന്നി. ഒട്ടും സമാധാനമുണ്ടായിരുന്നില്ല. ഈ ജന്മത്തിൽ ദേവീദർശനം കിട്ടുകയില്ലയോ, എന്നു പരിഭ്രമമായി. അമ്മയെ വേർപെട്ടിരിക്കുക എന്നതു് അസഹ്യമായി. ജീവിതംതന്നെ നിഷ്പ്രയോജനമായിത്തോന്നി. ഉടനെതന്നെ അമ്മയുടെ ക്ഷേത്രത്തിലിരിക്കുന്ന വാളിലാണു് എന്റെ ദൃഷ്ടിപതിഞ്ഞതു്. തന്നെത്താൻ ജീവഹാനിചെയ്യുവാൻ തീർച്ചയാക്കി ഭ്രാന്തനെപ്പോലെ ചാടി വാളിനെ കരസ്ഥമാക്കിയ ഉടനെ വാത്സല്യനിധിയായ എന്റെ അമ്മ പ്രത്യക്ഷമായി ഞാൻ ബാഹ്യബോധമില്ലാതെ താഴെവീണു. പിന്നെ അവിടെ എന്തെല്ലാമാണു് സംഭവിച്ചതു് എന്നോ, അന്നും അടുത്ത ദിവസവും എങ്ങിനെ കഴിഞ്ഞുപോയി എന്നോ എനിക്കു ഓർമ്മയില്ല. എങ്കിലും നൂതനമായി നിഷ്കളങ്കമായ ഒരു ആനന്ദപ്രവാഹം എപ്പോഴും എന്നിൽ ഒഴുകിക്കൊണ്ടിരുന്നു. ഇപ്രകാരം ഞാൻ അമ്മയുടെ സാന്നിദ്ധ്യം അനുഭവിച്ചു" എന്നായിരുന്നു.

ആദ്യത്തെ ദർശനത്തിന്നുശേഷം പലവിധ അനുഭവങ്ങളും ഉണ്ടായിത്തുടങ്ങി. നമ്മുടെ സ്ഥൂലദൃഷ്ടികൊണ്ടു കാണുന്ന ഈ ലോകത്താണു് അദ്ദേഹം നമ്മെപ്പോലെ ജീവിച്ചിരുന്നതു് എങ്കിലും, ഏതോ വിദൂരമണ്ഡലത്തിൽ വസിക്കുന്നതായിട്ടാണു് അദ്ദേഹത്തിന്നു് തോന്നിയതു്. ചില അവസരങ്ങളിൽ അദ്ദേഹം ദേവീവിഗ്രഹത്തിന്റെ മുമ്പിൽനിന്നു

സംസാരിക്കുന്നതു കാണാം. കാളീക്ഷേത്രത്തിൽ വസിക്കുന്നവർ ഇതെല്ലാം ഭ്രാന്താണെന്നു തോന്നി. ഹൃദയനും ഇതേ സംശയം തോന്നുകയാൽ ചില ചികിത്സകൾ ചെയ്യിപ്പിച്ചു. പക്ഷേ അതുകൊണ്ടു യാതൊരു ഫലവുമുണ്ടായില്ല.

മുമ്പുണ്ടായതുപോലെ പല ദിവ്യദർശനങ്ങളും കണ്ടുതുടങ്ങി. ഇതിൻെറ അത്ഥമൊന്നും മനസ്സിലാകാതെ അതെല്ലാം തൻെറ ആത്മാനുഭൂതിക്കു വിഘ്നങ്ങളാണോ എന്നു ഭയപ്പെട്ടു് "അമ്മേ ഇതെന്തൊരു വിശേഷം. എനിക്കു ഇതിൻെറ അത്ഥമൊന്നും മനസ്സിലാകുന്നില്ലല്ലോ. അങ്ങയെ വീണ്ടും സാക്ഷാൽകരിക്കുന്നതിനു മന്ത്രങ്ങളും മററും എനിക്കു അറിഞ്ഞുകൂടാ. അതുകളെല്ലാം എനിക്കു ഉപദേശിക്കേണമേ. അമ്മയല്ലാതെ എനിക്കു യാതൊരു സഹായവും ഇല്ലല്ലോ. അമ്മതന്നെ എനിക്കു ആശ്രയം" ഇതായിരുന്നു രാവും പകലും ഉള്ള പ്രാത്ഥന. ഇപ്രകാരം മനസ്സുരുകി പ്രാത്ഥിച്ചു് അമ്മയുടെ ദശനം ലഭിച്ചില്ലെങ്കിൽ പൊട്ടിക്കരയും. അപ്പോഠം അമ്മ പ്രത്യക്ഷമായി വേണ്ടതക്ക ഉപദേശങ്ങഠം കൊടുത്തു ആശ്വസിപ്പിക്കും.

ഇതുമുതൽ ശ്രീരാമകൃഷ്ണനു അമ്മയോടുള്ള മനോഭാവം മാറിത്തുടങ്ങി. അദ്ദേഹം ഒരു കൊച്ചുകുട്ടിയെപ്പോലെയായിതീന്നു. ചില സമയങ്ങളിൽ അമ്മ കല്പിച്ചുകൂട്ടി ഒളിച്ചിരിക്കയാണെന്നും, കാലക്രമത്തിൽ തന്നെ പുത്രനായി സ്വീകരിച്ചു് ലാളിക്കും എന്നും ഭാവനയുണ്ടാകും. തന്നാൽ ഒന്നും സാദ്ധ്യമല്ല എല്ലാം അമ്മയുടെ ഇച്ഛപോലെ നടക്കും എന്ന പൂണ്ണവിശ്വാസത്തോടുകൂടി അമ്മയുടെ തൃപ്പാദങ്ങളിൽ

ശരണാഗതി അടഞ്ഞു് ആത്മസമർപ്പണം പൂർത്തിയായി താഴെ പറയും വിധത്തിൽ രാവും പകലും പ്രാർത്ഥിക്കും "അമ്മേ! ഞാൻ അങ്ങയിൽ അഭയം പ്രാപിച്ചിരിക്കയാണേ. ഞാൻ എന്തു ചെയ്യണം, പറയണം, എന്നുള്ളതിനെ പഠിപ്പിക്കേണമെ. അമ്മയുടെ ഇഷ്ടമാണ് സർവ്വദിക്കിലും പ്രധാനമായിട്ടുള്ളതു്. ഇതു് അങ്ങയുടെ സന്താനങ്ങളുടെ നന്മക്കാണു്. എന്റെ അഹം ബുദ്ധിയെ അങ്ങയിൽ ലയിപ്പിച്ചു് എന്നെ അമ്മയുടെ യന്ത്രമാക്കിത്തീർക്കണെ."

നാൾ ചെല്ലുന്തോറും അമ്മയുടെ ദർശനം സാധാരണ കിട്ടിക്കൊണ്ടിരുന്നു. തന്റെ മുമ്പിൽ പ്രസന്നയായി പുഞ്ചിരിതൂകി അനുഗ്രഹിക്കുന്നതായി കണ്ടുതുടങ്ങി. അമ്മ സജീവയായി വിഗ്രഹത്തിൽ പ്രത്യക്ഷമായി സ്ഥിതിചെയ്യുന്നുവോ, എന്നു പരിശോധിപ്പാൻ മൂക്കിന്നരികിൽ വിരൽവെച്ചു നോക്കിയാൽ ശ്വാസം കഴിക്കുന്നതായി കാണാം. അമ്മ മേൽമാളിക രാത്രി കയറിപ്പോകുന്ന ശബ്ദം കേൾക്കാം. ഇതു ഉണ്മയാണോ എന്നു പരീക്ഷിപ്പാൻ താനും മുകളിലേക്കു് പോകും. അപ്പോൾ കാണാം കല്ക്കട്ടയിലേക്കോ, ഗംഗയിലേക്കോ നോക്കിക്കൊണ്ടു അമ്മ തലമുടി പിരിച്ചിട്ടു നില്ക്കുന്നതു്" എന്നും മററും അദ്ദേഹം തന്റെ അനുഭവം പറയാറുണ്ടായിരുന്നു.

ശ്രീരാമകൃഷ്ണനു വേണ്ടുന്ന ഉപചാരങ്ങൾ ചെയ്തിരുന്നതു് ഹൃദയനാണെന്നു പറഞ്ഞുവല്ലോ. അക്കാലത്തുള്ള പല രസകരമായുള്ള സംഭവങ്ങളും അദ്ദേഹം പറഞ്ഞിരുന്നു "അമ്മാമൻ പുഷ്പങ്ങളും വില്വപത്രങ്ങളും കയ്യിലെടുത്തു

ആശ്ച്യമായി തൻെറ മാർവിടം, ശിരസ്സ്, പാദം ഇവിടെയെല്ലാം സ്പർശിച്ചു്, അതിന്നശേഷം അതെല്ലാം കാളിദേവിയുടെ പാദങ്ങളിൽ അർപ്പിക്കം. മററു ചില സമയങ്ങളിൽ തൻെറ ഇരുന്ന ആസനത്തിൽനിന്ന എഴുന്നേററു് ഒരു കള്ളുകുടിയനെ പോലെ മദോന്മത്തനായി, കണ്ണുചുവന്നു്, ആടിക്കുഴഞ്ഞും കൊണ്ടു, ദേവിയുടെ സിംഹാസനത്തിന്നരികിലേക്ക പോയി, ലാളിക്കുന്നതുപോലെ താടിയിൽതൊട്ടു സംസാരിക്കുക, വിനോദവാക്കുകഠം പറയുക, പൊട്ടിച്ചിരിക്കുക ഭക്തിരസമായ ഗാനങ്ങഠം പാടുക, ആടുക മുതലായതു് ചെയ്യുന്നതുകാണാം. നിവേദ്യം സ്വല്പം കയ്യിലെടുത്തു് അമ്മയുടെ ചിറിയിൽ കൊണ്ടുപോയി വെച്ചു് തിന്നുവാൻ അപേക്ഷിക്കം. അതിന്നശേഷം, ഹാ ഹാ ഞാൻ കഴിക്കേണമെന്നാണോ ആഗ്രഹം അങ്ങിനെയാവട്ടെ. ഞാൻ സ്വല്പം കഴിച്ചേക്കാം, കഴിച്ചേക്കാം. ഇനി അമ്മയും ഭുജിക്കണം എന്ന പറയും. ഒരു ദിവസം നിവേദിക്കുന്ന സമയത്തു ഒരു പൂച്ച അടുത്തു വന്നു് കരയുന്നതുകേട്ടു് ദയയോടുകൂടി അതിനെ നോക്കി "അമ്മെ! നീ തിന്നുവാൻ ആവശ്യപ്പെടുകയാണോ ഇതാ തിന്നോളൂ" എന്ന പറഞ്ഞു നിവേദ്യം പൂച്ചക്ക കൊടുത്തു. കാലത്തു ദേവിക്ക മാലചാർത്തുവാൻ പുഷ്പം അറുക്കുമ്പോഠം, ആരോടൊ സംസാരിക്കുന്നതായിട്ടോ, ലാളിച്ചു കൊഞ്ചുന്നതായിട്ടോ, സന്തോഷമായി ചിരിക്കുന്നതായിട്ടോ കേഠംക്കാം. രാത്രി കണ്ണടച്ചിരുന്നില്ല. ഞാൻ കൺമിഴിച്ചു നോക്കുമ്പോഴെല്ലാം ഉച്ചാവസ്ഥയിൽ സംസാരിക്കുകയോ, മധുരമായ കീർത്തനങ്ങഠം ചൊല്ലുകയൊ ഇപ്പോഠം പഞ്ചവടി എന്ന പറയുന്ന സ്ഥലത്തു ധ്യാനത്തിലിരിക്കുകയൊ

ചെയ്യുന്നതായിട്ടു കാണാം. (അരയാൽ, അശോകം, കൂവളം, വടവൃക്ഷം, നെല്ലി ഇങ്ങിനെ അഞ്ചു വൃക്ഷങ്ങളും നില്ക്കുന്ന സ്ഥലത്തെയാണ് പഞ്ചവടി എന്നു പറയുന്നതു്).

ശ്രീരാമകൃഷ്ണൻെറ ഇപ്രകാരമുള്ള അസാധാരണ പ്രവൃത്തികളെല്ലാം കണ്ടു് ക്ഷേത്രവിചാരിപ്പുകാർ ഇദ്ദേഹത്തിനു ഭ്രാന്തുതന്നെ എന്നു തീൎച്ചപ്പെടുത്തി. അദ്ദേഹത്തെ പിരിച്ചയക്കുവാൻ തങ്ങൾക്കു് യാതൊരു അധികാരവും ഇല്ലാത്തതിനാൽ ഈ അവസ്ഥകളെല്ലാം വിസ്തരിച്ചു് എഴുതിയ ഒരു റിപ്പോർട്ട് മധുരനാഥനു അയച്ചുകൊടുത്തു. താൻ വരുന്നതുവരെ യാതൊന്നും പ്രവൃത്തിച്ചു പോകരുതെന്നു് മറുവടിയും കിട്ടി. അദ്ദേഹംവന്നു് നേരിൽകണ്ടാൽ ഉടനെ അയച്ചുകൊള്ളും എന്നു ഇവരും തീൎച്ചയാക്കി. ഒരു ദിവസം യാതൊരു മുന്നറിയിപ്പും കൂടാതെ മധുരബാബു ക്ഷേത്രത്തിലേക്കു വന്നു. രാമകൃഷ്ണൻ പൂജകഴിക്കയായിരുന്നു. പൂജയിൽ നിമഗ്നം മുഴുകിയിരിക്കയാൽ, മധുരബാബു വന്നു നില്ക്കുന്നതു് അറിഞ്ഞതേയില്ല. ദേവിയിൽ യഥാൎത്ഥമായ പ്രേമഭക്തിയിൽ നിമഗ്നനാകയാലാണു് ഇപ്രകാരം ഇരിക്കുന്നതു് എന്നു മധുരബാബുവിനു മനസ്സിലാക്കുവാൻ അധികം സമയം വേണ്ടിവന്നില്ല. ക്ഷേത്രനിൎമ്മാണത്തിൻെറ ഉദ്ദേശം ഫലിച്ചു, അതിൻെറ പാലനവും വ്യൎത്ഥമല്ല, വിഗ്രഹത്തിൽ ദേവി ആവിൎഭവിച്ചിട്ടുണ്ടു്. തങ്ങളുടെ സൎവ്വവിധ മനോരഥങ്ങളും സഫലമായി എന്നിങ്ങിനെ പൂൎണ്ണസന്തോഷത്തോടെ ബാബു ഭവനത്തിലേക്കു മടങ്ങി. പിറെറ ദിവസം സുപ്രധോണങ്ങിനു കല്പനകിട്ടി. "യുവ പുരോഹിതൻ ഇഷ്ടം പോലെ പൂജ കഴിച്ചുകൊള്ളട്ടെ" എന്നു്.

"ആത്മാനുഭൂതിക്കവേണ്ടി ചെയ്ത ഘോരതപസ്സിന്റെ ഫലമായി എന്റെ ശരീരമാസകലം, ചുട്ടുനീറുവാൻ തുടങ്ങി. മരുന്ന ശീലിച്ചുവന്നു, യാതൊരു ഫലവും ഉണ്ടായില്ല. ഒരു ദിവസം പഞ്ചവടിയിൽ ധ്യാനത്തിലിരിക്കുമ്പോഠം, കറുത്ത നിറത്തിൽ ചുവന്ന കണ്ണുകളോടുകൂടി ഒരു മനുഷ്യൻ എന്റെ ശരീരത്തിൽനിന്നു പുറത്തുവന്നു്, എന്റെ മുമ്പിൽ കള്ളുകുടിയന്റെ മാതിരി നടക്കുവാൻ തുടങ്ങി സ്വല്പനേരത്തിന്നുള്ളിൽ ശാന്താകൃതിയിൽ കാവിവസ്ത്രം ധരിച്ചു്, ശൂലപാണിയായി, വേറൊരു മനുഷ്യനും എന്റെ ശരീരത്തിൽ നിന്നു് വെളിയിൽവന്നു. അവനെ എതൃത്തു ശൂലംകൊണ്ടു് കുത്തികൊന്നതായി കണ്ടു. സ്വല്പദിവസത്തിന്നുള്ളിൽ ശരീരത്തിന്നുണ്ടായ എരിച്ചൽ ആശ്വാസമായി. ആറുമാസമാണു് ഈ രോഗത്താൽ ഞാൻ കഷ്ടപ്പെട്ടതു്" എന്നു രാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്.

റാണി രാസമണിക്കു രാമകൃഷ്ണന്റെ പേരിൽ സ്നേഹബഹുമാനങ്ങഠം ഉണ്ടായിരുന്നു എന്നു കണ്ടുവല്ലോ. ദേവീദർശനം കിട്ടീട്ടുള്ളതും ഇപ്പോഠം കണ്ടുവരുന്ന അസാധാരണസ്വഭാവവും ബുദ്ധിഭ്രമമല്ല, ഭക്തിപാരവശ്യമാണെന്നു് അവക്കും ബോദ്ധ്യംവന്നു. ഒരു ദിവസം ഗംഗാസ്നാനം ചെയ്തു് ക്ഷേത്രത്തിൽ പ്രവേശിച്ചു് ദേവിയുടെ സമീപത്തായി അവർ ധ്യാനത്തിന്നിരുന്നു. പതിവുപോലെ രാമകൃഷ്ണനോടു ചില കീർത്തനങ്ങഠം പാടുവാൻ ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ മനസ്സു അലിഞ്ഞു പാടിയ പാട്ടുകൊണ്ടു്, അന്തരീക്ഷം മുഴുവൻ ഭക്തിമയമായി പരിണമിച്ചു് താൻ പരമാനന്ദത്തിൽ മുഴുകിപ്പോയി. എന്നാൽ റാണിയുടെ

മനസ്സിൽ ഒരു വ്യവഹാര സംഗതി കടന്നുകൂടി, അസ്വസ്ഥ യായിരിക്കുന്നതു രാമകൃഷ്ണൻ അറിഞ്ഞു. ഉടനെ അച്ഛ നമ്മമാർ മക്കളെ ശിക്ഷിക്കുന്നതുപോലെ "ഇവിടേയും ആ വിചാരമോ" എന്നു ചോദിച്ചുകൊണ്ടു റാണിയെ ഒരടി അടിച്ചു. ക്ഷേത്രപരിചാരകന്മാർ ഇതുകണ്ടു് കോപാകുല ന്മാരായി. റാണി അവിടെ ഉള്ളപ്പോൾ തങ്ങൾ സ്വയം ഈ അപരാധിയെ എന്തു ചെയ്യാനാണ്? എന്നാൽ എന്താശ്ചര്യം! റാണിയും രാമകൃഷ്ണനും ശാന്തരായും ഇരി ക്കുന്നു. ഭക്തിപരമായ ഗാനത്തിൽ മനസ്സലയിച്ച് അമ്മയെ ധ്യാനിക്കുന്നതിനു പകരം, താൻ കോടതിയിൽ നട ക്കുന്ന കേസ്സിനെപ്പററി ആലോചിച്ചിരിക്കുന്നതു് രാമകൃഷ്ണനു് മനസ്സിലാക്കുവാൻ സാധിച്ചതിനെപ്പററി റാണി അത്ഭുത പ്പെട്ടു. പിന്നെ അവർ ക്ഷേത്രത്തിൽനിന്നു് പുറത്തുവന്ന പ്പോൾ ക്ഷേത്രഭാരവാഹികൾ പുരോഹിതൻെറ, ധിക്കാര ത്തിനു് തക്ക ശിക്ഷ കൊടുക്കണം എന്നു സൂചിപ്പിച്ച സമയം "നിങ്ങൾക്കു അതു് അറിവാൻ സാദ്ധ്യമല്ല. ദിവ്യജനനി എന്നെ ശിക്ഷിച്ച് എൻെറ മനസ്സിനെ തെളിയിച്ചതാണ്" എന്നുമാത്രം അവർ ഗൌരവമായി മറുപടിപറഞ്ഞു. ഈ സംഭവം ശ്രീരാമകൃഷ്ണനെ അറിയിക്കരുതു എന്നു് താക്കീതു് ചെയ്തു.

മധുര ബാബുവിനു് ശ്രീരാമകൃഷ്ണൻെറ പേരിൽ വളരെ വാത്സല്യവും ബഹുമാനവും ഉണ്ടായിരുന്നുവെങ്കിലും മേൽവിവരിച്ച സംഭവം അദ്ദേഹത്തെക്കൂടി സംശയഗ്രസ്ത നാക്കി. ശ്രീരാമകൃഷ്ണനു് ബുദ്ധിഭ്രമം ഉണ്ടെന്നു് വിശ്വസിച്ച് അദ്ദേഹത്തെ പിരിച്ചയക്കയല്ല. ചികിത്സക്കു് പ്രസി

ബന്ധപ്പെട്ട വൈദ്യനായ കവിരാജ ഗംഗപ്രസാദനെ ഏല്പി ക്കയാണ് മധുരബാബു ചെയ്തതു്. കുറെ ദിവസം മരുന്നു സേവിച്ചിട്ടും വ്യത്യാസം ഒന്നും കണ്ടില്ല. മനോവികാര ങ്ങളെ അടക്കി ക്ലിപ്തമായ ചില നിയമങ്ങൾ അനുസരിച്ചു്, ജീവിതം നയിക്കുവാൻ മധുരനാഥൻ പ്രോത്സാഹിപ്പിച്ചു നോക്കി. "ഈശ്വരൻകൂടി ചില നിയമങ്ങൾക്ക് അധീന നായിട്ടാണിരിക്കുന്നതു്. അദ്ദേഹത്തിനുകൂടി അതിനെ അതിക്രമിക്കുവാൻ സാധിക്കയില്ല" എന്നു് മധുരനാഥൻ പറഞ്ഞപ്പോൾ

ശ്രീരാമകൃഷ്ണൻ- "എന്തൊരു അസംബന്ധമായ വാൎത്ത. ഒരു നിയമം ഉണ്ടാക്കിയ ആൾക്ക് അതിനെ ഇഷ്ടം പോലെ നിരസിച്ചു് പുതിയ ഒരു നിയമം ഉണ്ടാ ക്കുവാൻ സാദ്ധ്യമാണു്."

മധുരനാഥൻ- "അതെങ്ങിനെ? ചുവന്ന നിറത്തിൽ പുഷ്പി ക്കുന്ന ഒരു ചെടിയിൽ വെളുത്ത പുഷ്പം ഉണ്ടാ കുമോ ? അങ്ങിനെയാണെങ്കിൽ ഈ ചുവന്ന പുഷ്പം നില്ക്കുന്ന ഈ ചെടിയിൽ വെളുത്ത നിറ ത്തിലുള്ള പുഷ്പം കണ്ടാൽ കൊള്ളാം".

ശ്രീരാമകൃഷ്ണൻ- "അദ്ദേഹത്തിനു (സൎവ്വശക്തനായ ഈശ്വ രന്നു്) അതും എളുപ്പത്തിൽ സാദ്ധ്യമാണു്. സൎവ്വവും ഈശ്വരേച്ഛയാണു്."

ഈ കാൎയ്യത്തിൽ മധുരനാഥന്നു് ഒട്ടും വിശ്വാസമുണ്ടായില്ല.

ആശ്ചൎയ്യം! അടുത്ത ദിവസം ശ്രീരാമകൃഷ്ണൻ ഉദ്യാ നത്തിൽ ഉലാത്തിക്കൊണ്ടിരിക്കുമ്പോൾ, പനിനീർ ചെടി

യുടെ ഒരു തണ്ടിൽതന്നെ, ഒരു വെളുത്ത പുഷ്പവും ഒരു ചുവന്ന പുഷ്പവും നില്ക്കുന്നതുകണ്ടു് ആ കൊമ്പു മുറിച്ചുകൊണ്ടുവന്നു് ബാബുവിന്നു് കാണിച്ചുകൊടുത്തു

കാലക്രമേണ രാമകൃഷ്ണനുമായുള്ള കൂടുതൽ സഹവാസംകൊണ്ടു് അദ്ദേഹത്തിന്റെ യോഗ്യതകൾ മനസ്സിലാക്കി, ഒരു മഹാത്മാവായ സിദ്ധപുരുഷനാണെന്നു് തോന്നി മധുരനാഥബാബു അദ്ദേഹത്തെ മനസ്സുകൊണ്ടു് തന്റെ ഗുരുവായി വരിച്ചു.

ഇങ്ങിനെയെല്ലാമണെങ്കിലും, റാണിക്കും മധുരന്നും അദ്ദേഹത്തെപ്പററി സംശയം മുഴുവൻ തീരാത്തതിനാൽ, ദീൎഘാലോചന കൂടാതെ ഒന്നു പരീക്ഷിപ്പാൻ തന്നെ മായി ഗൂഢാലോചനചെയ്തു. ശരീരസ്ഥിതി മോശമായി വരുന്നതുകണ്ടു് ബ്രഹ്മചൎയ്യനിഷ്ഠയിൽനിന്നു ഒന്നു ചലിപ്പിക്കവാൻ തീൎച്ചയാക്കി. അവർ ചേതോഹാരിണികളായ രണ്ടു വേശ്യായുവതികളെ രാമകൃഷ്ണന്റെ മുറിക്കകത്തു് അയച്ചു്, ലോകജനനിയുടെ വാത്സല്യ ഭാജനമായിരുന്ന കുഞ്ഞിനെ മോഹിപ്പിച്ചു് വശീകരിപ്പാൻ ശ്രമിച്ചു. ഇവരെ കണ്ട ഉടനെ രാമകൃഷ്ണൻ അമ്മേ! എന്നുച്ചരിച്ചു് ദേവിയുടെ ചരണകമലത്തെ ശരണംപ്രാപിച്ചു് ബാലസ്വഭാവനായി ഇതു കണ്ടു് വേശ്യകൾ വിഡ്ഢികളായി ലജ്ജിച്ചു് പുറത്തുവന്നു പശ്ചാത്തപിച്ചു.

വേറെ ഒരു ദിവസം, മധുരബാബു തന്റെ വണ്ടിയിൽ രാമകൃഷ്ണനെ കല്ക്കട്ടക്കു കൊണ്ടുപോയി, വളരെ രൂപലാവണ്യമുള്ള പെൺകിടാങ്ങൾ താമസിക്കുന്ന സ്ഥലത്തു

കൊണ്ടുപോയി വിട്ടു്, താൻ അവിടെനിന്നും മാറി. ഇവരെ കണ്ട ഉടൻ ബാഹ്യബോധം തീരെ ഇല്ലാതെ, ഒരു ബാലൻെറ ഭാവത്തിൽ, അമ്മയുടെ ദിവ്യനാമം ജപിച്ചുംകൊണ്ടു് കുറെ നേരം ഇരുന്നു. അതു് അവരുടെ മനസ്സിൽ വിദ്യുച്ഛക്തിപോലെ ബാധിച്ചു. ഒരു തപസ്വിയെ മോഹിപ്പിക്കുവാൻ ശ്രമിച്ച അപരാധത്തിന്നു്, അവർ ക്ഷമായാചനം ചെയ്തു. ശബ്ദംകേട്ടു് മധുരൻ മുറിക്കകത്തു് കയറിച്ചെന്നപ്പോഠം രാമകൃഷ്ണൻെറ ഇന്ദ്രിയനിഗ്രഹ ശക്തികണ്ടു സ്തംഭിച്ചു മടങ്ങുവാൻ ഭാവിച്ചപ്പോഠം, ആ സ്ത്രീകഠം മധുരനെ ഒട്ടധികം ശകാരിച്ചു. അദ്ദേഹം ഒന്നും സംസാരിക്ക വയ്യാതെ തലതാഴ്ത്തി മടങ്ങി. ഈ സംഭവത്തിന്നു ശേഷം അദ്ദേഹത്തിന്നു് രാമകൃഷ്ണൻെറ പേരിൽ നിഷ്കളങ്കമായ ഭക്തിവിശ്വാസങ്ങഠം അധികമായി.

ഇക്കാലത്തു തൻെറ ശേഷക്കാരനായ ഹലധാരി എന്നൊരാഠം ദക്ഷിണേശ്വരത്തു വന്നു. പഠിച്ച ആളും, രാമകൃഷ്ണൻെറ ചാർച്ചക്കാരനും ആയിരുന്നതുകൊണ്ടു് രാമകൃഷ്ണന്നു് സുഖമാകുന്നതുവരെ, കാളികോവിലിൽ പൂജചെയ്വാൻ അദ്ദേഹത്തെ ഏറ്റ്പ്പാടുചെയ്തു. അദ്ദേഹം ഒരു വിഷ്ണുഭക്തനായിരുന്നു. കാളീക്ഷേത്രത്തിൽ ബലികഴിക്കുന്നതു കണ്ടു് ഹിംസയെപ്പററി അദ്ദേഹത്തിന്നു പല സംശയങ്ങഠംക്കും നീരസത്തിന്നും ഇടയായി. ഈ മനഃസ്ഥിതിയിൽ ഒരു മാസം പൂജ കഴിച്ചുവന്നു. ഒരു ദിവസം സന്ധ്യക്കു ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഠം, വിശ്വാസമില്ലാത്ത പൂജ ദേവിക്കു ഇഷ്ടമില്ല. "ക്ഷേത്രത്തിൽനിന്നു പോകണം പൂജാലോപം നിമിത്തം നീ പുത്രദുഃഖം അനുഭവിക്കും" എന്നു് ദർശനം കണ്ടു

തായിത്തോന്നി. അതുപ്രകാരം സംഭവിക്കുകയും ചെയ്തു. ഇതിന്നുശേഷം രാമകൃഷ്ണന്റെ അപേക്ഷപ്രകാരം രാധാകൃഷ്ണന്റെ ക്ഷേത്രത്തിൽ പൂജകഴിപ്പാൻ തുടങ്ങി.

ശുഷ്കപണ്ഡിതനായിരുന്ന അദ്ദേഹത്തിന്ന് ശ്രീരാമകൃഷ്ണനെ മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. ഒരു ദിവസം ശ്രീരാമകൃഷ്ണൻ യജ്ഞോപവീതം ഇല്ലാതെ നഗ്നനായിരുന്ന് ധ്യാനിക്കുന്നതു് ഹലധാരികണ്ടു് ഹൃദയനോടുപറഞ്ഞു "നഗ്നനായിരുന്ന് പൂണൂൽ ഉപേക്ഷിക്കുക എന്നതു ദോഷമാണു്. ബ്രാഹ്മണ ജന്മം വളരെ ദുല്ലഭം. അപൂവ്വമായി കിട്ടിയ, ഈ ജന്മത്തെ വേണ്ടുംവിധം ഉപയോഗിച്ചുവരുന്നില്ലല്ലോ. ജാതിയെ ഗണ്യമാക്കാതെ പ്രവൃത്തിക്കത്തക്ക അത്ര ഉയന്ന നിലക്കു ഗദാധരൻ വന്നിട്ടുണ്ടെന്ന് ഞാൻ വിചാരിക്കുന്നില്ല. ആരും പറഞ്ഞാൽ കേൾക്കുന്ന സ്വഭാവവുമല്ല. നിന്റെ വാക്കിന്ന് സ്വല്പം മതിപ്പുള്ളതായി കാണുന്നുണ്ടു്. നീ ബലമായി പറഞ്ഞു് ഈ സമ്പ്രദായം മുടക്കണം."

മറെറാരു സന്ദൎഭത്തിൽ രാമകൃഷ്ണനും ഹലധാരിയും തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ

ശ്രീരാമകൃഷ്ണൻ–"നിങ്ങൾ പഠിച്ചതെല്ലാം എന്റെ ജീവിതത്തിൽ അനുഭവപ്പെട്ടുവരുന്നു. അതുകൊണ്ടു ശാസ്ത്രങ്ങളുടെ ഗൂഢാൎത്ഥം എനിക്കു ഗ്രഹിക്കുവാൻ സാധിക്കുന്നുണ്ടു്."

ഹലധാരി– നീ മഹാ വിഡ്ഢി. നീ എന്തു പഠിച്ചിട്ടുണ്ടു്. ഗൂഢമായ തത്വങ്ങൾ എങ്ങിനെ നിണക്കു മനസ്സിലാകും?

ശ്രീരാമകൃഷ്ണൻ- നിങ്ങൾ വിശ്വസിക്കുന്ന പരമാത്മാവ് എൻെറ ഹൃദയത്തിലിരുന്ന് എന്നെ പഠിപ്പിക്കുന്നുണ്ട്.

ഹലധാരി– ഓ! തമോഗുണ മൂർത്തിയെ ആരാധിച്ചാലുണ്ടോ ആത്മോന്നതി ഉണ്ടാകുവാൻ പോകുന്നു? നീ എന്തിനാണ് ആ തമോമൂർത്തിയെ രാപ്പകൽ ഭജിക്കുന്നതു്? (തൻെറ മകൻ മരിച്ച കാരണം ദേവിയെ തമോഗുണ പ്രധാന മൂർത്തിയായിട്ടാണ് കരുതിവന്നതു്).

ദേവിയെ ഇപ്രകാരം ആക്ഷേപിക്കുന്നതു് സഹിക്ക വയ്യാതെ, കണ്ണുനീർവാർത്തുംകൊണ്ടു ശ്രീരാമകൃഷ്ണൻ ഉടനെ കാളീക്ഷേത്രത്തിൽപോയി ദേവിയോടു "അമ്മേ! ഹലധാരി എല്ലാ ശാസ്ത്രങ്ങളും പഠിച്ച മഹാ പണ്ഡിതനാണ്. അമ്മ വെറും തമോഗുണത്തോടു കൂടിയവളാണെന്ന് പറയുന്നു. അതു് വാസ്തവംതന്നെയോ" എന്നു ഒരു ബാലനെപ്പോലെ ചോദിച്ചു. ദേവി സംശയങ്ങളെല്ലാം തീർത്തു് കൊടുത്തു.

അത്യന്തം സന്തോഷത്തോടുകൂടി മടങ്ങിവന്നപ്പോൾ ഹലധാരി രാധാഗോവിന്ദ ക്ഷേത്രത്തിൽ പൂജകഴിക്കയായിരുന്നു. ഭാവാവിഷ്ടനായി അദ്ദേഹത്തിൻെറ ചുമലിൽ കയറി നിന്ന് "എൻെറ അമ്മ തമോഗുണ പ്രധാനിയാണെന്ന് പറയുവാൻ ധൈര്യം വന്നുവോ. അവർ അങ്ങിനെയാണോ? ഒരിക്കലും അല്ല. അവർ സർവ്വവുമാണ്. ത്രിഗുണാത്മികയാണ്. എങ്കിലും അവർ സത്വഗുണപ്രധാനി മാത്രമാണ് എന്ന് മനസ്സിലാക്കികൊൾക" എന്നു പറഞ്ഞു.

ശ്രീരാമകൃഷ്ണൻെറ ദിവ്യസ്പർശത്താൽ, ഇരുട്ടടഞ്ഞു കിടന്ന മനസ്സ പ്രകാശിച്ചു. നിമിഷത്തിൽ തൻെറ അല്പ തപവും വിദ്ധിതപവും മനസ്സിലായി. ബഹുമാനപൂർവ്വം തല താഴ്ത്തി വണങ്ങി. രാമകൃഷ്ണനിൽ ലോകജനനിയുടെ പ്രഭാവംകണ്ടു് ചന്ദനം, പുഷ്പം മുതലായതുകൊണ്ടു് അദ്ദേഹത്തിൻെറ പാദത്തെ ആരാധിച്ചു.

ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൽ ഇതുപോലെ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ടു്. ആ സന്ദർഭങ്ങളിലെല്ലാം, ദേവി ദർശനംകൊടുത്തു് സംശയനിവൃത്തി വരുത്തി അനുഗ്രഹിച്ചിട്ടുണ്ടു്.

ഭക്തിശാസ്ത്രങ്ങളിൽ അഞ്ചുവിധ ഭാവങ്ങളാണു് കാണുന്നതു്. ശാന്തം, ദാസ്യം, സഖ്യം, വാത്സല്യം, മധുരം. ഇതിന്നു ഉദാഹരണം ഋഷികൾ, ഹനുമാൻ, അർജ്ജുനൻ, യശോദ, വൃന്ദാവനത്തിൽ രാധ മുതലായ ഗോപിമാർ, ഇവരുടെ ചരിത്രങ്ങളാണു്. ശ്രീരാമകൃഷ്ണൻ ഈ അഞ്ചുവിധ ഭാവങ്ങളും അഭ്യസിച്ചു് ഒരേ ലക്ഷ്യത്തെ സാക്ഷാൽ കരിച്ചിട്ടുണ്ടു്.

കാളീദർശനത്തിന്നു ശേഷം ഈശ്വരാവതാരമായ ശ്രീരാമചന്ദ്രൻെറ ദർശനംകിട്ടിയാൽ കൊള്ളാമെന്നു് ആഗ്രഹിച്ചു്, എളുപ്പത്തിൽ അനുഭവമാകേണമെങ്കിൽ ഹനുമാനെപോലെ, ശ്രീരാമൻെറ ദാസനാണു് എന്ന ഭാവമാണു് സ്വീകരിക്കേണ്ടതു് എന്നു തോന്നി ഒരു മനുഷ്യനാണു് എന്ന സംഗതി തീരെ മറന്നു വെറും കുരങ്ങന്മാരുടെ ചേഷ്ടകൾ അദ്ദേഹത്തിൽ കണ്ടുതുടങ്ങി. നടക്കുന്നതിന്നു

പകരം ചാട്ടം; കായ്കനികൾ കടിച്ചുതിന്നും; മരത്തിൽ കയറിയിരുന്ന്, രഘുവീർ, രഘുവീർ എന്ന് ഉച്ചരിച്ചുകൊണ്ടിരിക്കും. ഈ സാധനയുടെ അവസാനത്തിൽ ആശ്ചര്യമായ ഒരു ദർശനം ഉണ്ടായത് തന്റെ ഓർമ്മയിൽ വളരെ ദിവസം നീണ്ടുനിന്നു.

"ഒരുദിവസം പഞ്ചവടിയിൽ ഇരിക്കുമ്പോൾ, ഏററവും രൂപലാവണ്യമുള്ള ജോതിർമയിയായ, ഒരു കുമാരി, കരുണയോടുകൂടി തന്നെ നോക്കിക്കൊണ്ടു വരുന്നതായി കണ്ടു. ആ പ്രദേശം മുഴുവൻ അവരുടെ ജ്യോതിസ്സിനാൽ പ്രകാശിച്ചു "ഇതാരായിരിക്കും"? എന്നു വിചാരിക്കുന്നതിന്നു മുമ്പായി ഒരു കുരങ്ങ പൊട്ടുന്നനവെ ചാടിവന്ന് സമീപത്തിൽ ഇരിക്കുന്നതായും കണ്ടു. ഇതു് സീതതന്നെ, മററാരുമല്ല എന്നു എന്റെ മനസ്സിൽ സ്ഫുരിച്ചു. അമ്മെ! എന്നു വിളിച്ചു അവരുടെ പാദത്തിൽ നമസ്കരിക്കുവാൻ തുടങ്ങുമ്പോഴക്കു, കരുണാകടാക്ഷത്തോടുകൂടി ആ രൂപം എന്റെ ശരീരത്തിൽ പ്രവേശിച്ചു കഴിഞ്ഞു. ഉടനെ ബോധക്ഷയമായി ഭൂമിയിൽ പതിച്ചു. ധ്യാനം ഒന്നും ചെയ്യാതെ, കൺമിഴിച്ചുംകൊണ്ടിരിക്കുമ്പോഴുണ്ടായ ദർശനം ഇതു ആദ്യത്തേതായിരുന്നു. വിവിധ സാധനകളെല്ലാം വിജയപ്രദമാകുവാനുള്ള കാരണം, വിചാരവും, കർമ്മവും ഒന്നിനൊന്നു വിരുദ്ധമല്ലാതെ ആത്മാർത്ഥമായി ചെയ്യുന്നതാണ്. ആ ദർശനത്തിന്നനുസരിച്ച് ജീവിതം നയിക്കുന്നതായാൽ ജയം സുസാധമാണെന്ന് അദ്ദേഹം പലപ്പോഴും പറയാറുണ്ടായിരുന്നു.

ഒന്നു രണ്ടു പ്രാവശ്യം പഞ്ചവടിയെപ്പററി പ്രസ്താപിച്ചിട്ടുണ്ടല്ലൊ. കാട്ടിന്നകത്തുള്ള ഒരു നെല്ലിയുടെ ചുവ

ട്ടിലാണു് അദ്ദേഹം ധ്യാനംചെയ്യുക പതിവു്. അവിടെയെല്ലാം കാടുപിടിച്ചു് കിടക്കുന്നതുകൊണ്ടു്, കടന്നുപോകുവാൻ പ്രയാസമായതിനാൽ ഒരു ദിവസം ഹൃദയനോടു, തനിക്കു സൌകര്യംപോലെ ഇരുന്നു ധ്യാനിക്കുവാൻ ഒരു സ്ഥലം ഉണ്ടാക്കേണമെന്നു ആവശ്യപ്പെട്ടു. അതിനു രാമകൃഷ്ണൻ സാധാരണ സാധനചെയ്തുവരുന്ന സ്ഥലംതന്നെ തീർച്ചപ്പെടുത്തി, അവിടം വൃത്തിയാക്കി രാമകൃഷ്ണൻ ഒരു അശ്വത്ഥവൃക്ഷം നട്ടു. പിന്നെ കൂവളം, നെല്ലി, അശോകം, വടവൃക്ഷം എന്ന നാലെണ്ണവും അതിന്നു് ചുററും വേലിക്കു പകരം തുളസിയും, പാരിജാതവും ഹൃദയനും നട്ടു. ഒരു ദിവസം കന്നുകാലികൾ വന്നു് ചെടികളെ കടിച്ചു് ചീത്തയാക്കിയപ്പോൾ അതിനെ വേണ്ടുംവിധം രക്ഷിക്കേണമെന്നു് രാമകൃഷ്ണനു് തോന്നി. അധികം താമസിയാതെ ഒരു കെട്ടു മുള മുതലായ ഒരു വേലിക്കു വേണ്ട സകല സാമാനങ്ങളും ഗംഗാപ്രവാഹം ആ കരക്കു് അടിച്ചു ചേർത്തിയതായികണ്ടു് അതുകൊണ്ടു ഒരു വേലിയും കെട്ടി.

ദക്ഷിണേശ്വരം ക്ഷേത്രത്തെപ്പററിയും, റാണിയുടെ വിശാല ഹൃദയത്തെപ്പററിയും ഉള്ള വാർത്തകൾ നാനാഭാഗത്തും പരന്നുതുടങ്ങി. ക്ഷേത്രം ഗംഗാസാഗരത്തിലേക്കുള്ള മാർഗ്ഗമദ്ധ്യത്തിലായതുകൊണ്ടു, അനേകം സാധുക്കൾ, യോഗികൾ, തീർത്ഥയാത്രക്കാർ, സന്യാസികൾ തുടങ്ങിയ പലരും അവിടെവന്നു് തങ്ങുക പതിവായി. ശ്രീരാമകൃഷ്ണൻ അവരിൽനിന്നു് യോഗത്തിൻെറ രഹസ്യം മനസ്സിലാക്കി അഭ്യസിച്ചുവന്നു. ഒരു ദിവസം സന്ധ്യക്കു് രാമകൃഷ്ണൻെറ അണ്ണാക്കിൽ ഒരു തരിപ്പു്തോന്നി ആ ഭാഗത്തുനിന്നു് രക്തം

വരുവാൻ തുടങ്ങി. അതിനെപ്പററി അദ്ദേഹം പറഞ്ഞിട്ടുള്ളതു് "അതു പയററിൻെറ ഇല പിഴിഞ്ഞാൽ കിട്ടുന്ന നീരിൻെറ നിറംപോലെ കറുത്തവണ്ണത്തിലുള്ള രക്തമായിരുന്നു. അതു വളരെ കട്ടിയായിരുന്നതുകൊണ്ടു് സ്വല്പം താഴത്തുവീഴുകയും, ബാക്കി കട്ടപിടിച്ചു് പല്ലിൽനിന്നു് കയറുപോലെ തൂങ്ങിക്കിടക്കുകയും ചെയ്തു. എൻെറ വസ്ത്രത്തിൻെറ ഒററംകൊണ്ടു രക്തം വരാതിരിപ്പാൻ അമൎത്തിപ്പിടിച്ചു നോക്കി, ഫലമുണ്ടായില്ല. പരിഭ്രമമായി അനേകം പേർ എൻെറ ചുററുപാടും വന്നു് നില്പായി. ഭാഗ്യവശാൽ അക്കാലത്തു ഒരു സിദ്ധയോഗി കാളീക്ഷേത്രത്തിൽ താമസമുണ്ടായിരുന്നു. വിവരം അറിഞ്ഞുവന്നു് രക്തത്തേയും അതു പുറപ്പെട്ടുന്ന സ്ഥലത്തേയും പരിശോധിച്ചു് "ഭഗവാൻെറ അനുഗ്രഹംതന്നെ പരിഭ്രമിക്കേണ്ട ആവശ്യം ഒട്ടുമില്ല. ഈ രക്തസ്രാവം നിങ്ങൾക്കു വലിയ ഗുണമാണു് ചെയ്തിട്ടുള്ളതു്. നിങ്ങൾ യോഗാഭ്യാസം ചെയ്യുന്നു എന്നു് ഇനിക്കു മനസ്സിലായി. ഈ കാരണത്താൽ നിങ്ങളുടെ സുഷുമ്നാരന്ധ്രം, തുറന്നു് കറെ രക്തം ശിരസ്സിലേക്കു കുതിച്ചു കയറുകയായിരുന്നു. അതു തലച്ചോററിലേക്കു പോകുന്നതിന്നു പകരം അണ്ണാക്കുമാൎഗ്ഗം വന്നതു വളരെ ഉപകാരമായി. ഇല്ലെങ്കിൽ ബാഹ്യബോധം വീണ്ടും ഉണ്ടാവാതെ ജഡസമാധിയിൽ ലയിക്കുമായിരുന്നു. നിങ്ങളെക്കൊണ്ടു ഏതോ ഒരു വലിയ കാൎയ്യം ദിവ്യജനനിക്കു ചെയ്യിക്കേണ്ടതുണ്ടു്. അതിനാൽ അമ്മ നിങ്ങളുടെ ശരീരത്തെ രക്ഷിച്ചു! അദ്ദേഹത്തിൻെറ വാക്കിനെ ഞാൻ വിശ്വസിച്ചു. എനിക്കു മനസ്സിന്നു് സമാധാനവുമായി."

"ദുഃഖങ്ങൾ വരുന്നതു് കൂട്ടത്തോടെ" എന്നാണല്ലോ പഴഞ്ചൊല്ല്. ചന്ദ്രമണിക്ക മൂത്ത മകൻ മരിച്ചതിനാലുള്ള വ്യസനം തീൎന്നിട്ടില്ല. ഇപ്പോൾ ഇതാ തൻെറ അരുമ മകന്നു് ബുദ്ധിഭ്രമമാണെ് എന്ന സങ്കടകരമായ വൎത്തമാനം. ഉടനെ പുറപ്പെട്ടുവരുവാനായി മകന്നു് കത്തെഴുതി. നാട്ടിൻ പുറത്തുള്ള കാലാവസ്ഥയും അമ്മയുടെ ശുശ്രൂഷയുംകൊണ്ടു് മകന്നു പൂൎണ്ണസുഖം കിട്ടുമെന്നു് അമ്മ ആഗ്രഹിച്ചിരുന്നു. കത്തനുസരിച്ചു മകൻ ഉടനെ പുറപ്പെട്ടുവന്നു. തൻെറ പഴയ സ്നേഹിതന്മാരെയും, മുമ്പു തന്നെ ആകൎഷിച്ച വസ്തുക്കളും, സ്ഥലങ്ങളും എല്ലാം കണ്ടിട്ടും മനസ്സിന്നു് യാതൊരു ഉന്മേഷവും ഉള്ളതായി കണ്ടില്ല. മന്ത്രവും മരുന്നും എല്ലാം ഉപയോഗിച്ചുനോക്കി, ഫലമുണ്ടായില്ല ദേവീദൎശനത്തിന്നു വേണ്ടി ദക്ഷിണേശ്വരത്തിൽ വെച്ചുണ്ടായ മൎമ്മവേദന ഇവിടെയും കണ്ടുതുടങ്ങി. പകൽ സമയത്തുപോലും തനിയെ പോകുവാൻ ഭയപ്പെടുന്ന ശ്മശാനത്തിൽ ആരും അറിയാതെ രാത്രിചെന്നു കഠിനതപസ്സു ചെയ്യാൻതുടങ്ങി. ഇങ്ങിനെ ഒരു മാസം കഴിച്ചുകൂട്ടി. ചിത്തഭ്രമലക്ഷണങ്ങൾ ഒന്നും ഇല്ലാതെ തൻെറ മനസ്സ് സ്വസ്ഥിതിയിൽ വരുന്നതു കണ്ടു് അമ്മക്കും സഹോദരന്നും വലിയ ആശ്വാസമായി. എങ്കിലും ശ്മശാനത്തിൽ പോയി രാവും പകലും നഗ്നമായിരുന്നു സാധനചെയ്യുന്നതു തുടൎന്നുകൊണ്ടു വന്നിരുന്നു.

ശ്രീരാമകൃഷ്ണന്നു ഇപ്പോൾ വയസ്സു 23 ആയിട്ടുണ്ടു്. ലൌകീക വിഷയങ്ങളിൽ വലിയ ഉത്സാഹമുള്ളതായിട്ടു കണ്ടില്ല. വിവാഹം ചെയ്യിച്ചാൽ, ഈ പ്രകൃതത്തിന്നു വ്യത്യാസം വരുമെന്നു വിശ്വസിച്ചു്, യോജിച്ചതായി ഒരു

വധുവിനെ അന്വേഷിപ്പാൻ തുടങ്ങി. ദേശാചാര പ്രകാരം നല്ല ഒരു സംഖ്യ കൊടുത്താൽ മാത്രമെ ഉദ്ദേശിച്ച പോലെ ഒരു വധുവിനെ കിട്ടുകയുള്ളു. അതിനു മാർഗ്ഗവും ഇല്ല. ഇതെല്ലാം ഗദാധരൻ മനസ്സിലാക്കാതെ കഴിച്ചുകൂട്ടണം എന്നായിരുന്നു അവരുടെ ഉദ്ദേശം. ജ്യേഷ്ഠനും അമ്മയും വളരെ നിരാശപ്പെട്ടുകൊണ്ടിരിക്കുന്നതു കണ്ടു്, ബുദ്ധിമാനായ രാമകൃഷ്ണൻ കാര്യം മനസ്സിലാക്കി, അർദ്ധബോധാവസ്ഥയിൽ പറഞ്ഞു "അവിടേയും ഇവിടേയും അന്വേഷിച്ചിട്ടു പ്രയോജനമില്ല. ജയറാം ബാഡിയിൽ (കാമർപുകുരിൽനിന്നു മൂന്നു മയിൽ വടക്കുപടിഞ്ഞാറുള്ള ഒരു ഗ്രാമം) രാമചന്ദ്ര മുഖോപാദ്ധ്യായൻെറ ഗൃഹത്തിൽ, ഈശ്വരനാൽ നിശ്ചയിച്ചു് വെക്കപ്പെട്ട, ഒരു വധുവിനെ നിങ്ങൾക്കു് കണ്ടുകിട്ടും." ഈ വാക്കു അവർ ആദ്യമായി വിശ്വസിച്ചില്ലെങ്കിലും പരീക്ഷിച്ചു് നോക്കാമെന്നുവെച്ചു ഒരാളെ അയച്ചു. അഞ്ചു വയസ്സുമാത്രം പ്രായമുള്ള ഒരു ബാലിക ഉണ്ടെന്നു മനസ്സിലായി. പ്രായം കുറവായതുകൊണ്ടു യോജിപ്പാകുമോ എന്ന ഒരു സംശയംമാത്രം ഉണ്ടായി, എന്നാൽ വേറെ വധുവിനെ കാണാത്തതുകൊണ്ടു് ആ കുട്ടിയെത്തന്നെ വിവാഹം കഴിപ്പാൻ നിശ്ചയിച്ചു. സ്വല്പദിവസത്തിനുള്ളിൽ എല്ലാ ഒരുക്കങ്ങളും ചെയ്തു. ശുൽക സംഖ്യയായ മുന്നൂറുറുപ്പിക കൊടുക്കേണ്ടിവന്നു. വിധിപ്രകാരം ശുഭമുഹൂർത്തത്തിൽ രാമകൃഷ്ണൻ ബാലികയായ ശ്രീ. ശാരദാമണിദേവിയെ വിവാഹംചെയ്തു. അതിനുശേഷം അദ്ദേഹം ഒന്നര കൊല്ലത്തോളം കാമർപുകുരിൽ താമസിച്ചിരുന്നു. ചന്ദ്രമണിക്കു തൻെറ മകൻെറ സുഖക്കേടു ഭേദമായി എന്നു

ബോദ്ധ്യമായി അമ്മയുടേയും ജ്യേഷ്ഠന്റെയും അനുമതിയോടുകൂടി ദക്ഷിണേശ്വരത്തിലേക്ക മടങ്ങി.

ഈ വിവാഹത്തിന്നുമുമ്പ് അസാധാരണമായ ഒരു സംഭവം നടന്നിട്ടുണ്ട്. ശാരദാദേവി ശിശുവായിരിക്കുമ്പോൾ ഒരിക്കൽ അവരുടെ അമ്മ ആ കുഞ്ഞിനെ എടുത്തുംകൊണ്ട് ഒരു ഉത്സവസ്ഥലത്ത് നില്ക്കയായിരുന്നു. അതേ സ്ഥലത്തു ഗദാധരനോടുകൂടി അമ്മയും ഹാജരുണ്ടായിരുന്നു. സ്ത്രീകൾ സാധാരണയായി സംസാരിക്കാറുള്ളപോലെ, ശാരദയോടു നേരംപോക്കായി നീയാരെയാണു് വിവാഹം ചെയ്യാൻ പോകുന്നതു് എന്നു ചോദിച്ചപ്പോൾ, സമീപത്തിൽ നിന്നിരുന്ന ഗദാധരനെ ചൂണ്ടിക്കാണിച്ചു എന്നു് ഒരു ഐതിഹ്യമുണ്ടു്. ഇവർ തമ്മിലുള്ള വിവാഹം ഈശ്വരകല്പിതമാണെന്നു മേൽസംഭവംകൊണ്ടു തെളിയുന്നു.

ദക്ഷിണേശ്വരത്തു് വന്ന ഉടൻ വീണ്ടും ദേവിപൂജയിൽ ഏർപ്പെട്ടതോടുകൂടി, അമ്മയേയും, ജ്യേഷ്ഠനേയും, ഭാര്യയേയും എല്ലാം മറന്നു. മുമ്പിലത്തെപോലെ സദാ പൂജ, ജപം, ധ്യാനം മുതലായതിൽ കഴിച്ചുകൂട്ടി ശരീരം മുഴുവൻ ചുട്ടുനീറൽ ആരംഭിച്ചു. ലോകത്തെ വെറുത്തു. മുമ്പും ഇതെല്ലാം അനുഭവിച്ചതുകൊണ്ടു് അപ്പോൾ അതൊന്നും അത്ര കാര്യമാക്കിയില്ല.

മധുരബാബു വീണ്ടും ഇദ്ദേഹത്തിന്നു് കവിരാജ ഗംഗാപ്രസാദിന്റെ ചികിത്സക്ക ഏർപ്പാടുചെയ്തു. വലുതായ ഫലമൊന്നും ഉണ്ടായില്ല. ആ ഘട്ടത്തിൽ അദ്ദേഹത്തിന്റെ സഹോദരൻ, ദുർഗ്ഗാപ്രസാദസേനൻ എന്ന വൈദ്യൻ വന്നു്,

വിവരങ്ങൾ അന്വേഷിച്ചു് പരിശോധിച്ചപ്പോൾ ഇതെല്ലാം യോഗാഭ്യാസത്തിൻെറ ഫലമാണെന്നും മരുന്നുകൊണ്ടു് ഒരു പ്രയോജനവും ഇല്ലെന്നും, ദിവ്യോന്മാദത്തിൻെറ ലക്ഷണം പൂർത്തിയായിട്ടും കാണുന്നുണ്ടെന്നും അഭിപ്രായപ്പെട്ടു. ഇതു ആരും വിശ്വസിക്കാതെ ചികിത്സ മുറക്കു് നടന്നു കൊണ്ടിരുന്നുവെങ്കിലും സുഖക്കേടു് കൂടുതലായിട്ടുതന്നെ കണ്ടു.

ഈ വാർത്ത ചന്ദ്രമണിയെ എത്രത്തോളം വ്യാകുലപ്പെടുത്തിയിരിക്കുമെന്നു് ഊഹിക്കാമല്ലോ. വേറെ ഒരു മാർഗ്ഗവും ഇല്ലെന്നു് കണ്ടു് ഇച്ഛിച്ച വരത്തെ കൊടുക്കുന്ന അടുത്തുള്ള പരമേശ്വരൻെറ ക്ഷേത്രത്തിൽപോയി, അന്നാഹാരമില്ലാതെ ശിവനെ ഭജിക്കുവാൻ തീർച്ചയാക്കി അവിടെ ചെന്നു് ഭജിച്ചുതുടങ്ങിയപ്പോൾ മുകുന്ദപുരത്തിൽ പോയി പ്രാർത്ഥിക്കുവാൻ ആദേശംകിട്ടി. അവിടെ രണ്ടു ദിവസം ഉപവസിച്ചു് ഭജനമിരുന്നപ്പോൾ സ്വപ്നത്തിൽ "നീ ഭയപ്പെടേണ്ട, മകന്നു് ഭ്രാന്തൊന്നുമല്ല. ഈശ്വരാനുഭൂതിക്കുള്ള ഒരു ഭാവഭേദം മാത്രമാണു്" എന്നു കണ്ടപ്പോൾ വളരെ സമാധാനമായി ഗൃഹത്തിലേക്കു മടങ്ങിവന്നു.

ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൽ ഇതു ഒരു പ്രധാന കാലമായിരുന്നു. ആ കാലത്തെ അനുഭവങ്ങളെക്കുറിച്ചു് അദ്ദേഹം താഴെ പറയുംപ്രകാരം പറഞ്ഞിട്ടുണ്ടു്. "ഒരു ഭാവാവസ്ഥ കഴിഞ്ഞ ഉടനെ മറെറാന്നു ആ സ്ഥാനത്തു വന്നു കൂടും. ആ ചുഴലിക്കാററടിക്കുമ്പോൾ, യജ്ഞോപവീതം മാത്രമല്ല ധരിച്ച വസ്ത്രംകൂടി പറന്നുപോകും. ജാതിയുക്ക

ഒരർത്ഥവുമില്ലെന്നുതോന്നി. അക്കാലത്തു താണ ജാതിക്കാരന്റെ ഭാര്യ പാകംചെയ്തയച്ച ഒരു പദാർത്ഥം വളരെ സ്വാദോടുകൂടി സന്തോഷമായി അനുഭവിച്ചു. ബാഹ്യലോകത്തെ തീരെ മറന്ന് പഞ്ചവടിയിൽ നിശ്ചലമായി അഗാധധ്യാനത്തിൽ മുഴുകിയിരിക്കും. അക്കാലത്ത് ശ്രദ്ധിക്കാത്തതിനാൽ തലമുടി ജടപിടിച്ചു. പൂജസമയത്തു ശിരസ്സിലിട്ടിരുന്ന അരി പക്ഷികൾ വന്നിരുന്ന് കൊത്തിത്തിന്നും. ശരീരത്തിൽക്കൂടെ പാമ്പ് പലപ്പോഴും ഇഴഞ്ഞുപോയിട്ടുണ്ട്. പാമ്പോ, ഞാനോ അതറിഞ്ഞിട്ടില്ല. ഹാ! രാവും പകലും എന്തെല്ലാം ദർശനങ്ങളാണ് ഞാൻ കണ്ടുകൊണ്ടിരുന്നത്. ഞാൻ നിഷ്ഠയിലിരിക്കുമ്പോൾ ശൂലംധരിച്ച ഒരു സന്ന്യാസി എന്റെ ശരീരത്തിൽനിന്നു പുറത്തുവന്ന്, അന്യവിചാരം കൂടാതെ ഈശ്വരചിന്തയിൽ മനസ്സിനെ ഏകാഗ്രമാക്കുവാൻ ഉപദേശിക്കും. അതിനു സ്വല്പം ഉപേക്ഷയുണ്ടെന്നു തോന്നിയാൽ, ശൂലംകൊണ്ട് എന്റെ ശരീരത്തിൽ കുത്തുമെന്ന് ഭയപ്പെടുത്തും. പാപപുരുഷൻ ഈ ശരീരത്തിൽ നിന്ന് പുറത്തുവന്ന ഉടനെ, ഈ സന്ന്യാസി അവനെ കുത്തിക്കൊന്നു. ദൂരദേശത്തുള്ള ദേവീദേവന്മാരെ ദർശിക്കണമെന്നാഗ്രഹം ഉണ്ടായാൽ, ഈ ജ്യോതിസ്സ്വരൂപം എന്റെ ശരീരത്തിൽനിന്ന് പുറത്തുവന്ന് പ്രകാശമാനമായ ഒരു പന്ഥാവിൽക്കൂടി ആ സ്ഥലത്തുപോയി, ആഗ്രഹം സാധിപ്പിച്ച് വീണ്ടും ശരീരത്തിൽ പ്രവേശിക്കും.

സാധാരണ ഒരു മനുഷ്യന്, ആ ഭയങ്കരമായ ആവേശത്തിന്റെ അണുപോലും താങ്ങുവാൻ സാദ്ധ്യമല്ല. ശരീരം നശിച്ചുപോയേക്കും. രാവും പകലും അമ്മയുടെ

ദർശനം ലഭിച്ചുകൊണ്ടിരിക്കുക കാരണം, ഈ ഘോരമായ ദുഃഖങ്ങൾ ഞാൻ അറിഞ്ഞില്ല. അങ്ങിനെയല്ലാത്തപക്ഷം ഈ ശരീരം നീണ്ടുനില്ക്കുകയില്ലായിരുന്നു. ആറുകൊല്ലം ഈ കണ്ണുകൾ തുറന്നുകൊണ്ടേയിരുന്നു. കണ്ണിന്റെ പോള അടച്ചതേയില്ല. അതിനു ശ്രമിച്ചാലും സാദ്ധ്യമായിരുന്നില്ല. ശരീരത്തേയോ സമയത്തേയോ പററി ഞാൻ ഒന്നും അറിഞ്ഞിരുന്നില്ല. അപൂർവ്വം ചില അവസരങ്ങളിൽ, മനസ്സ് ഇറങ്ങിവരുമ്പോൾ ശരീരത്തെപ്പററി സ്വല്പം ബോധമുണ്ടാകും. ആ സമയത്ത് ഞാൻ ഭ്രാന്തനാവാൻ പോകുന്നു എന്ന വിചാരം എന്നെ ഭയപ്പെടുത്തും. കണ്ണിന്റെ ഇമ കൂടുമോ എന്ന് പരീക്ഷിപ്പാൻ, ഒരു കണ്ണാടിയുടെ മുമ്പിൽനിന്ന് വിരൽകൊണ്ട് കണ്ണിൽ കുത്തുവാൻ ശ്രമിക്കും, എന്നാലും പോളകൾ കൂടുകയില്ല ഇതു കാണുമ്പോൾ ഭയപ്പെട്ട് കണ്ണുനീർ ഒലിച്ചുംകൊണ്ട് അമ്മയോടു പ്രാർത്ഥിക്കും. "അമ്മെ! ഞാൻ സദാ പ്രാർത്ഥിച്ച് അങ്ങയിൽ ആത്മസമർപ്പണം ചെയ്തതിന്റെ ഫലം ഇതാണോ? ഹാ! തീരാവ്യാധിയാണല്ലോ എനിക്കു അമ്മ തന്നിട്ടുള്ളത്" അടുത്ത നിമിഷം വീണ്ടും പറയും "അമ്മയുടെ ഇഷ്ടംപോലെ നടക്കട്ടെ. ഈ ശരീരം പൊടിഞ്ഞുവീഴട്ടേ, എന്നാലും എന്നെ ഉപേക്ഷിക്കരുതെ. എപ്പോഴും ദർശനം തരുവാൻ അനന്യഗതിയായ ഇവനിൽ കരുണയുണ്ടാവണെ. അങ്ങയുടെ പാദകമലങ്ങളിൽ ശരണാഗതി അടഞ്ഞിരിക്കുന്നു. അതിനാൽ അവിടുന്ന് മാത്രമാണ് എനിക്കു ശരണമായിട്ടുള്ളത്". ഇപ്രകാരം ഞാൻ പ്രാർത്ഥിക്കുമ്പോൾ എന്റെ മനസ്സിന് ഉത്സാഹമുണ്ടാകും. ഈ ശരീരത്തെപ്പററി ചിന്തിക്കപോലും

കൊള്ളരുതാത്തവിധം അതു് അത്ര തുച്ഛമാണെന്നുതോന്നും. ഉടനെ ആനന്ദമയിയായ അമ്മ എന്റെ മുമ്പിൽ പ്രത്യക്ഷമായി കരുണയോടുകൂടി എന്നെ സമാധാനപ്പെടുത്തും."

ഇക്കാലത്തു അഭ്യസിച്ചുവന്ന അപൂർവ്വ സാധനകളിൽ ഒന്നു്, ഈശ്വരപ്രാപ്തിക്കു പ്രതിബന്ധമായി നില്ക്കുന്ന ലോഭം – ധനത്തിലുള്ള ആസക്തി – തീരെ ഇല്ലായ്മചെയ്യുക, എന്നായിരുന്നു. ഗംഗാതീരത്തിലിരുന്നു് ഒരു കയ്യിൽ മണ്ണും, മറെറാരു കയ്യിൽ രൂപായും എടുത്തു്, ഒരു കയ്യിൽ നിന്നു മറെറാരു കയ്യിലേക്കു മാററികൊണ്ടു, ഇതു് മണ്ണു് ഇതു് രൂപാ, എന്നു പറഞ്ഞുകൊണ്ടു് ഇവതമ്മിൽ എന്തു വ്യത്യാസം? എന്നു ആലോചിക്കും. കൂടിവന്നാൽ ധനം കൊണ്ടു് സാധിക്കാവുന്നതു്, സുഖമായ ജീവിതം, ദാനം ചെയ്യാനും മാർഗ്ഗമുണ്ടു്, ഇത്രമാത്രമല്ലെ ഉള്ളു. അതല്ലാതെ ഈ ജീവിതത്തിൽ സമ്പാദിക്കേണ്ടതായ, ഒരൊററ മുഖ്യമായ കാര്യം ഈശ്വരസാക്ഷാൽകാരം, അതു ഈ പണംകൊണ്ടു് സാദ്ധ്യമല്ല നിശ്ചയം. അതിനാൽ ഈ പണത്തിന്നു മണ്ണിനേക്കാളും എന്തൊരു വിലയാണു് ഉള്ളതു്? ഇങ്ങിനെയുള്ള അഭിപ്രായം മനസ്സിൽ ബലമായി ഉറപ്പിച്ചു, രണ്ടിനേയും ഗംഗയിലേക്കു എറിഞ്ഞുകളയും. ഈ സാധനയുടെ ഫലമായി പിൻകാലത്തു് നാണയം കൈകൊണ്ടു തൊടുവാൻ പോലും സാധിച്ചിരുന്നില്ല. തൊട്ടാൽ, തേള്ള കുത്തിയാലുണ്ടാകുന്ന മർമ്മവേദനയുണ്ടാവുകയോ, കയ്യ് സ്തംഭിച്ചുപോവുകയോ പതിവായിരുന്നു. മററുള്ള ജാതിക്കാരിൽവെച്ചു് ഉയർന്ന ബ്രാഹ്മണകുലത്തിൽ ജനിച്ചവനാണു് എന്ന അഭിമാനം ഇല്ലാതാകുവാൻ, വൃത്തിഹീനമായ സ്ഥലങ്ങളെ തുപ്പുകാരെപോലെ താൻതന്നെ ശുദ്ധിചെയ്തിരുന്നു.

ഒരു സമയത്ത് മധുരബാബു ശ്രീരാമകൃഷ്ണന്റെ ആവശ്യംപോലെ ചിലവുചെയ്യുവാൻവേണ്ടി വളരെ ആദായം കിട്ടാവുന്ന ഒരു വസ്തുവിനെ അദ്ദേഹത്തിന്റെ പേരിൽ എഴുതിവെക്കുവാൻ തീച്ച്യാക്കി, അദ്ദേഹത്തെ അറിയിച്ചപ്പോ‍ാഠ "നീ എന്നെ ഒരു സാധാരണ മനുഷ്യനെപ്പോലെ പ്രാപഞ്ചികനാക്കുവാൻ ശ്രമിക്കയാണോ" എന്ന് ഗൌരവമായി ചോദിച്ചു.

വേറെ ഒരു സമയം ലക്ഷ്മീനാരായണൻ എന്ന ഒരു മാർവാഡി ധനികൻവന്ന്, പതിനായിരം ഉറുപ്പിക ബാങ്കിൽ അദ്ദേഹത്തിന്റെ പേരിൽ നിക്ഷേപിക്കാമെന്ന് പറഞ്ഞപ്പോഴും, കൈകൂപ്പി അക്കാര്യംമാത്രം തന്നോട്ട പറയരുതെന്ന് അപേക്ഷിച്ചു. പിന്നീട്ട ദേവിയുടെ സന്നിധിയിൽ ചെന്ന് വ്യസനത്തോടുകൂടി "അമ്മേ! എന്റെ മനസ്സിനെ അമ്മയിൽനിന്ന് അകററിക്കളയുവാൻ ശ്രമിക്കുന്നുവോ? ഇതുപോലെയുള്ള ആളുകളെ എന്തിനാണ് എന്റെ അടുക്കൽ അയക്കുന്നത്? എന്ന് ചോദിച്ചു. ഈ സംഭവത്തെപ്പററി അദ്ദേഹം പറയാറുണ്ട്. "മധുരന്റെയും ലക്ഷ്മീനാരായണന്റെയും ഈ വാക്കുകഠ കേട്ടമാത്രയിൽ, എന്റെ ശിരസ്സിനെ ആരോ ഈച്ചവാഠകൊണ്ടു അറുക്കുന്നതുപോലെ തോന്നി."

മധുരബാബുവിന്ന് രാമകൃഷ്ണന്റെ പേരിൽ വലിയ ബഹുമാനമുണ്ടായിരുന്നു എന്നു പറഞ്ഞുവല്ലോ. ഒരു ദിവസം രാമകൃഷ്ണൻ വരാന്തയിൽ അങ്ങുമിങ്ങും നടക്കുന്നതു, മധുരബാബു തന്റെ മുറിയിലിരുന്നു നോക്കിക്കൊണ്ടിരിക്കയായിരുന്നു. അദ്ദേഹം അതു അറിഞ്ഞിരുന്നില്ല. മധുരബാബു

ഓടിവന്നു നമസ്കരിച്ചു് ഒരു കുഞ്ഞിനെപ്പോലെ കരയുവാൻ തുടങ്ങി. ഭഗവാൻ ആശ്ചര്യപ്പെട്ടു് "എന്താ കാണിക്കുന്നതു് നിങ്ങൾ റാണിയുടെ ജാമാതാവു്. ജനങ്ങൾ കണ്ടാൽ എന്തു വിചാരിക്കും. ശാന്തമായി എഴുനീല്ക്കുക" എന്നു പറഞ്ഞു. സ്വല്പം കഴിഞ്ഞപ്പോൾ കരഞ്ഞുകൊണ്ടു തനിക്കുണ്ടായ ഒരു ദർശനത്തെപ്പററി പറഞ്ഞു. "മുന്നോട്ടു നടന്നുപോകുമ്പോൾ ദേവിയുടെ രൂപംപോലെയും, തിരിച്ചുവരുന്ന സമയത്തു് ശിവസ്വരൂപമായിട്ടും തോന്നി മിത്ഥ്യാഭ്രമമാണെന്നു ആലോചിച്ചു്, കണ്ണുകൾ തുടച്ചു് വീണ്ടും നോക്കി. മുമ്പു് കണ്ടതുപോലെതന്നെ ഇപ്പോഴും കാണുന്നു. ഒരു വ്യത്യാസവും ഉണ്ടായില്ല." ഞാൻ ആശ്ചര്യപ്പെട്ടു. ഈ സംഭവത്തിന്നുശേഷം ഭഗവാൻെറ പേരിൽ ഭക്തിബദ്ധമാനങ്ങൾ ആയിരംമടങ്ങു വദ്ധിച്ചു.

റാണിക്കു പനിയും വയററിൽവേദനയും പിടിച്ചു. ആദിഗംഗാതീരത്തുള്ള അവരുടെ സ്വന്തം ഗൃഹത്തിലേക്കു താമസംമാററി. സുഖക്കേടു കൂടുതലായി കണ്ടു. അന്തിമകാലം സമീപിച്ചു. ചുററും വിളക്കുകൾ എരിഞ്ഞുകൊണ്ടിരുന്നു. ജഗദംബയുടെ ജ്യോതിസ്സിനാൽ ആ സ്ഥലം മുഴവൻ പ്രകാശിച്ചതായി കണ്ടു. വിളക്കുകൾ മാററുവാൻ ആവശ്യപ്പെട്ടു. "അമ്മെ! അമ്മ വന്നുവല്ലോ" എന്നു പറഞ്ഞു അവരുടെ ജീവിതത്തിലുണ്ടായിരുന്ന രണ്ടാഗ്രഹങ്ങൾ ഒന്നു്, ദക്ഷിണേശ്വര പ്രതിഷ്ഠ, മറേറതു് അതിനെ വേണ്ടുംവിധം നിർവ്വഹിക്കുവാനുള്ള വ്യവസ്ഥകൾ, ഇതുകൾ രണ്ടും സാധിച്ചതിൽ അവർ കൃതാൎത്ഥയായി. 1861 ഫിബ്രവരി മാസം 19-ാംനു- ശാന്തമായി അവരുടെ ആത്മാവു ശരീരത്തെ വെടിഞ്ഞു ദേവീലോകത്തേക്കു പ്രയാണംചെയ്തു.

റാണിയുടെ മരണശേഷം അവരുടെ കാര്യങ്ങളെല്ലാം, മധുരബാബു തന്നെയാണ് നോക്കിവന്നതു്. ശ്രീരാമ കൃഷ്ണന് അദ്ദേഹത്തിന്റെ ഇഷ്ടംപോലെ വിവിധസാധന കഠം ചെയ്യാനുള്ള സകല സൌകര്യവും മധുരബാബു ഏർപ്പാ ടുചെയ്തുവന്നിരുന്നു. എന്നാൽ ഈ കാരണത്താൽ അദ്ദേഹം ബാബുവിന്റെ രസംനോക്കുകയോ ഇഷ്ടത്തിനു വഴിപ്പെടു കയോ ചെയ്തില്ല. ന്യായരഹിതമാണെന്നു തോന്നുന്ന കാര്യങ്ങളെ, അദ്ദേഹം വകവെച്ചുകൊടുക്കുക പതിവില്ലായി രുന്നു. ഒരു ദിവസം രാധാഗോവിന്ദ ക്ഷേത്രത്തിൽനിന്ന് കുറെ ആഭരണങ്ങഠം കളവുപോയി. "നിന്റെ ആഭരണ ങ്ങഠം സൂക്ഷിപ്പാൻപോലും ശക്തിയില്ലെന്നു വന്നുവോ?" എന്നു ശ്രീരാമകൃഷ്ണന്റെ മുമ്പിൽവെച്ചു് മധുരബാബു ദേവനെ അധിക്ഷേപിച്ചു. ഉടനെ "നീ എന്തു വിഡ്ഢിത്വ മാണു് പറയുന്നതു്. നീ ആഭരണം എന്നു പറയുന്നതായ ഈ വെറും മൺകട്ടയെ, ദേവൻ വിലവെച്ചിരിക്കുന്നുവോ? നിണക്കു ഇതു് വളരെ വിലപിടിച്ചതായിരിക്കാം. ഭഗ വാനു് അതു് നിസ്സാരം. സാക്ഷാൽ ലക്ഷ്മീദേവി അദ്ദേഹ ത്തിന്റെ ദാസിയാണെന്നു് അറിയാമോ" എന്നാണു് ശ്രീരാ മകൃഷ്ണൻ ചോദിച്ചതു്.

ഒരു ദിവസം കാലത്തു ശ്രീരാമകൃഷ്ണൻ ഉദ്യാനത്തിൽ നിന്നു പുഷ്പം പറിക്കുകയായിരുന്നു. അപ്പോഠം കുളിക്കുന്ന കടവിലേക്കു ഒരു ബോട്ടു അടുക്കുന്നതു കണ്ടു. അതിൽനിന്നു മദ്ധ്യവയസ്കയും, സുന്ദരിയും ആയ ഒരു സ്ത്രീ കാവിവസ്ത്രം ധരിച്ചു് ചെറിയ ഭാണ്ഡവും കയ്യിൽപിടിച്ചു് ഇറങ്ങി വരു ന്നതായും കണ്ടു. അവരുടെ കൈവശം ചില പുസ്തകങ്ങളും

ഒന്നു രണ്ടു വസ്ത്രങ്ങളും മാത്രമെ ഉണ്ടായിരുന്നുള്ളു. നാല്പതു വയസ്സോളം പ്രായമുണ്ടെങ്കിലും അതിൽവെച്ചു് ചെറുപ്പമായിട്ടാണു് തോന്നിയതു്. അവരെ കണ്ട ഉടൻ രാമകൃഷ്ണൻ തന്റെ മുറിയിലോട്ടു ചെന്നു, ഹൃദയനോടു അവരെ കൂട്ടികൊണ്ടുവരുവാൻ പറഞ്ഞയച്ചു. വിവരം അറിയിച്ചപ്പോൾ ആ സന്യാസിനി — ഭൈരവി — ഉടനെ പിൻതുടന്നു. ശ്രീരാമകൃഷ്ണനെ കണ്ട മാത്രയിൽ ആശ്ചര്യത്തോടുകൂടി സന്തോഷാശ്രുക്കൾ പൊഴിഞ്ഞു് "എന്റെ മകനെ! നീ ഇവിടെയാണോ ഇരിക്കുന്നതു്. ഗംഗാതീരത്തിൽ ഇത്ര കാലംവരെ നിന്നെ അന്വേഷിച്ചു് നടക്കയാണു്. ഇപ്പോൾ ഇതാ നിന്നെ കണ്ടുകിട്ടി" എന്നു മൃദുസ്വരത്തിൽ പറഞ്ഞു. അമ്മക്കു എന്നെ എങ്ങിനെ അറിയാം എന്നു ചോദിച്ചപ്പോൾ ദിവ്യജനനിയുടെ കാരുണ്യത്താൽ, മൂന്നുപേരെ ഇനിക്കു കാണേണ്ടതുണ്ടു്. കിഴക്കെ ബങ്കാളിൽവെച്ചു രണ്ടുപേരെ കണ്ടുകഴിഞ്ഞു. ഇന്നു ഇതാ നിന്നെയും കണ്ടുകിട്ടി" എന്നു് വളരെ കാലമായി കാണാതെപോയ, നിധി കണ്ടുകിട്ടിയതു് പോലെയുള്ള, വികാരത്തോടുകൂടിയാണു് ഭൈരവി പറഞ്ഞതു്. ഇതു കേട്ടപ്പോൾ ശ്രീരാമകൃഷ്ണദേവനിൽ പ്രത്യക്ഷമായി കാണത്തക്ക ഒരു വികാരഭേദമുണ്ടായി.

"ഞാൻ ജസ്സൂർ (ബങ്കാൾ) ജില്ലയിൽ ഒരു ബ്രാഹ്മണകുടുംബത്തിൽ ജനിച്ചു. താന്ത്രികശാസ്ത്രങ്ങൾ പഠിച്ചു. അതുപ്രകാരം സാധനകൾ അഭ്യസിച്ചു. ചില അനുഭവങ്ങളെല്ലാം സിദ്ധിച്ചു. എന്റെ യോഗബലത്താൽ മൂന്നുപേൎക്കു ആദ്ധ്യാത്മിക മാൎഗ്ഗത്തിൽ ഉപദേശം ചെയ്യേണമെന്നു് ആദേശംകിട്ടി. ചന്ദ്ര, ഗിരിജ എന്നു രണ്ടുപേരെ

കണ്ടുകഴിഞ്ഞു. മൂന്നാമത്തെ ആളായ നിന്നേയും ഇതാ കാണ്മാൻനിടയായി.” എന്നു ഭൈരവി ബ്രാഹ്മണി പറഞ്ഞതെല്ലാം ഒരു കുഞ്ഞിനെപ്പോലെ അരികത്തിരുന്നു് ശ്രദ്ധയോടുകൂടി കേട്ടു. അതിന്നുശേഷം തന്റെ അനുഭവങ്ങൾ ഓരോന്നായി, തന്റെ സ്വന്തം അമ്മയോടെന്നപോലെ, അവൾക്കു പറഞ്ഞുകേൾപ്പിച്ചു. തന്റെ ആശ്ചര്യമായ ദർശനങ്ങൾ, ധ്യാനത്തിലിരിക്കുമ്പോൾ ബാഹ്യലോകത്തെ തീരേമറക്കൽ, ശരീരം ചുട്ടുനീറൽ, ഉറക്കമില്ലായ്മ, തന്റെ പ്രവൃത്തികൾ മററുള്ളവരിൽനിന്നു് വ്യത്യസ്തമായി കണ്ടതുകൊണ്ടു് തന്നെ ഭ്രാന്തൻ എന്നു് അഭിപ്രായപ്പെടൽ തുടങ്ങിയതെല്ലാം ചുരുക്കമായി അവരെ അറിയിച്ചു. സ്വന്തം പുത്രനെപ്പോലെ, മൃദുവായ വാക്കുകൾ പറഞ്ഞു് അവർ അദ്ദേഹത്തെ ആശ്വസിപ്പിച്ചു. “എന്റെ മകനെ നിന്നെ ഭ്രാന്താണെന്നു ആരാണു് പറഞ്ഞതു്? ഇതു് ഭ്രാന്തേ അല്ല. ശാസ്ത്രങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള 'മഹാഭാവം' എന്ന ഒരവസ്ഥയാണു്. അനുഗൃഹീതമായ ഈ അവസ്ഥ, അവർക്കു അറിയാത്തതുകൊണ്ടാണു് അവർ നിന്നെ ഭ്രാന്തനാണെന്നു പറഞ്ഞതു്. ശ്രീമതി രാധക്കും, ശ്രീ ഗൌരാംഗദേവനും, ഇതുപോലെ അനുഭവമുണ്ടായിട്ടുണ്ടു്. ഇതെല്ലാം ഭക്തിശാസ്ത്രത്തിലുള്ളതാണു്. പുസ്തകങ്ങൾ എന്റെ കൈവശം ഉണ്ടു്. ഞാൻ കാണിച്ചുതരാം. ഈശ്വരാനുഭൂതിക്കു ആത്മാർത്ഥമായി അഭ്യാസം ചെയ്തിട്ടുള്ളവർ, ഈ അവസ്ഥകളെല്ലാം അനുഭവിച്ചിട്ടുണ്ടു്. ഇപ്പോൾ അഭ്യസിച്ചു വരുന്നവരും ഇതു് അനുഭവിച്ചേ തീരൂ” ഈ വാക്കുകൾ ശ്രീരാമകൃഷ്ണനു് കൂടുതൽ വിശ്വാസത്തെ ജനിപ്പിച്ചു.

സമയം അധികമായതിനാൽ ശ്രീരാമകൃഷ്ണൻ കാളീക്ഷേത്രത്തിൽ പോയി നിവേദിച്ച കുറെ പലഹാരങ്ങൾ കൊണ്ടുവന്നു ബ്രാഹ്മണിക്ക കൊടുത്തു. അവരുടെ മാതൃഭാവം, രാമകൃഷ്ണൻ സ്വല്പമെങ്കിലും കഴിക്കാതെ, അവരെ മുൻകൂട്ടി കഴിപ്പാൻ അനുവദിച്ചില്ല. കാളീക്ഷേത്രത്തിൽ പോയി ദർശനം കഴിച്ചുവന്നതിന്നുശേഷം, പ്രസാദവുംകഴിച്ചു പഞ്ചവടിക്കവന്നു. അവിടെ സ്വയം പാകംചെയ്തു കൈവശം ഉണ്ടായിരുന്ന തന്റെ ഇഷ്ടമൂർത്തിയുടെ—രഘുവീരന്റെ—വിഗ്രഹം എടുത്തു ഭക്ഷണപദാർത്ഥങ്ങൾ നിവേദിച്ച് ധ്യാനത്തിൽ ഇരിക്കയായിരുന്നു. ഉടനെ ഒരു ദിവ്യദർശനം ഉണ്ടായി ആനന്ദബാഷ്പംതൂകി ധ്യാനത്തിൽ നിമഗ്നയായി. ഇതിലിടക്ക, രാമകൃഷ്ണൻ അർദ്ധബോധത്തോടുകൂടി, ഭൈരവി ഇരിക്കുന്ന സ്ഥലത്തേക്ക വന്നു. രഘുവീരന് നിവേദിച്ചിരുന്ന പദാർത്ഥങ്ങളെ എടുത്തു ഭക്ഷിപ്പാൻ തുടങ്ങി. ഭൈരവി കൺതുറന്നു നോക്കിയപ്പോൾ, രാമകൃഷ്ണൻ നിവേദ്യം കഴിക്കുന്നതുകണ്ട് അത്യന്തം സന്തോഷിച്ചു. തനിക്ക സ്വല്പം മുമ്പുണ്ടായ ദർശനവും ഇപ്പോൾ നേരിൽകണ്ട സംഭവവും യോജിച്ചിരുന്നു. എന്നാൽ ശ്രീരാമകൃഷ്ണനു സ്വബോധം വന്നപ്പോൾ, താൻ ഒരു വലിയ അബദ്ധം ചെയ്തപോലെ തോന്നി ക്ഷമായാചനംചെയ്തു.

"ബോധരഹിതമായി ഇതുപോലെയുള്ള കാര്യങ്ങൾ ഞാൻ ചെയ്യാൻ എടവരുന്നത് എന്തുകൊണ്ടാണെന്ന് എനിക്ക വാസ്തവത്തിൽ അറിഞ്ഞുകൂടാ" എന്നു രാമകൃഷ്ണൻ പറഞ്ഞപ്പോൾ "എന്റെ മകനെ നീ ചെയ്തതു ഉചിതമായി. വാസ്തവത്തിൽ നീയല്ല, നിന്റെ അന്തർഭാഗത്തു

കുടികൊണ്ടിരിക്കുന്ന ഭഗവാനാണ് ചെയ്തതു്. അദ്ദേഹമാണ് എപ്പോഴും ചെയ്യുന്നതും. ഈ വിവരങ്ങളെല്ലാം ഞാൻ ധ്യാനത്തിലിരിക്കുമ്പോഴം കണ്ടു. ഞാൻ ഇതേവരെ ആരാധിച്ചുവന്നതിന്റെ ഫലം അനുഭവിച്ചു" എന്നുപറഞ്ഞു് യാതൊരു ശങ്കയും കൂടാതെ ബാക്കിയുള്ളതു് അന്നത്തെ പ്രസാദമായി ഭക്ഷിച്ചു. സ്വല്പം കഴിഞ്ഞു് വിഗ്രഹത്തെ ഗംഗയിൽ നിക്ഷേപിച്ചു

ആദ്യം കണ്ടതു മുതൽ ഇവർതമ്മിൽ മാതൃപുത്രഭാവത്തിലാണ് പെരുമാറിവന്നതു്. താന്ത്രിക സാധനയിൽ മാത്രമല്ല, വൈഷ്ണവശാസ്ത്രത്തിലും, ബ്രാഹ്മണിക്കു നല്ല പാണ്ഡിത്യമുണ്ടായിരുന്നതിനാൽ, ഭഗവാന്റെ ചോദ്യങ്ങൾക്കെല്ലാം അനുഭവത്തിനു പുറമെ, ശാസ്ത്രങ്ങളെ ഉദ്ധരിച്ചു്, ദൃഷ്ടാന്തപൂർവ്വം സമാധാനങ്ങൾ പറയുവാൻ, ബ്രാഹ്മണിക്കു സാധിച്ചിരുന്നു. കുറെ ദിവസം കഴിഞ്ഞശേഷം അവർ ദക്ഷിണേശ്വരത്തിൽനിന്നു ഏകദേശം രണ്ടുനാഴിക വടക്കായി "അരിയദാഹാ" എന്ന സ്ഥലത്തു് താമസിപ്പാൻ തീർച്ചയാക്കി. ആ ഗ്രാമവാസികളായി എളുപ്പത്തിൽ പരിചയമാകുവാൻ സാധിച്ചു. അവിടെനിന്നും രാമകൃഷ്ണനെ ദർശിപ്പാൻ വരിക പതിവായി. ചില സമയങ്ങളിൽ, വെണ്ണ മുതലായതു് എടുത്തുകൊണ്ടു പാരവശ്യത്തോടു കൂടി "ഗോപാലാ" എന്നു ഉറക്കെ വിളിക്കും. ആ സമയത്തു് ഇവരെ കാണേണമെന്നു അതിയായ ആഗ്രഹം രാമകൃഷ്ണനു് ജനിച്ചു്, ഓടിച്ചെന്നു സമീപത്തിലിരുന്നു ആ വെണ്ണ വാങ്ങി ഭക്ഷിക്കും. മററു ചില അവസരങ്ങളിൽ വേറെ സ്ത്രീകളോടു കൂടി മധുരപലഹാരങ്ങളുംകൊണ്ടു്, യശോദക്കു ശ്രീകൃഷ്ണന്റെ

പേരിലുണ്ടായിരുന്ന വാത്സല്യത്തെ കാണിക്കുന്ന മധുരമായ പാട്ടുകൾ പാടി. ദക്ഷിണേശ്വരത്തുവന്നു, താൻതന്നെ ആ പദാൎത്ഥങ്ങളെ ഊട്ടും. ഈ സംഭവം കാണികളുടെ മനസ്സിനെ ഗാഢമായി ആകൎഷിച്ചു.

ആദ്ധ്യാത്മിക വിഷയങ്ങളെപ്പററി സംസാരിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനാകുന്നതു, ബ്രാഹ്മണി നിത്യവും കാണാറുണ്ടായിരുന്നു. അല്പദിവസത്തെ സംസൎഗ്ഗംകൊണ്ടു് ശ്രീചൈതന്യദേവൻേറയും, ശ്രീരാമകൃഷ്ണദേവൻേറയും ജീവിതത്തിൽ വളരെ സാദൃശ്യമുള്ളതായി അവർ കണ്ടു.

മുമ്പുണ്ടായിരുന്നതുപോലെ, രാമകൃഷ്ണൻെറ ശരീരം വീണ്ടും ചുട്ടുനീറുവാൻ തുടങ്ങി. ചൂടു്, കാലത്തു ആരംഭിക്കും, മദ്ധ്യാഹ്നമാവുമ്പോഴക്കു് സഹിക്കവയ്യാതെയാവും. ഉടനെ ഗംഗയിൽപോയി ശിരസ്സിൽ നനച്ച തുണി വെച്ചുകൊണ്ടു്, കഴുത്തോളം വെള്ളത്തിൽ നില്ക്കും. വേറെ വല്ല സുഖക്കേടും വരുമോ എന്നു ഭയപ്പെട്ടു് മൂന്നു, നാലു മണിക്കൂറിനു ശേഷം, വെള്ളത്തിൽനിന്നു കയറിവന്നു മാർബിൾ പാവിയ നിലത്തു കിടക്കും. പ്രസിദ്ധ വൈദ്യന്മാരെല്ലാം, ശരീരത്തിന്നകത്തു് എന്തോ തകരാറു പററിയിരിക്കയാണു് എന്നു് അഭിപ്രായപ്പെട്ടു. എന്നാൽ ഭൈരവി, ഈശ്വര പ്രേമത്തിൻെറ അത്യാധിക്യംകൊണ്ടുള്ള ലക്ഷണമാണു് അവ എന്നും, ചൈതന്യദേവന്നും, രാധികാദേവിക്കും ഇതു പോലെ അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടെന്നും ശാസ്ത്രങ്ങളെ ഉദ്ധരിച്ചു അഭിപ്രായപ്പെട്ടു. ഇതിലെല്ലാററിലും വിശേഷം രോഗശമനത്തിന്നുള്ള ഉപായം കല്പിച്ചതാണു്. ഏററവും

വാസനയുള്ള പുഷ്പങ്ങൾ കെട്ടി ഉണ്ടാക്കിയ മാലകൾ ധരിക്കുക, ശരീരമാസകലം ചന്ദനം ചാൎത്തുക എന്നുള്ള ചികിത്സ വെറും അസംബന്ധമായി മററുള്ളവർ കരുതി എങ്കിലും, ഇതു പരിശോധിക്കുന്നതുകൊണ്ടു് എന്തു വിരോധം എന്നാണു് ബാബു ചോദിക്കയുണ്ടായതു്. ആശ്ചൎയ്യം ! മൂന്നു ദിവസത്തെ പരിശീലനംകൊണ്ടു് രാമകൃഷ്ണനു് പൂൎണ്ണസുഖംകിട്ടി.

ഭൈരവി ബ്രാഹ്മണിക്കു രാമകൃഷ്ണനുമായി കൂടുതൽ പരിചയമാകുന്തോറും, അദ്ദേഹം കേവലം സാധാരണ ഒരു മനുഷ്യനോ, അദ്ധ്യാത്മാനുഭൂതി ലഭിച്ച ഒരു സിദ്ധ പുരുഷനോ മാത്രമല്ല, ഒരു അവതാര പുരുഷൻ തന്നെയാണു്, എന്ന തന്റെ അഭിപ്രായം ബലപ്പെട്ടു. അതു് പരസ്യമായി പറയുവാൻ തുടങ്ങി.

താൻ ഒരവതാരമാണെന്നു് ഇവിടെ വന്നിട്ടുള്ള ബ്രാഹ്മണി പറയുന്നു, എന്നു് മധുരനെ അറിയിച്ചപ്പോൾ, പുരാണങ്ങളിൽ, ദശാവതാരങ്ങളെപ്പററി മാത്രം പ്രസ്താപിച്ചിട്ടുള്ളതുകൊണ്ടു് പതിനൊന്നാമത്തെ അവതാരത്തിനു അവകാശമില്ല എന്നും, കാളിയുടെ അനുഗ്രഹം പൂൎത്തിയായും നിങ്ങൾക്കു കിട്ടീട്ടുണ്ടെന്നു് സമ്മതിക്കാം എന്നുമായിരുന്നു മധുരന്റെ മറുപടി. ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ബ്രാഹ്മണി ഒരു തട്ടംനിറച്ചു് ഫലഹാരങ്ങളും കൊണ്ടുവരുന്നതായി കണ്ടു. ഇതിനു മുമ്പു കണ്ടു പരിചയമില്ലെങ്കിലും, ഇവരാണു് ബ്രാഹ്മണി എന്നു ബാബുവിനു മനസ്സിലായി. അവതാര കാൎയ്യത്തെപ്പററി സംസാരിച്ചപ്പോൾ "ഭാഗവതത്തിൽ 22 അവതാരങ്ങളെപ്പററി പ്രതി

പാദിച്ചിട്ടുണ്ട്. അവതാരങ്ങാം അസംഖ്യേയങ്ങളാണെന്നു പറഞ്ഞിട്ടുണ്ട്. ഇനിമേലും അവതാരങ്ങാം ഉണ്ടാവുമെന്നു സൂചിപ്പിച്ചിട്ടുമുണ്ട്. ഇദ്ദേഹം ഒരവതാരമാണെന്ന് ശാസ്ത്ര വാക്യങ്ങാം എടുത്തുകാണിച്ച് തെളിയിക്കുവാൻ തയ്യാറാണ്" എന്ന് ബ്രാഹ്മണി ധൈര്യമായി മറുവടിപറഞ്ഞു. തൻെറ സംശയനിവൃത്തിക്കും, രാമകൃഷ്ണന് ഇതൊരു രസമായിരിക്കുമെന്നു വിചാരിച്ചും, ബ്രാഹ്മണിയുടെ അഭിപ്രായം എത്രത്തോളം വാസ്തവമായിരിക്കുമെന്ന് പരിശോധിപ്പാൻ വേണ്ടിയും, ദക്ഷിണേശ്വരത്തുവെച്ച് ഒരു പണ്ഡിതസദസ്സു വിളിച്ചുകൂട്ടുവാൻ മധുരബാബു നിശ്ചയിച്ചു.

വൈഷ്ണവ സമുദായത്തിൻെറ നേതാവും, ഭക്തിശാസ്ത്ര പാണ്ഡിത്യത്തിൽ ഖ്യാതിപെററവനും ആയ, വൈഷ്ണവ ചരണൻ എന്ന പണ്ഡിതനേയും, താന്ത്രികസാധനകാം അഭ്യസിച്ചു സിദ്ധിസമ്പാദിച്ച, ഗൌരീകാന്ത തർക്കഭൂഷണൻ എന്ന ആളേയും ക്ഷണിച്ചു. കുറെ ദിവസങ്ങാംക്കുള്ളിൽ ചില പണ്ഡിതന്മാരും ഭക്തന്മാരുമായി വൈഷ്ണവചരണൻ ദക്ഷിണേശ്വരത്തു വന്നു. ഭൈരവിയും, മധുരബാബുവും, രാമകൃഷ്ണനും ഹാജരായി. ഇദ്ദേഹത്തിൻെറ ആത്മീകസാധനകളെപററി, താൻ കേട്ടിട്ടുള്ളതും, പ്രത്യക്ഷത്തിൽ കണ്ടതൻെറ അനുഭവത്തേയും, ഈ വിഷയങ്ങളെപ്പററി ശാസ്ത്രങ്ങാം പ്രതിപാദിച്ചിട്ടുള്ളതും, തൻെറ സ്വന്തം അഭിപ്രായവും, ബ്രാഹ്മണി ആ സദസ്സിൽ പ്രസ്താവിച്ചു. വൈഷ്ണവചരണനെനോക്കി "ശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തി, ഈ ദൈവീക പുരുഷനെപററി, യഥാർത്ഥമായി എനിക്കുള്ള വിശ്വാസം ഇപ്രകാരമാണ്. ഇദ്ദേഹം ഈശ്വരാവതാര

മാണെന്ന് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. അഭിപ്രായ ഭേദമുണ്ടെങ്കിൽ പറഞ്ഞുകേട്ടാൽ കൊള്ളാം" എന്നു സകല ചോദ്യങ്ങൾക്കും ഉത്തരം പറയുവാൻ തയ്യാറാണ് എന്ന ഭാവത്തിൽ ഭൈരവബ്രാഹ്മണി ധൈര്യത്തോടുകൂടി പറഞ്ഞു.

വൈഷ്ണവചരണൻ ബ്രാഹ്മണിയുടെ അഭിപ്രായത്തോടു യോജിച്ചു എന്നുമാത്രമല്ല, ഭക്തിശാസ്ത്രങ്ങളിൽ കാണുന്ന 'മഹാഭാവം' എന്ന അവസ്ഥ ഇദ്ദേഹത്തിൽ പൂർത്തിയായും കാണുന്നുണ്ടെന്നും സമർത്ഥിച്ചു. ഇതുകേട്ട ബാബു ആശ്ച ര്യപ്പെട്ടു.

കുറെ ദിവസങ്ങൾക്കുള്ളിൽ ഗൌരീകാന്ത തർക്കഭൂഷ ണനും ദക്ഷിണേശ്വരത്തുവന്നു. ഇദ്ദേഹം ഹോമം കഴിച്ചി രുന്നതു് ഒരു പ്രത്യേക സമ്പ്രദായത്തിലായിരുന്നു. ഹോമ ത്തിനുള്ള വിറകു, നിലത്തു അടുക്കുന്നതിനുപകരം, അതെല്ലാം തൻെറ ഇടത്തു കൈയ്യിൽ അടുക്കും. വലത്തു കൈകൊണ്ടു അതിൽ തീ കൊളുത്തും. ഹോമം നടത്തി ആ കർമ്മം കഴിയുന്നതുവരെ ആ വഹ്നി ജ്വലിച്ചുകൊണ്ടിരിക്കും! ഒരു ദിവസം രാമകൃഷ്ണൻ ഇതു് കണ്ടപ്പോൾ അദ്ദേഹത്തിനു വലിയ സിദ്ധികൾ ഉണ്ടെന്നു പറഞ്ഞു.

സദസ്സ് കൂടുവാൻ തീർച്ചയാക്കിയതു് കാളീക്ഷേത്ര ത്തിൻെറ മുൻവശമുള്ള ഹാളിലായിരുന്നു. വൈഷ്ണവചര ണൻ വരുവാൻ സ്വല്പം താമസിച്ചു. ഗൌരിയോടുകൂടി ഭഗ വാൻ ആ സ്ഥലത്തേക്കു പുറപ്പെട്ടു് കാളിക്ഷേത്രത്തിൽ പോയി ദേവിയെ നമസ്കരിച്ചു പുറത്തു വരുമ്പോഴേക്കു വൈഷ്ണവചരണൻ വന്നെത്തി. ഭഗവാനെ നമസ്കരിച്ചു.

ഭഗവാൻ ഉടനെ സമാധിസ്ഥനായി. ആ നിലയിൽ ഭഗവൽ സ്പർശം സിദ്ധിച്ചു് അനുഗ്രഹീതനും ആനന്ദഭരിതനും ആയ വൈഷ്ണവചരണൻ, ഉടൻ അവിടെവെച്ചുതന്നെ രാമകൃഷ്ണനെ സ്തോത്രങ്ങളാൽ സ്തുതിച്ചു. സ്വല്പം കഴിഞ്ഞു് ഭഗവാനു ബാഹ്യബോധം വന്നു. എല്ലാവരുംകൂടി ഹാളിലേക്കു പോയി സദസ്സുകൂടി. സദസ്യരെ നോക്കി ഗൌരി പറഞ്ഞു "വൈഷ്ണവചരണൻ മഹാ ഭാഗ്യവാൻ! ഇന്നു് അദ്ദേഹത്തിനു ഭഗവദനുഗ്രഹം ലഭിച്ചിരിക്കുന്നു. അതിനാൽ ഞാൻ അദ്ദേഹവുമായി തക്കിപ്പാൻ ഉദ്ദേശിക്കുന്നില്ല. തക്കിച്ചാലും തോല്ക്കുകയെ ഉള്ളൂ. ഞങ്ങൾ രണ്ടുപേരും യോജിച്ചു് ഈ മഹാ പുരുഷനെ പററി ഒരേ അഭിപ്രായത്തിൽ വന്നിരിക്കയാണു്. അതിനാൽ വാദപ്രതിവാദം ആവശ്യമില്ല, എന്നുമാത്രമല്ല യാതൊരു മഹാ ശക്തിയുടെ അംശമാത്രം യുഗംതോറും ഭൂമിയിൽ അവതാരം ചെയ്യുന്നുവോ ആ അനന്തശക്തിയുടെ ഖനിതന്നെയാണു് ഇദ്ദേഹം എന്നു ഞാൻ ബലമായി വിശ്വസിക്കുന്നതുമുണ്ടു്" ഇങ്ങിനെ പറഞ്ഞു ഭഗവാൻെറ പാദങ്ങളിൽ ഗൌരി നമസ്കരിച്ചു. ഇത്രയും കഴിഞ്ഞപ്പോൾ ഭഗവാൻ ചിരിച്ചുംകൊണ്ടു് ബാബുവിനോടു "അതെന്തോ ആകട്ടെ ഒരു രോഗമല്ലെന്നു അറിഞ്ഞതിനാൽ സമാധാനമുണ്ടു്" എന്നു മാത്രം പറഞ്ഞു.

ഭൈരവി ബ്രാഹ്മണി ശ്രീരാമകൃഷ്ണനെ പുത്രഭാവത്തിൽ കരുതിവന്നു എങ്കിലും തൻെറ സന്ദേശം അദ്ദേഹത്തിനു കൊടുക്കണം എന്ന ദേവിയുടെ ഉത്തരവു മറന്നില്ല. ആദ്ധ്യാത്മിക ദർശനത്തിന്നുള്ള ഉപദേശങ്ങൾ അദ്ദേഹത്തിനു കൊടുത്തുവന്നു. ശ്രീരാമകൃഷ്ണൻ കാളിദേവിയുടെ

അനുമതിയോടുകൂടിയും ബ്രാഹ്മണിയുടെ ഉപദേശം അനുസരിച്ചും താന്ത്രിക സിദ്ധാന്തപ്രകാരമുള്ള സാധനകൾ അത്യുത്സാഹത്തോടുകൂടി അനുഷ്ഠിപ്പാൻ തുടങ്ങി. ഭഗവാൻ ഈ കാലത്തെകുറിച്ചു ഇങ്ങനെ പറഞ്ഞിട്ടുണ്ടു്. "ബ്രാഹ്മണി പകൽസമയത്തു ദക്ഷിണേശ്വരത്തുനിന്നു, വളരെ ദൂരെ പോയി താന്ത്രികശാസ്ത്രങ്ങളിൽവിധിച്ചിട്ടുള്ള അപൂർവ്വസാധനങ്ങളെ ശേഖരിച്ചു കൊണ്ടുവരും. അസ്തമിച്ചാൽ പഞ്ചവടിയിലോ, വില്വവൃക്ഷത്തിന്റെ ചുവട്ടിലോ തയ്യാറാക്കിയ ആസനത്തിൽ ചെന്നിരിപ്പാൻ എന്നോടു പറയും. ഞാൻ കാളിപൂജ കഴിഞ്ഞശേഷം, അവരുടെ ആജ്ഞ അനുസരിച്ചു് ധ്യാനിക്കുവാൻ തുടങ്ങും. ജപമാല എടുത്തു ജപംതുടങ്ങിയ ഉടനെതന്നെ, ഒരു ദിവ്യാവേശത്താൽ ആക്രമിക്കപ്പെട്ടവനായി, *മദോന്മത്തനായി അതിൽ മുഴുകും. അക്കാലത്തുണ്ടായിട്ടുള്ള ദർശനങ്ങളെ വിവരിക്കുവാൻ അസാദ്ധ്യം. ഒന്നിനു പിന്നാലെ മറെറാന്നായി അതിവേഗത്തിൽ അവ തുടർച്ചയായി വന്നുകൊണ്ടിരിക്കും. ആ അഭ്യാസങ്ങളുടെ ഫലമെല്ലാം വ്യക്തമായി അനുഭവിച്ചിരുന്നു. 64 മുഖ്യതാന്ത്രികശാസ്ത്രങ്ങളിൽ പറഞ്ഞപ്രകാരമുള്ള എല്ലാ സാധനകളും ഭൈരവി ബ്രാഹ്മണി എന്നെകൊണ്ടു അഭ്യസിപ്പിച്ചു. ഭൂരിപക്ഷവും അതികഠിനംതന്നെ. അവയിൽ ചിലതു്, സാധകൻ കാലുതെററി ദുർമ്മാർഗ്ഗത്തിൽ മുങ്ങിപ്പോകത്തക്കവണ്ണം അത്ര ആപല്ക്കരങ്ങളായിരുന്നു. എന്നാൽ അമ്മയുടെ അപാരമായ കരുണ എന്നെ ഒരുവിധ അപായവുംകൂടാതെ രക്ഷിച്ചു ലക്ഷ്യത്തിൽ എത്തിച്ചു."

ഇപ്രകാരം അഗ്നിപോലെ അതിഘോരമായ അനേകം പരീക്ഷകളിൽക്കൂടിയും അദ്ദേഹം കടന്നുപോയതു്, ഇന്ദ്രിയ നിഗ്രഹത്തിന്റെ ഉച്ചാവസ്ഥ പ്രാപിച്ചിട്ടുണ്ടായിരുന്നതു കൊണ്ടുമാത്രമാണു്. ഏററവും കഠിനമായ ഓരോ സാധനയും മൂന്നുദിവസംകൊണ്ടു് അഭ്യസിച്ചു് പൂർണ്ണാനുഭവം ലഭിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

സച്ചിദാനന്ദ സ്വരൂപമായ പരമാത്മാവു ബ്രഹ്മരന്ധ്രത്തിൽ സ്ഥിതിചെയ്യുന്നു എന്നു് അതിനെ സാക്ഷാൽകരിച്ച യോഗികൾ പറയുന്നു. അതിനോടു് മൂലാധാരഗതയായ കുണ്ഡലിനിശക്തിക്കു പ്രത്യേകം ഒരാകർഷണം ഉണ്ടു്. എന്നാൽ ആ ശക്തി ഉറങ്ങിക്കിടക്കുന്നതുകൊണ്ടു് അതു് അറിയുന്നില്ല. ഉറക്കം ഉണർന്നാൽ ഈ ആകർഷണം അനുഭൂതമാകുന്നു. അപ്പോൾ അതു് സുഷുമ്നാനാഡീമാർഗ്ഗത്തിലുള്ള മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ ഈ ഷഡാധാരവുംകടന്നു ബ്രഹ്മരന്ധ്രത്തിൽ പ്രവേശിക്കുകയും ജീവാത്മാവു് പരമാത്മാവിനോടു ഐക്യം പ്രാപിക്കുകയും ചെയ്യുന്നു. ഈ കുണ്ഡലിനിശക്തിയുടെ സഞ്ചാരത്തെപ്പററി ഭഗവാൻ തന്റെ അനുഭവം താഴെ പറയുംപ്രകാരം പ്രസ്താവിച്ചിട്ടുണ്ടു്.

സാധാരണ ജനങ്ങളുടെ മനസ്സു് സുഷുമ്നാനാഡിയിൽ താഴെ പകുതിയിൽ അടിയിലുള്ള മൂന്നു ആധാരങ്ങളിൽ പ്രവൃത്തിച്ചു ആഹാരാദിജന്തുവൃത്തികൾ നിർവ്വഹിച്ചു തൃപ്തിപ്പെടും. അതുകൾക്കുമീതെ അനാഹതം എന്ന നാലാമത്തേതിലെത്തുമ്പോൾ ഒരു ദിവ്യജ്യോതിസ്സു കാണും.

അഞ്ചാമത്തെ വിശുദ്ധിചക്രത്തിലെത്തിയാൽ പിന്നെ ആ ആറംക്ഷ ഈശ്വരനെപ്പററിയ സംഭാഷണം മാത്രമെ ഇഷ്ടമാവുകയുള്ളൂ. ലൌകീക വ്യവഹാരങ്ങളെല്ലാം അസഹ്യമായിരിക്കും. ആ വിഷയങ്ങൾ ആരെങ്കിലും സംസാരിക്കുന്നതു കേൾക്കുമ്പോൾ തൻെറ തലക്കു അടികൊള്ളുന്നതുപോലെയും, ആ സ്ഥലംവിട്ടു ഓടിപ്പോകാതിരുന്നാൽ, താൻ മരിച്ചുപോകും എന്നപോലെയും അദ്ദേഹത്തിനു തോന്നീട്ടുണ്ടു്. * ഇവിടെനിന്നും മനസ്സ് ഇറങ്ങി എന്നുവരാം. ആറാമത്തെ ചക്രത്തിലെത്തിയാൽ പരമാത്മാവിൻെറ ദൎശനം ലഭിച്ചു സമാധിയിൽ ലയിക്കും. സഹസ്രാരത്തിനും ഇതിനും മദ്ധ്യേ സ്ഫടികപ്രഭയോടുകൂടി ഏററവും സൂക്ഷ്മതരമായ ഒരു ആവരണം മാത്രമുണ്ടു്. ആ അവസ്ഥയിൽ മനസ്സ് പരമാത്മാവിൽ ലയിച്ചു്, ഏകീഭൂതമായി എന്നു് തോന്നത്തക്കവിധം അത്ര സമീപത്തിലാണു് ഇരിക്കുന്നതു എങ്കിലും വാസ്തവത്തിൽ ഐക്യം പ്രാപിച്ചിട്ടില്ല. സാധാരണ സാധകന്മാർ ഇരുപത്തിഒന്നു ദിവസമാത്രം ആ നിലയിലിരുന്നു് ആത്മദൎശനാനന്ദം അനുഭവിച്ചു് ഒടുവിൽ സച്ചിദാനന്ദത്തിൽ ലയിക്കും. അവതാര പുരുഷന്മാർ മാത്രം ഈ അവസ്ഥയിൽ നിന്നു ഇറങ്ങിവന്നു് ലോകോപകാരത്തിനുവേണ്ടി ജീവിച്ചിരിക്കും.

യോഗാഭ്യാസത്താൽ അഷ്ടസിദ്ധികളും തനിക്കു സ്വാധീനമായി. ഇതുകളെ അദ്ദേഹം ഒരിക്കലും ഉപയോഗിച്ചിട്ടേ ഇല്ല. ഈ സിദ്ധികൾകൊണ്ടു ആശ്ചൎയ്യകൎമ്മങ്ങൾ പലതും ചെയ്യാൻ സാധിക്കുമെങ്കിലും അവ മനുഷ്യൻെറ ലക്ഷ്യപ്രാപ്തിക്കു് വിഘ്നങ്ങളാണു്. അവയെ ത്യജിക്കണം

എന്നു തന്റെ ശിഷ്യന്മാർക്ക് അദ്ദേഹം ബലമായി ഉപദേശിച്ചിട്ടുണ്ടു്. എന്നാൽ ഭക്താനുഗ്രഹത്തിനുവേണ്ടി, പരചിത്തഗ്രഹണം, ദൂരപരോക്ഷദർശനം, ആർത്തിനിവാരണം എന്നിത്യാദിശക്തികൾ അദ്ദേഹം പലപ്പോഴും പ്രകടമാക്കിയിരുന്നു. അന്തിമകാലമായപ്പോൾ, വെറും സ്പർശമാത്രത്താലോ, ഒരു ദൃഷ്ടിമാത്രത്താലോ, ഒരുത്തനെ മാനസാന്തരപ്പെടുത്തുക, സമാധിയിൽ ലയിപ്പിക്കുക, ദേവീദേവന്മാരുടെ ദർശനം ഉണ്ടാക്കികൊടുക്കുക, ലൌകിക വ്യവഹാരങ്ങളിൽ നിന്നു മനസ്സിനെ പിൻവലിപ്പിച്ചു ഭക്തിമാർഗ്ഗത്തിൽ പ്രവേശിപ്പിക്കുക, ധനത്തിലുള്ള അത്യാശയെ ഇല്ലാതാക്കുക തുടങ്ങിയ കാര്യങ്ങൾക്കായും തന്റെ ശക്തിയെ ഉപയോഗപ്പെടുത്തിയിരുന്നു.

താന്ത്രിക സാധനകാലത്തു് അദ്ദേഹത്തിനു മായയുടെ ദർശനം ഉണ്ടായി ഈശ്വരൻ സൃഷ്ടി, സ്ഥിതി, സംഹാരത്തെ നടത്തുന്ന ഗഹനമാർഗ്ഗത്തെ കാണിച്ചുകൊടുത്തു. അതിനെപ്പററി അദ്ദേഹം പറഞ്ഞതു ഇപ്രകാരമായിരുന്നു. ഏററവും രൂപലാവണ്യമുള്ള ഒരു യുവതി ഗംഗയിൽനിന്നു കയറി പഞ്ചവടിക്കു വരുന്നതായി കണ്ടു. കുറെ സമയത്തിനുള്ളിൽ ആ സുന്ദരി ഗർഭിണിയായി ഒരു കുഞ്ഞിനെ പ്രസവിച്ചു. അതിനെ ഏററവും വാത്സല്യത്തോടുകൂടി ലാളിച്ചു. പിന്നെ അല്പനിമിഷങ്ങൾക്കുള്ളിൽ ആ സുന്ദരരൂപം മാറി ഭയങ്കരരൂപം കൈക്കൊണ്ടു. താൻ അത്രനേരം താലോലിച്ചിരുന്ന ആ പിഞ്ചു പൈതലിനെ തന്റെ വായിലോട്ടു തള്ളി കടിച്ചു് ചവച്ചു് വിഴുങ്ങി, വീണ്ടും ആ ഗംഗയിലേക്കുതന്നെയിറങ്ങി, കാണാതായി.

ഇങ്ങനെ ദേവിയുടെ അനേക ഭാവങ്ങളിലുള്ള പല ദർശനങ്ങളും അദ്ദേഹം കണ്ടിട്ടുണ്ട്. ചിലതു അദ്ദേഹത്തോടു സംസാരിച്ച് പല ഉപദേശങ്ങളും കൊടുത്തിട്ടുണ്ട്. എല്ലാ രൂപങ്ങളും മനോഹരങ്ങളായിരുന്നു; എന്നാൽ രാജരാജേശ്വരിയുടെ സൌന്ദര്യം മററുള്ളവയെ അതിശയിച്ചിരുന്നു എന്നു അദ്ദേഹം പറയാറുണ്ടായിരുന്നു.

ചതുഃഷഷ്ടി താന്ത്രിക സാധനകളിൽ ഓരോന്നിലും അദ്ദേഹം പൂർണ്ണസിദ്ധി നേടി. അതു മാത്രമല്ല അവയിൽ പിൻകാലത്തു വന്നുചേർന്ന വാമാചാരകാലുഷ്യങ്ങളുടെ സ്പർശം പോലുമില്ലാതെ അവയെല്ലാം അഭ്യസിച്ച്, യഥാർത്ഥ താന്ത്രിക സാധനകളുടെ പരിശുദ്ധി - പവിത്രത - വീണ്ടും ആവിഷ്കരിച്ച് ലോകത്തിന്നു അവ, ഹിതകരങ്ങളും സിദ്ധിപ്രദങ്ങളുമായി ഇന്നും ബലപ്പെട്ടിരിക്കുന്നു എന്ന് കാണിച്ചു തരികയും ആകുന്നു അദ്ദേഹം ചെയ്തിരിക്കുന്നതു്. ഇതായിരുന്നുവോ ഭൈരവി ബ്രാഹ്മണിയുടെ സന്ദേശകാര്യം ?

പുരിയിലേക്കോ, ഗംഗാസാഗരത്തിലേക്കോ പോകുന്ന ഭക്തന്മാർ, ദക്ഷിണേശ്വരത്തു കുറെദിവസം താമസിക്കുക പതിവാണ്. ആ കൂട്ടത്തിൽ ജടാധാരി എന്ന ഒരു വൈഷ്ണവഭക്തൻ അവിടെ വന്നിരുന്നു. അദ്ദേഹം ഒരു പരിവ്രാജക സന്ന്യാസിയും, രാമഭക്തനും ആയിരുന്നു. അദ്ദേഹത്തിന്റെ ഇഷ്ടദേവത രാമലാലാ - ബാലരാമൻ ആയിരുന്നു. അദ്ദേഹം ഒരു ചെറിയ രാമവിഗ്രഹം എപ്പോഴും കൊണ്ടുനടക്കുക പതിവായിരുന്നു. അനേകകാലത്തെ തുടച്ചയായ പൂജാധ്യാനങ്ങളുടെ ഫലമായി, ആദ്ധ്യാത്മിക സാധനയിൽ അഭിവൃദ്ധിപ്രാപിച്ച് രാമചന്ദ്രന്റെ ദർശനം അദ്ദേഹത്തിനു

ലളിച്ചിരുന്നു. ഈ ബാലരാമനെ ഉപചരിക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രധാന ജോലി രാമലാലനെ കളിപ്പിക്കുക, ആഹാരം കഴിപ്പിക്കുക, ബൊമ്മകറം കൊടുത്തു കളിപ്പിക്കുക, രാത്രി താരാട്ടി ഉറക്കുക മുതലായ ബാലപരിചര്യകളെല്ലാം നിത്യവും മുടങ്ങാതേയും, തൻെറ സുഖസൌകര്യങ്ങളെ ഗണിക്കാതേയും അദ്ദേഹം ചെയ്തുകൊണ്ടിരിക്കും. തനിക്കുണ്ടായ ദർശനത്തെപ്പററി അദ്ദേഹം ആരോടും പറഞ്ഞിട്ടുമില്ല. എങ്കിലും അതു് ശ്രീരാമകൃഷ്ണനിൽനിന്നു മറയ്ക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. ദക്ഷിണേശ്വരത്തു് താമസിപ്പാൻ ജടാധാരിക്കു ആവശ്യമുള്ള സൌകര്യങ്ങളെല്ലാം രാമകൃഷ്ണൻ ചെയ്തുകൊടുത്തു. അദ്ദേഹത്തിനു രാമലാലാവിനോടുള്ള അപാര ഭക്തിയും ശുശ്രൂഷാ രീതിയും നോക്കികണ്ടു് ശ്രീരാമകൃഷ്ണനു് അതിശയംതോന്നി. ഇതിനെപററി അദ്ദേഹം തൻെറ ശിഷ്യന്മാരോടു ഇങ്ങിനെ പറഞ്ഞിട്ടുണ്ടു്. “ബാബാജി (ജടാധാരി) ജീവകാലം മുഴവൻ രാമലാലാവിൻെറ ഭക്തനായിരുന്നു. പോകുന്ന ദിക്കിലെല്ലാം ആ വിഗ്രഹത്തെ എടുത്തുകൊണ്ടുപോകും. ഭിക്ഷയെടുത്തു കിട്ടുന്നതിനെ പാകംചെയ്തു് നിവേദിക്കും. രാമലാലൻ അതു കഴിക്കുന്നതു അദ്ദേഹം കണ്ടുകൊണ്ടിരിക്കും. ബാലൻ ചില സമയം ദുശ്ശാഠ്യം പിടിക്കും. മററു ചില പദാർത്ഥങ്ങളുംകൂടി വേണമെന്നു് ആവശ്യപ്പെടും. ഏതു വിധവും ജടാധാരി രാവും പകലും രാമലാലിനെ പരിചരിച്ചു് ആനന്ദഭരിതനായിരിക്കും. രാമലാലിൻെറ ബാലചേഷ്ടകറം ഇനിക്കും കാണാമായിരുന്നു. അതു് നോക്കികൊണ്ടു ഞാൻ ബാബാജിയോടൊരുമിച്ചു ദിവസംമുഴവൻ കഴിച്ചുകൂട്ടും.

ഇപ്രകാരം കുറെ ദിവസങ്ങൾ കഴിഞ്ഞു. കാലക്രമത്തിൽ രാമലാലിന്നു് എന്റെ പേരിൽ സ്നേഹം വർദ്ധിച്ചുവന്നു. ജടാധാരിയുടെകൂടെ ഞാനിരിക്കുന്നതുവരെ രാമലാലിന്നു് സന്തോഷം. വിട്ടുപിരിയുമ്പോൾ ഉടനെ രാമലാലൻ എന്റെ കൂടെ മുറിയിലോട്ടു വരും. ആദ്യം ഇതെല്ലാം എന്റെ ഭ്രമമാണെന്നു എനിക്കു തോന്നി. ജീവപര്യന്തം ശുശ്രൂഷിച്ചു വന്ന, ജടാധാരിയെ വിട്ടു രാമലാലൻ എങ്ങിനെ എന്റെ പുറകെ വരും? ഒന്നു രണ്ടു പ്രാവശ്യം ഇങ്ങനെ സംഭവിച്ചു എന്നു വരാം. എന്നാൽ ദിനംപ്രതി ഇങ്ങനെ തന്നെ കണ്ടപ്പോൾ അതിന്റെ സത്യതയെപ്പററി എങ്ങിനെ സംശയിക്കും? ഞാൻ നിങ്ങളെ പ്രത്യക്ഷത്തിൽ കാണുന്നതുപോലെ, രാമലാലിനെ കണ്ടിരുന്നു. ചിലപ്പോൾ രാമലാലൻ എന്റെ മുമ്പിൽനിന്നു സുന്ദരമായി നൃത്തംചെയ്യും; ചിലപ്പോൾ എന്റെ ചുമലിൽ കയറും; എടുത്തു നടക്കുവാൻ ശാഠ്യം പിടിക്കും; വെയിൽ സമയത്തു് വയലിലേക്കു ഓടും; മുള്ളുള്ള ചെടികളിൽനിന്നു പുഷ്പം പറിക്കും; ഗംഗയിൽ ചാടും; വെയിലത്തു പോയാൽ കാലുപൊള്ളും; ജലത്തിൽ അധികം കിടന്നാൽ ജലദോഷം പിടിക്കും; പനി വരും എന്നെല്ലാം പറഞ്ഞു ഞാൻ ശാസിച്ചാലും വകവെക്കയില്ല. അപ്പോൾ കാണാം എന്റെ നേക്കുള്ള മനോഹരമായ നോട്ടവും, പുഞ്ചിരിയും. അല്ലെങ്കിൽ ചീത്തക്കുട്ടികളെപോലെ മുഖംകൊണ്ടു് ഗോഷ്ടികാണിക്കും. ചില അവസരങ്ങളിൽ എനിക്കു ക്ഷമയില്ലാതെയാകുമ്പോൾ "നിന്നെ അടിച്ചുകളയാം എന്നു പറഞ്ഞു് ബലാൽകാരമായി പിടിച്ചുകൊണ്ടുവന്നു്, പലവിധ ബൊമ്മകൾ കൊടുത്തു മുറിക്കകത്തു

വെച്ച് കളിക്കവാൻ പറഞ്ഞാലും അനുസരിക്കയില്ല. ചിലപ്പോഠം ഞാൻ ഒരടി കൊടുക്കും. അപ്പോഠം കാണാം കണ്ണുനീർ ഒലിച്ച്, ചുണ്ടുവിറച്ച്, എൻെറ നേക്ക നോക്കുന്നതു! ഹാ! അവനെ ശിക്ഷിച്ചതിന് ഞാൻ എന്തൊരു വേദനയാണ് അനുഭവിച്ചതു്? ഉടനെ എടുത്തു മടിയിലിരുത്തി പിനോടിപ്പിക്കും. ചിലപ്പോഠം അവിൽ തിന്നുവാൻ കൊടുക്കും. നെല്ലു മുഴുവൻ പോവാത്തതിനാൽ നാവിൽ മുറിപെട്ടു് വേദനകൊണ്ടു കരയുമ്പോഠം "അയ്യോ, ഉണ്ണി നിൻെറ അമ്മ കൌസല്യ വളരെ സൂക്ഷിച്ച് നിണക്കു പാലിൻെറ ആട, വെണ്ണ മുതലായ് മൃദുവായ പദാൎത്ഥങ്ങഠം തന്നിരുന്നു. ഞാനോ, ഈ മുള്ളുപോലെയുള്ള സാധനം എൻെറ ആലോചന കുറവുകൊണ്ടു് തന്നുപോയല്ലോ" എന്നു പറഞ്ഞു വ്യസനിക്കും. ബാബാജി ആഹാരം തയ്യാറാക്കി രാമലാലിനെ നോക്കുമ്പോഠം കാണില്ല. വ്യസനിച്ച് എൻെറ മുറിക്കു വന്നു് ബാലനെ എടുത്തുകൊണ്ടുപോകും "ഞാൻ ആഹാരം തയ്യാറാക്കി നിന്നെ തേടി നടക്കയാണ്. നീ നിൻെറ ഇഷ്ടംപോലെ കളിച്ചിരിയ്ക്കയാണ് അല്ലേ! നിൻെറ സ്വഭാവം അങ്ങിനെതന്നെ എന്നു എനിക്കറിയാം. ഒട്ടും ദയയില്ലാതെ കഠിനഹൃദയനായ നീ അമ്മയച്ഛന്മാരെ ഉപേക്ഷിച്ച് വനത്തിലേക്കു പോയി. മനസ്സുരുകി അച്ഛൻ മരിച്ചു. ഒരു കൺ നോക്കുവാൻ നീ മടങ്ങിവന്നില്ല' എന്നും മററും പറഞ്ഞു് ഒരുമിച്ചുകൊണ്ടുപോയി ഭക്ഷണം കഴിപ്പിക്കും. ഇപ്രകാരമുള്ള പലേ കാഴ്ചകളും ഞാൻ കണ്ടിട്ടുണ്ടു്.

ഒരു ദിവസം ജടാധാരി വ്യസനിച്ചുംകൊണ്ടു് എൻെറ സമീപത്തിൽവന്നു "രാമലാലൻ അപാര കരുണ കൊണ്ടു എൻെറ ആഗ്രഹം പൂർത്തിയാക്കിയിരിക്കുന്നു. ഞാൻ ഏതു രൂപം കാണുവാൻ ഇച്ഛിച്ചുവോ, ആ രൂപം എനിക്കു കാണിച്ചുതന്നു. നിങ്ങളെ വിട്ടു എൻെറ ഒരുമിച്ചു് പോരുന്നില്ലെന്നു പറഞ്ഞു. എനിക്കു ആ കാര്യത്തിൽ ഒട്ടും വിഷാദമില്ല. നിങ്ങളുടെ കൂടെ താമസിച്ചു്, കളിച്ചു കൊണ്ടിരിക്കുന്നതു കാണ്മാൻ വലിയ സന്തോഷമാണു്. അവനു ഇവിടെ സൌഖ്യമാണെന്നറിയുന്നതിൽ ഞാൻ സംതൃപ്തനായിരിക്കുന്നു. അവനെ നിങ്ങളുടെ വശം ഏല്പിച്ചു പോയികൊള്ളാം – വളരെ സന്തോഷം" എന്നു പറഞ്ഞു് ജടാധാരി രാമലാലൻെറ വിഗ്രഹം ഇവിടെ തന്നു് ദക്ഷിണേശ്വരം വിട്ടുപോയി. അന്നുതൊട്ടു രാമലാല ഇവിടെത്തന്നെയാണു്. (ഈ വിഗ്രഹം ഇപ്പോഴും ദക്ഷിണേശ്വരത്തു് ഇരിപ്പുണ്ടു്).

ഭക്തിസാധനയിൽ മൂന്നു ഭാവത്തിൽ സിദ്ധിയടഞ്ഞതിനുശേഷം, വാത്സല്യഭാവം ശീലിച്ചാൽ കൊള്ളാമെന്നു ശ്രീരാമകൃഷ്ണനു ആഗ്രഹം തോന്നി. താൻ ഒരു പുരുഷനാണെന്ന ബോധം തീരെ മറന്നു. സംസാരവും നടവടികളും എല്ലാം സ്ത്രീകളുടേതു പോലെയായിതീൎന്നു. കൌസല്യക്കു രാമനിൽ എത്ര വാത്സല്യം ഉണ്ടായിരുന്നുവോ, അതേ പ്രകാരം രാമലാലനിൽ തനിക്കു അതിരു്കവിഞ്ഞ പ്രേമമുണ്ടായി. ശ്രീരാമൻെറ ദൎശനം കിട്ടി.

ഇതിനുശേഷം മധുരഭാവം സ്വീകരിച്ചു. ഒരു ഉത്തമ പതിവ്രതയായ സ്ത്രീക്കു്, തൻെറ ഭൎത്താവിൻെറ

പേരിൽ എത്രത്തോളം ഗാഢമായ പ്രേമം ഉണ്ടാകുമോ അത്രത്തോളം പ്രേമം ശ്രീരാമകൃഷ്ണനു തൻെറ ഇഷ്ടദേവനിലും ഉണ്ടായിരുന്നു. വൃന്ദാവനത്തിലെ ഗോപിമാരും ചൈതന്യദേവനും ഇതിന്നുള്ള ഉദാഹരണങ്ങളാണു്.

ദുർഗ്ഗാപൂജ കാലങ്ങളിൽ മധുരബാബു, ശ്രീരാമകൃഷ്ണനെ തൻെറ ഭവനത്തിലേക്കു പ്രത്യേകം ക്ഷണിച്ചുകൊണ്ടുപോവുക പതിവായിരുന്നു. ഈ മധുരഭാവ സാധന കാലവും, ദുർഗ്ഗാപൂജാകാലവും ഒന്നായിരുന്നു. ദുർഗ്ഗാപൂജ കെങ്കേമമായി നടത്തുവാൻ ഉള്ള ഒരുക്കങ്ങൾ മധുരബാബു ചെയ്തു. ശ്രീരാമകൃഷ്ണൻെറ സാന്നിദ്ധ്യത്തിൽ പൂജകൾ നടത്തുന്നതിൽ സതിപതികൾക്കു അത്യന്തം സന്തോഷവും ഉത്സാഹവുമായിരുന്നു. ഒരു ദിവസം സന്ധ്യാസമയത്തുള്ള പൂജക്കു് സമയമായി. അപ്പോൾ ശ്രീരാമകൃഷ്ണൻ സ്ത്രീഭാവത്തിൽ സ്ത്രീകളെപ്പോലെ പട്ടുവസ്ത്രംധരിച്ചു് അന്തഃപുരത്തിൽ ഇരിക്കയായിരുന്നു. അങ്ങിനെയിരിക്കെ സ്വല്പ സമയത്തിന്നുള്ളിൽ ബാഹ്യപ്രജ്ഞയില്ലാതെയായി. ആ സ്ഥിതിയിൽ അദ്ദേഹത്തെ തനിയെ വിട്ടുപോകുവാൻ മധുരബാബുവിൻെറ ഭാര്യക്കു നിവൃത്തിയില്ലാതായി. അവർ വേഗത്തിൽ വിലപ്പിടിച്ച ആഭരണങ്ങൾ കൊണ്ടുവന്നു് രാമകൃഷ്ണനെ ധരിപ്പിച്ചു. "ദീപാരാധനക്കു സമയമായി. അമ്മയ്ക്കു വെഞ്ചാമരം വീശുവാൻ വരുന്നില്ലേ"? എന്നു ചോദിച്ചപ്പോൾ അല്പം ബാഹ്യപ്രജ്ഞവന്നു് സ്ത്രീകളോടൊപ്പംചെന്നു് ദേവിയെ വീശുവാൻതുടങ്ങി. അങ്ങിനെ വീശിക്കൊണ്ടിരിക്കെ പൂജാശാലയുടെ മറെറ അററത്തു് പുരുഷന്മാരും ആ കൂട്ടത്തിൽ മധുരനും നിന്നിരുന്നു. ആ വീശുന്ന സ്ത്രീ

ആരായിരിക്കും എന്നറിവാൻ മധുരബാബു വളരെ നേരം സൂക്ഷിച്ചുനോക്കി മനസ്സിലായില്ല. ദീപാരാധന കഴിഞ്ഞു് അന്വേഷിച്ചപ്പോഴാണു് ആളെ മനസ്സിലായതു്.

ശ്രീകൃഷ്ണൻെറ ദർശനം കിട്ടേണമെങ്കിൽ രാധികാദേവിയുടെ അനുഗ്രഹം ആവശ്യമാണെന്നു് ധരിച്ചു് രാമകൃഷ്ണൻ അത്യന്തഭക്തിയോടുകൂടി രാധയെ ഭജിച്ചുതുടങ്ങി. സ്വല്പ ദിവസത്തിന്നുള്ളിൽ രാധ പ്രത്യക്ഷയായി തൻെറ ശരീരത്തിനുള്ളിൽ പ്രവേശിച്ചു. ഇതിനുശേഷം താൻ രാധയായി തീൎന്നു. എൻെറ പ്രിയതമനെ കാണുന്നില്ലല്ലോ എന്ന ഏക വിചാരമായി സദാസമയവും. ഇപ്രകാരം രാവും പകലും മനസ്സുരുകി പ്രാൎത്ഥിച്ചതിൻെറ ഫലമായി ശ്രീകൃഷ്ണൻെറ ദർശനം കിട്ടി. ആ തേജോമയമായ രൂപം രാമകൃഷ്ണനിൽ പ്രവേശിച്ചു.

മേൽപറഞ്ഞ സാധനകളെല്ലാം അഭ്യസിച്ച ശേഷം ബ്രഹ്മസാക്ഷാൽകാരം അനുഭവിക്കേണമെന്ന ആഗ്രഹം തോന്നി ഇക്കാലത്തു അദ്വൈതാനുഭൂതിസിദ്ധിച്ച മഹാനും, മററുള്ളവൎക്ക അതിനെ അനുഭവപ്പെടുത്തികൊടുപ്പാൻ സന്നദ്ധനുമായിരുന്ന. തോതാപുരി എന്ന ഒരു അത്ഭുത പരിവ്രാജക സന്യാസി ദക്ഷിണേശ്വരത്തു വന്നുചേൎന്നു. അദ്ദേഹം ജഗൽഗുരു ശങ്കരാചാൎയ്യ പരമ്പരയിൽ, ദശനാമികളിൽ, പുരിവകപ്പിൽപെട്ട ഒരു മഹാത്മാവായിരുന്നു. പഞ്ചാബിൽ ലൂഡിയാന എന്ന സ്ഥലത്തു്, നാഗസന്യാസിമാരുടെ ഒരു ആശ്രമം ഉണ്ടായിരുന്നു. ഇദ്ദേഹം ചെറുപ്പത്തിൽതന്നെ ആ സന്യാസിസംഘത്തിൽചേൎന്നു് ആ മഠാധിപതിയിൽനിന്നു സന്യാസം സ്വീകരിച്ചിരുന്നു. ഗുരുവിൻെറ മഹാസമാധിക്കുശേഷം, ഇദ്ദേഹമാണു് ആ

സ്ഥാനം വഹിച്ചു. പാവനമായ നമ്മദാ നദീതീരത്തുള്ള വിജനസ്ഥലത്തു് നാല്പതു കൊല്ലത്തോളം കഠിന സാധന കഠംചെയ്തു് അദ്ദേഹം നിവ്വികല്പസമാധി പ്രാപിച്ചിരുന്നു. സുഖദുഃഖങ്ങളൊന്നും ഗണ്യമാക്കാതെ, ശേഷമുള്ള കാലം തീത്ഥയാത്രയിൽ കഴിപ്പാൻ തീച്ചയാക്കി ഏകാകിയായി ഒരു സിംഹത്തെപോലെ സഞ്ചരിച്ചിരുന്നു. പുരി, ഗംഗാ സാഗർ വഴിയായി, ഗംഗാതീരത്തിൽക്കൂടെ, ദക്ഷിണേശ്വരത്തിലേക്കു വന്നു. അവിടെ ശ്രീരാമകൃഷ്ണനെ കണ്ടു. സാധാരണ വസ്ത്രംധരിച്ചു് ഇഹലോകചിന്ത കേവലം മറന്നിരിക്കുന്ന അദ്ദേഹത്തെ കണ്ടപ്പോഠം തത്വാന്വേഷണത്തിൽ വളരെ മുമ്പോട്ടുപോയ, അസാധാരണനായ ഒരു മനുഷ്യനാണെന്നു് തോതാപുരിക്കു ഉടനെ മനസ്സിലായി. തേജോമയമായ ആ മുഖ് അദ്ദേഹത്തെ ആകഷിച്ചു. കുറെസമയം താനറിയാതെതന്നെ ഉററുനോക്കിക്കൊണ്ടു നിന്നുപോയി. അതിനുശേഷം "നിണക്കു വേദാന്തം പഠിക്കുവാൻ ഇഷ്ടമുണ്ടോ?" എന്നു ചോദിച്ചു. "എനിക്കു അറിഞ്ഞുകൂടാ - അതെല്ലാം അമ്മയുടെ ഇഷ്ടം അനുസരിച്ചാണിരിക്കുന്നതു്, അമ്മയുടെ അനുമതി കിട്ടിയാൽ അങ്ങിനെ ചെയ്യുന്നതിനു വിരോധമില്ല" എന്നായിരുന്നു മറുപടി "ശരി അമ്മയോടു ചോദിച്ചുവരിക. ഞാൻ ഇവിടെ അധികദിവസം താമസിക്കയില്ല" എന്നു തോതാപുരി പറഞ്ഞു.

ശ്രീരാമകൃഷ്ണൻ കാളിക്ഷേത്രത്തിൽ പോയി അമ്മയോടു വിവരം പറഞ്ഞു. "അതേ, കുഞ്ഞേ നീ പോയി അദ്ദേഹത്തിൽനിന്നു് അദ്വൈത വേദാന്തവും പഠിച്ചുകൊഠംക. ഇതിനുവേണ്ടിയാണു് അദ്ദേഹം ഇവിടെ വന്നിരിക്കുന്നതു്" എന്നു പറയുന്നതായി കേട്ടു.

അദ്ധ്ബോധത്തോടുകൂടി രാമകൃഷ്ണൻ തിരിച്ചുവന്നു് അമ്മയുടെ സമ്മതംകിട്ടി എന്നറിയിച്ചു. ഈ ചെറുപ്പക്കാരന്റെ ശുദ്ധതയെപററി അതിശയിച്ചു എങ്കിലും ക്ഷേത്രത്തിൽചെന്നു് വിഗ്രഹത്തെ അമ്മെ! എന്നു വിളിച്ച അന്ധവിശ്വാസംകണ്ടു തോതാപുരി ചിരിച്ചുപോയി. വേദാന്തിയായ അദ്ദേഹം ഇതെല്ലാം മിത്ഥ്യയായിട്ടാണു് കരുതിവന്നതു്. തന്റെ ശിഷ്യനായാൽ ഈ അന്ധവിശ്വാസം എല്ലാം പോയി, യഥാൎത്ഥത്തെ മനസ്സിലാക്കികൊള്ളും എന്നു വിചാരിച്ചു് ഒന്നും മറുപടിപറഞ്ഞില്ല.

വേദാന്തസിദ്ധാന്തങ്ങൾ പഠിക്കുന്നതിന്നോ അതുകൾ അഭ്യസിക്കുന്നതിന്നോ മുമ്പായി സന്യാസാശ്രമം സ്വീകരിക്കേണമെന്നു് തോതാപുരി പറഞ്ഞു. അതിന്റെ അംശമായിട്ടു ബ്രാഹ്മണ്യസൂചകമായ, യജ്ഞോപവീതം, ശിഖ മുതലായതു് ഉപേക്ഷിക്കണം. തന്റെ വൃദ്ധയായ മാതാവു് അവിടെ താമസിക്കുന്നുണ്ടു്. അവൎക്ക തന്റെ മകൻ ഈ ചെറുപ്രായത്തിൽ മൊട്ടയടിച്ചു് സന്യാസിവേഷത്തിലാവുന്നതു് ദുഃഖത്തിന്നു കാരണമാകും. അതുകൊണ്ടു് ആവക കൎമ്മങ്ങൾ പരസ്യമായി ചെയ്യാതെ കഴിച്ചുകൂട്ടിയാൽ കൊള്ളാമെന്നു് ശ്രീരാമകൃഷ്ണൻ തോതാപുരിയെ അറിയിച്ചപ്പോൾ അദ്ദേഹം അങ്ങിനെയാവാമെന്നു് സമ്മതിച്ചു. ശുഭദിനത്തിൽ രാമകൃഷ്ണനെകൊണ്ടു് ശ്രാദ്ധപിണ്ഡാദികൾ കഴിപ്പിച്ചു. പഞ്ചവടിക്കു സമീപമുള്ള ധ്യാനമുറിയിൽ ഗുരുവിന്റെ അഭിപ്രായത്തിന്നനുസരിച്ചു് സകല സാമഗ്രികളും തെയ്യാറാക്കി ഗുരുവും ശിഷ്യനും മുറിക്കകത്തു് പ്രവേശിച്ചു. സന്യാസം സ്വീകരിപ്പാൻ നാലാം യാമത്തിൽ

ബ്രാഹ്മമുഹൂർത്തം ആഗതമായി. ഹോമാഗ്നിയിൽ ഓരോ ദ്രവ്യങ്ങളും ആഹുതിചെയ്തുകൊണ്ടു്, ഗുരു വേദമന്ത്രങ്ങൾ ഉച്ചരിച്ചതെല്ലാം ശിഷ്യനും ഉച്ചരിച്ചു. ശിഖയും യജ്ഞോപവീതവും ഹോമാഗ്നിയിൽ ആഹുതിചെയ്തു. ഇഹപരത്തിലുള്ള ആഗ്രഹങ്ങളെല്ലാം ഉപേക്ഷിച്ചു. കാവിവസ്ത്രം സ്വീകരിച്ചു. അരുണോദയമായി. ഗുരുവിനെ ദണ്ഡനമസ്കാരംചെയ്തു. ആസനത്തിലിരുന്നു, തോതാപുരി അദ്വൈതവേദാന്ത സിദ്ധാന്തങ്ങളെ ഉപദേശിപ്പാൻ തുടങ്ങി. "ദേശകാലനിമിത്തങ്ങൾക്കതീതമായി, നിത്യശുദ്ധ പരമാൎത്ഥവസ്തു, ബ്രഹ്മം ഒന്നു മാത്രമാണു്. അഘടിതഘടനാപടീയസിയായ, ഗഹനയായ, മായകൊണ്ടു്, നാമരൂപങ്ങൾ വിവിധമായി തോന്നുന്നുണ്ടെങ്കിലും, അഭിന്നമായ ഏക വസ്തു ബ്രഹ്മം മാത്രമാണു് വാസ്തവമായിട്ടുള്ളതു്. ഒരു മുമുക്ഷു സമാധിയിൽ ലയിച്ചുകഴിഞ്ഞാൽ, അപ്പോൾ ആയാൾക്ക മായാകല്പിതങ്ങളായ, ദേശകാലങ്ങളൊ നാമരൂപങ്ങളൊ ഇല്ല. മായക്കകത്തുള്ളതെല്ലാം അസത്യവും അനിത്യവും ആണു്. അവയെ ത്യജിക്കുക. നാമരൂപങ്ങളാകുന്ന വലയെ ഭേദിച്ചു് സിംഹത്തെപോലെ പുറത്തു ചാടുക. ആത്മാന്വേഷണത്തിൽ അഗാധമായി മുഴുകി സമാധിയിലെത്തി അതിൽ സ്ഥിരപ്രതിഷ്ഠനാകുക. നാമരൂപമാകുന്ന ഈ പ്രപഞ്ചം നിന്നിൽനിന്നു തിരോധാനംചെയ്തു് സച്ചിദാനന്ദബ്രഹ്മവും നീയും ഒന്നാണെന്നു നിനക്കു അനുഭവമാകും" ഇപ്രകാരം ഉപദേശിച്ചു ആ ഏക വസ്തുവിൽ മനസ്സിനെ നിൎത്തുവാൻ തോതാപുരി സഹായിച്ചു. പിന്നീടുണ്ടായ സംഭവത്തെ ഭഗവാൻ പറഞ്ഞിട്ടുള്ളതു് "ഉപദേശാനന്തരം

എല്ലാ വസ്തുക്കളിൽനിന്നും എന്റെ മനസ്സിനെ പ്രത്യാഹരിച്ച് ആത്മാവിൽതന്നെ നിൎത്തുവാൻ 'നഗ്നൻ' തോതാപുരി ആവശ്യപ്പെട്ടു. എത്രതന്നെ പരിശ്രമിച്ചാലും, നാമരൂപങ്ങളെ അതിക്രമിച്ച്, എന്റെ മനസ്സിനെ സുസ്ഥിരമായ അവസ്ഥയിൽ കൊണ്ടുവരുവാൻ സാധിച്ചില്ല. ഒന്നൊഴിച്ചു മററെല്ലാ വിഷയങ്ങളിൽനിന്നും, എന്റെ മനസ്സിനെ പിൻവലിക്കുവാൻ ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. അതു് എനിക്കു ഏററവും പരിചിതമായ, ആനന്ദമയിയായ എന്റെ അമ്മയുടെ ദിവ്യസ്വരൂപം. അതു് നാമരൂപങ്ങൾക്കു് അപ്പുറം പോകുവാൻ സമ്മതിക്കാത്തവിധം, അത്രത്തോളം ജീവസ്സുള്ളതായി എന്റെ മുമ്പിൽ പ്രത്യക്ഷമായി കണ്ടു. നിരാശപ്പെട്ടു ഞാൻ നഗ്നനോടു പറഞ്ഞു. "ഒരു പ്രയോജനവുമില്ല, ഉപാധിരഹിതമായ അവസ്ഥയിലേക്കു എന്റെ മനസ്സിനെ ഉയൎത്തി ആത്മാവിനെ അഭിമുഖീകരിപ്പാൻ എന്നാൽ സാദ്ധ്യമല്ല" അദ്ദേഹം കോപിച്ചു പരുഷമായിട്ടു പറഞ്ഞു. "എന്തു് ? നിന്നാലാവില്ലന്നോ ? സാധിച്ചേ തീരൂ" എന്നു പറഞ്ഞു നാലുഭാഗത്തും നോക്കി. ഒരു കുപ്പിക്കഷണം കിടക്കുന്നതു് കണ്ടു് അതിനെ എടുത്തു. കൂൎത്തമുനകൊണ്ടു എന്റെ ഭ്രൂമദ്ധ്യത്തിൽ ഒരു ഊന്നുഊന്നി. "ഈ സ്ഥാനത്തു നിന്റെ മനസ്സിനെ ഏകാഗ്രമാക്കുക" എന്നു പറഞ്ഞു. അതിന്നുശേഷം, നിശ്ചയബുദ്ധിയോടുകൂടി, വീണ്ടും ധ്യാനിക്കുവാൻ ഇരുന്നു. ദിവ്യജനനിയുടെ സ്വരൂപം പ്രത്യക്ഷമായ ഉടനെ, വിവേകമാകുന്ന വാൾകൊണ്ടു അതിനെ രണ്ടായി ഖണ്ഡിച്ചു. അതിന്നുശേഷം എന്റെ മനസ്സിന്നു യാതൊരു തടസ്ഥവും ഉണ്ടായില്ല.

യാതൊരു ശബ്ദവും ഉണ്ടാക്കാതെ തോതാപുരി വളരെ നേരം തൻെറ ശിഷ്യനെ നോക്കിക്കൊണ്ടിരുന്നു. കേവലം നിശ്ചലമായിരിക്കുന്നതുകണ്ടു്, തൻെറ അറിവുകൂടാതെ ആരും അകത്തു പ്രവേശിക്കരുതെന്നുവെച്ചു്, മുറിയിൽനിന്നു പുറത്തുവന്നു് വാതിൽപൂട്ടി, രാമകൃഷ്ണൻെറ വിളിയും കാത്തു നില്പായി. പകൽ കഴിഞ്ഞു. രാത്രിയും കഴിഞ്ഞു. ഇങ്ങിനെ അഹോരാത്രങ്ങൾ മൂന്നു കഴിഞ്ഞു. ശിഷ്യൻ വിളിക്കുന്ന വഴിയില്ല. തോതാപുരി ആശ്ചര്യപ്പെട്ടു. എന്തു് അബദ്ധംപററിയോ, എന്നു പരിശോധിപ്പാൻ വാതിൽതുറന്നു അകത്തുചെന്നു. മുമ്പു് ഏതു സ്ഥിതിയിൽ വിട്ടുംവെച്ചു് പോയോ ആ സ്ഥിതിയിൽതന്നെ ശിഷ്യൻ ഇരിക്കുന്നതായി കണ്ടു. ശരീരത്തിൽ ജീവനുള്ള ലക്ഷണം ഒന്നും കണ്ടില്ല. മുഖം ശാന്തമായും, പ്രസന്നമായും, ജ്യോതിർമ്മയമായും ഇരിക്കുന്നതായികണ്ടു. അത്ഭുതമായ ഈ കാഴ്ചകണ്ടു് അവിടെ നിശ്ചലനായി നിന്നുപോയി. "ഇതു് വാസ്തവം തന്നെയാണോ? നാല്പതുകൊല്ലം ഞാൻ നിരന്തരം കഠിനസാധനകൾ അഭ്യസിച്ചു് സമ്പാദിച്ചതു് ഒരു ദിവസംകൊണ്ടു ഇദ്ദേഹത്തിന്നു സാധിച്ചുവോ?" എന്നു തന്നത്താൻ വിചാരിച്ചു. വീണ്ടും സംശയനിവൃത്തിക്കായി ക്രൂലങ്കഷമായ ഒരു പരിശോധന നടത്തി. ഹൃദയസ്പന്ദനമോ, ശ്വാസോഛ്വാസമോ കണ്ടില്ല. മൃതശരീരംപോലെയിരിക്കുന്ന തൻെറ ശിഷ്യൻെറ ശരീരത്തെ വീണ്ടും വീണ്ടും പരിശോധിച്ചതിൽ, ബോധമോ, ജീവനോ ഉള്ള യാതൊരു ലക്ഷണവും കാണാതെ, ആവേശത്തോടുകൂടി "മഹാദേവ! മഹാദേവ! അത്ഭുതം! അത്ഭുതംതന്നെ, അദ്വൈതസാധനയുടെ ഉച്ചസ്ഥാനമായ നിർവ്വികല്പസമാധിതന്നെ സംശയമില്ല" എന്നു

പറഞ്ഞു രാമകൃഷ്ണന്റെ മനസ്സിനെ ബാഹ്യലോകത്തിലേക്ക കൊണ്ടുവരുവാൻ ശ്രമിച്ചു. ഗംഭീര സ്വരത്തിൽ ഹരി ഓം; ഹരി ഓം; ഹരി ഓം എന്ന പാവന മന്ത്രം ആ മുറിക്ക കത്തു മുഴങ്ങി അല്പാല്പമായി ബാഹ്യബോധം വന്നുതുടങ്ങി. ശ്രീരാമകൃഷ്ണൻ കണ്ണുകഠം തുറന്നു. വാത്സല്യത്തോടും ബഹുമാനത്തോടുംകൂടി, നോക്കിനില്ക്കുന്ന ഗുരുവിനെ കണ്ടു് ദണ്ഡനമസ്കാരം ചെയ്തു. തനിക്ക അനുരൂപനും യോഗ്യനുമായ ശിഷ്യന്റെ നമസ്കാരത്തിനുള്ള മറുപടി ഗുരുവിന്റെ ആനന്ദമയമായ ആലിംഗനം തന്നെയായിരുന്നു.

തോതാപുരി സാധാരണയായി ഒരു സ്ഥലത്തു് ഏറിയതു് മൂന്നുദിവസം മാത്രമേ താമസിക്ക പതിവായിരുന്നുള്ളു. എന്നാൽ തന്റെ അത്ഭുത ശിഷ്യനെ അദ്വൈതമായ ഉച്ചാവസ്ഥയിൽ സ്ഥിരമായി പ്രതിഷ്ഠിക്കവാൻവേണ്ടി ആ പതിവു് തെററിച്ചു് ശിഷ്യനൊന്നിച്ചു് ദിവസം കണക്കക്കാതെ താമസിച്ചുവന്നു. അങ്ങിനെയായി ദക്ഷിണേശ്വരത്തിൽ അദ്ദേഹത്തിന്റെ താമസം 11 മാസം നീണ്ടുനിന്നു.

ശ്രീരാമകൃഷ്ണൻ ചുരുങ്ങിയ സമയത്തിനുള്ളിൽ അദ്വൈതസാധനകഠം അഭ്യസിച്ചു്, ആറുമാസകാലം നിർവ്വികല്പസമാധിയിൽ ലയിച്ചിരുന്നു. ഇക്കാലത്തെപ്പററി ഭഗവാൻ പറഞ്ഞിട്ടുള്ളതു് "ആ സ്ഥിതിയിൽ ഒരേ നിലയിൽ ആറുമാസക്കാലം ഇരുന്നു. സാധാരണ മനുഷ്യന്മാർ ആ നിലയിൽ എത്തിയാൽ അതിൽനിന്നു മടങ്ങിവരാതെ ഉണങ്ങിയ ഇലപോലെയായി 21 ദിവസം ജീവിച്ചിരുന്നു് അതിനുശേഷം ശരീരം വീണുപോകും. ആ കാലത്തു് രാവും പകലും ഞാൻ അറിഞ്ഞിരുന്നില്ല. ഒരു ശവശരീരത്തിൽ

എന്നപോലെ എൻെറ വായിനകത്തും മൂക്കിനുള്ളിലും ഈച്ച കഠം കയറും, ഞാൻ അതൊന്നും അറിഞ്ഞിരുന്നില്ല. പൊടി കഠം പററി തലമുടി ജടപിടിച്ചു. അക്കാലത്തു ദക്ഷിണേശ്വരത്തു് താമസമുണ്ടായിരുന്ന ഒരു സന്ന്യാസി ദയവുണ്ടായി എന്നെ ഉപചരിച്ചില്ലായിരുന്നുവെങ്കിൽ, ഞാൻ ജീവിച്ചിരിക്കയില്ലായിരുന്നു. നിശ്ചയമായും എൻെറ ശരീരം നശിച്ചുപോയേനേ. എൻെറ മനഃസ്ഥിതി അറിഞ്ഞു്, ലോകത്തിൽ പരോപകാരത്തിനുവേണ്ടിയാണു് ഈ ശരീരം എന്നു് മനസ്സിലാക്കി, എത്ര കഷ്ടപ്പാട് അനുഭവിച്ചാലും, ഇതിനെ സൂക്ഷിക്കേണമെന്നു് അദ്ദേഹം ഗ്രഹിച്ചിരുന്നു. അതുകൊണ്ടു് സദാസമയവും ഇതിനെ ശുശ്രൂഷിച്ചുകൊണ്ടേയിരുന്നു. കൃത്യമായ സമയങ്ങളിൽ ആഹാരംകൊണ്ടുവന്നു് എനിക്കു സ്വല്പം ബോധംവന്നു എന്നു കണ്ടാൽ, കുറെ ആഹാരം എൻെറ വായിനകത്തു തള്ളും. സ്വല്പമെ എൻെറ വയററിനകത്തു ചെല്ലുകയുള്ളു. ചില സമയങ്ങളിൽ അദ്ദേഹത്തിൻെറ പ്രയത്നം നിഷ്ഫലമായിട്ടുമുണ്ടു്. ഇപ്രകാരം 6 മാസം കഴിഞ്ഞു. ഒടുവിൽ അമ്മയുടെ ആജ്ഞകിട്ടി, 'ഭാവമുഖത്തിലിരിക്കുക. ലോകസംഗ്രഹത്തിനുവേണ്ടി ഭാരതദേശത്തു് ഇരിക്കുക' എന്നു്. അതിനുശേഷം ഞാൻ ഭയങ്കരമായ വയറുകടികൊണ്ടു് കിടപ്പിലായി. സഹിക്കവയ്യാത്ത വേദനകൊണ്ടു് രാവും പകലും കഷ്ടപ്പെട്ടു് അതിൻെറ ശല്യം ആറുമാസത്തോളം നീണ്ടുനിന്നു. ഇതിനുശേഷമാണു് എൻെറ മനസ്സു താഴത്തെ നിലയിലേക്കു ഇറങ്ങി, ശരീരബോധം ഉണ്ടാവാൻ തുടങ്ങിയതു്. അതിനുമുമ്പു് സ്വല്പ കാരണംകൊണ്ടു് മനസ്സ് ഉയന്ന നിലക്കു ചെന്നു് നിർവ്വികല്പ സമാധിയിൽ ലയിക്കും."

---

# മദ്ധ്യമകാണ്ഡം.

ശ്രീരാമകൃഷ്ണൻ ശരീരസൌഖ്യത്തിനുവേണ്ടി 1867-ൽ കാമർപുക്കൂരിലേക്ക വന്നു. അദ്ദേഹത്തിൻെറ ദിനചര്യ്യക്കുവേണ്ടുന്ന സൌകര്യ്യങ്ങൾക്കെല്ലാം മധുരനാഥൻ ഏപ്പ്പാടുചെയ്തിരുന്നു. അദ്ദേഹത്തിൻെറ ആഗമനം ബന്ധുക്കളേയും സ്നേഹിതന്മാരേയും എത്ര സന്തോഷഭരിതരാക്കി എന്നു പറയുവാൻ പ്രയാസം. സ്ത്രീവേഷം ധരിക്കുക, ഹരിനാമം സദാ ജപിക്കുക, സന്ന്യസിക്കുക എന്നിങ്ങനെ പല വിലക്ഷണവൃത്തികളുമായിട്ടാണ് ഗദാധരൻ ജീവിച്ചു വരുന്നതു് എന്നും മററും വത്തമാനങ്ങൾ കേട്ടിരുന്ന ഗ്രാമവാസികൾക്ക് ഗദാധരനെ നേരിൽ കാണ്മാൻ സാധിച്ചതു് വലിയ ആശ്വാസമായി. മുമ്പുകണ്ട ഗദാധരൻതന്നെ ഇതു് എന്നു അവൎക്ക ബോദ്ധ്യമായി. എന്നാൽ ലൌകീക വിഷയങ്ങൾ സംസാരിക്കുന്നതിൽ അദ്ദേഹത്തിനു വൈമുഖ്യം ഉള്ളതായിട്ടു കണ്ടു. അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ തങ്ങൾക്കുള്ള മനോവ്യധകളും, പീഡകളും എല്ലാം നീങ്ങി, ശാന്തിയും സന്തോഷവും ഉണ്ടാകുന്നതായി അനുഭവപ്പെട്ടു. സാവകാശത്തിൽ തൻെറ പഴയ സ്നേഹിതന്മാരോടു ജീവിതോദ്ദേശത്തേയും തങ്ങളുടെ നിത്യകമ്മങ്ങൾക്കിടയിൽ ഇന്ദ്രിയനിഗ്രഹംചെയ്തു് ഈശ്വരഭക്തി സമ്പാദിച്ചു് ആത്മസമപ്പ്ണം ചെയ്യേണ്ടുന്ന മാഗ്ഗത്തേയും കുറിച്ചു് സംസാരിപ്പാൻ തുടങ്ങി. അവർ അതെല്ലാം സശ്രദ്ധം കേട്ടു മനസ്സിലാക്കുവാനും തുടങ്ങി. ഈ കാരണങ്ങളാൽ രാമേശ്വരൻെറ ഗൃഹത്തിൽ, സ്ത്രീപുരുഷന്മാർ ഉൾപ്പെടെ അനേകം ഭക്ത

ന്മാർ വന്നുകൊണ്ടിരുന്നു. ദക്ഷിണേശ്വരത്തുവെച്ച് അനു ഷ്ഠിച്ച കഠിന സാധനകൾക്ക ശേഷം, നിഷ്കപടരായ ഗ്രാമ വാസികളുടെ ദൈനംദിന സന്താപസന്തോഷങ്ങളിൽ, പങ്കു കൊണ്ടു് ജീവിക്കുന്നതു് ശ്രീരാമകൃഷ്ണനു ഒരു വലിയ വിശ്രമ മായിരുന്നു. ഇതു വിധത്തിൽ അദ്ദേഹം കുറേ മാസങ്ങൾ കാമർപുകുരിൽ താമസിച്ചപ്പോൾ, അദ്ദേഹത്തിന്റെ ശരീ രത്തിന്നു് ആരോഗ്യം വീണ്ടും കിട്ടി വഴിയെ ഹൃദയനോടു കൂടി ദക്ഷിണേശ്വരത്തിലേക്ക മടങ്ങിപ്പോകയും ചെയ്തു.

മധുരബാബുവിന്നു് ശ്രീരാമകൃഷ്ണന്റെ പേരിലുണ്ടായ സ്നേഹബഹുമാന ഭക്തിവിശ്വാസങ്ങൾ ദിനംപ്രതി വർദ്ധിച്ചു കൊണ്ടേവന്നു. "എന്റെ ഭാര്യ, കുട്ടികൾ, സ്വത്തു, ഇപ്പോൾ എനിക്കുള്ള സ്ഥാനം, ഇതെല്ലാം നശ്വരം, അസത്യം; ശ്രീരാമകൃഷ്ണൻ മാത്രം സത്യം" എന്നു ബാബു പറയു വാൻതുടങ്ങി. ദുർഗ്ഗാപൂജ നടന്ന വിവരം മുമ്പു് പ്രസ്താപിച്ചി ട്ടുണ്ടല്ലോ. വേറൊരു സന്ദർഭത്തിലുണ്ടായ ഒരു സംഭവം പറയാം. ദുർഗ്ഗാപൂജ മംഗളമായി കഴിഞ്ഞു. വിജയദശമി ദിവസം പതിവനുസരിച്ചു് ദേവീവിഗ്രഹം ഗംഗയിൽ കൊണ്ടു പോയി താഴ്ത്തുവാൻ സമയമായി. ആ വിവരം പുരോ ഹിതൻ, മധുരബാബുവിനെ അറിയിച്ചപ്പോൾ "അമ്മയെ ഗംഗയിൽ താഴ്ത്തുകയോ? അതു ഒരുകാലത്തും പാടുള്ള തല്ല. ഇവിടെനിന്നു് വിഗ്രഹത്തെ എടുക്കുവാൻ ഞാൻ സമ്മതിക്കയില്ല. എല്ലാ ദിവസവും അമ്മയെ ഇവിടെ വെച്ചുതന്നെ പൂജിക്കണം" എന്നു പറഞ്ഞയച്ചു. വിഗ്രഹം വെച്ചിരിക്കരുതെന്നാണു് വിധി എന്നു പലരും പറഞ്ഞിട്ടും കേൾപ്പാൻ ഭാവമില്ലെന്നു കണ്ടപ്പോൾ, അദ്ദേഹത്തിന്റെ,

ദായ്യ ഈ വിവരം ശ്രീരാമകൃഷ്ണനെ അറിയിച്ചു. അദ്ദേഹം അവിടെ വന്നു. അപ്പോൾ ബാബു അദ്ദേഹത്തോട് "എന്റെ അച്ഛാ! മററുള്ളവർ എന്തു പറഞ്ഞാലും വേണ്ട തില്ല ഗംഗയിൽ അമ്മയെ ഒഴുക്കിക്കളവാൻ ഞാൻ അനു വദിക്കയില്ല. ഇനിമേലും ഇപ്രകാരംതന്നെ പൂജാദികൾ ഇവിടെവെച്ച് നടത്തണം, എന്നു അവരോട് പറഞ്ഞി ട്ടുണ്ട്. അമ്മയെ കൂടാതെ എനിക്കു ജീവിച്ചിരിപ്പാൻ സാധിക്കുന്നതല്ല" എന്നു പറഞ്ഞു. അപ്പോൾ രാമകൃഷ്ണൻ ഒരു പുഞ്ചിരിയോടുകൂടി ബാബുവിന്റെ വക്ഷഃസ്ഥലംതൊട്ട് തടവി ഇങ്ങിനെ പറഞ്ഞു. "ഇതാണോ കാര്യം. ഇതിൽ ഭയപ്പെടാനെന്തുണ്ട്? അമ്മയെകൂടാതെ ജീവിച്ചിരിക്കേണം എന്നു ആർ പറയുന്നു. വിഗ്രഹം ഗംഗയിൽ താഴ്ത്തി യാലും, അമ്മ എവിടെ പോകും? അമ്മക്കു മകനെ പിരി ഞ്ഞിരിപ്പാൻ സാദ്ധ്യമാണോ? കഴിഞ്ഞ മൂന്നുദിവസം ഈ ഹാളിൽവെച്ചു പൂജ അമ്മ സ്വീകരിച്ചു. എന്നാൽ ഇന്നു തൊട്ട് കുറെകൂടെ അടുത്തായി ഈ ഹൃദയത്തിലിരുന്നു പൂജ സ്വീകരിക്കും" എന്നു പറഞ്ഞു. ഇപ്രകാരം ശ്രീരാമകൃ ഷ്ണന്റെ മന്ത്രയോഗത്താലുള്ള സ്പർശവും, അർത്ഥഗർഭമായ വാക്കുകളും, മഥുരനാഥനെ മാനസാന്തരപ്പെടുത്തി. വിഗ്ര ഹത്തെ ഗംഗയിലേക്കു കൊണ്ടുപോകുവാൻ അനുവദിച്ചു. യഥാർത്ഥ ഗുരുവിനെപ്പോലെ കേവലം ഒരു സ്പർശംകൊണ്ടു മാത്രം ബാഹ്യപൂജയിൽനിന്നും ഉയൎന്നു ആത്മപൂജയിലേക്കു, രാമകൃഷ്ണൻ ശിഷ്യന്റെ മനസ്സിനെ നയിച്ചു. മണിക്കൂർ കണക്കായി തക്കിച്ചിട്ടു അവസാനിക്കാത്ത സംഗതി ഒരു നിമിഷ സ്പർശംകൊണ്ടു സാദ്ധ്യമാക്കി.

ശ്രീരാമകൃഷ്ണനിൽ പൂൎണ്ണവിശ്വാസം ഉണ്ടായിരുന്നതുകൊണ്ടു മധുരബാബു തന്റെ സൎവ്വകാൎയ്യങ്ങളിലും അദ്ദേഹത്തെ ഒരു ബലമായി കരുതി വിഷമഘട്ടങ്ങളിൽ അദ്ദേഹത്തിന്റെ സഹായം പ്രാൎത്ഥിക്ക പതിവായി. ഒരു ദിവസം തനിക്കു ശത്രുവായിരുന്ന മറെറാരു ജന്മിയുമായി ഒരു കാൎയ്യത്തിൽ കലഹിച്ചു. ഇരുവരുടേയും പക്ഷക്കാർ തമ്മിൽ ഏററുമുട്ടി. ഒന്നുരണ്ടുപേർ മരിച്ചുപോയി. ബാബു ഭയപ്പെട്ടു ശ്രീരാമകൃഷ്ണന്റെ അരികത്തു് ഓടിച്ചെന്നു് ഭഗവാനോടു തന്നെ രക്ഷിക്കണം എന്നു പ്രാൎത്ഥിച്ചു. "സ്വയംകൃതാനൎത്ഥങ്ങൾ ഓരോന്നുണ്ടാക്കിവെച്ചു് പിന്നെ എന്റെ അടുത്തു് സഹായിക്കണം എന്നു പറഞ്ഞാൽ എനിക്കു എന്തു ചെയ്യാൻ കഴിയും. അവനവന്റെ കൎമ്മത്തിന്റെ ഫലം അവനവൻ അനുഭവിക്കണം - പോ;" എന്നു ഭഗവാൻ മറുപടിപറഞ്ഞു. മധുരബാബു മനസ്താപത്തോടുകൂടി വീണ്ടും വീണ്ടും നിൎബ്ബന്ധിക്കുവാൻ തുടങ്ങി. അപ്പോൾ ഭഗവാൻ "പൊയ്ക്കൊൾക. എല്ലാം അമ്മയുടെ ഇഷ്ടംപോലെ നടക്കും" എന്നു പറഞ്ഞയച്ചു. ബാബു രക്ഷപ്പെടുകയും ചെയ്തു.

ഭഗവാനുമായുള്ള സഹവാസത്താലും അദ്ദേഹത്തിന്റെ നിത്യസമാധി ദൎശനത്താലും, തനിക്കും ആ ആനന്ദം അനുഭവിച്ചാൽ കൊള്ളാമെന്നു ബാബുവിന്നു ആഗ്രഹം ജനിച്ചു. ഭഗവാന്റെ ഒരു ഇച്ഛാമാത്രംകൊണ്ടു് സകലതും സാധ്യമാണെന്ന വിശ്വാസം പൂൎത്തിയായി ഉള്ളതിനാൽ, ഭാവസമാധി അനുഭവപ്പെടുത്തിത്തരേണമെന്നു ഭഗവാനോടു പ്രാൎത്ഥിച്ചു "കാലംവരുമ്പോൾ അനുഭവമാകും. തല്ക്കാലം ക്ഷമിക്കുക. ഇപ്പോൾ പ്രാപഞ്ചികമായും, ആത്മീയമായും

ഉള്ള സുഖങ്ങൾ അനുഭവിച്ചുവരുന്നുണ്ടല്ലോ. ഭാവാവസ്ഥ ഇപ്പോൾ സിദ്ധിച്ചാൽ പിന്നെ സ്വത്തുക്കളെല്ലാം ശരിയായി നോക്കി രക്ഷിപ്പാൻ സാദ്ധ്യമാകയില്ല. എല്ലാം നശിച്ചു പോകും" എന്നു ഭഗവാൻ മറുപടി പറഞ്ഞു. ബാബുവിന്നു തൃപ്തിയായില്ല. പിന്നെയും നിർബ്ബന്ധിച്ചു തുടങ്ങി. "ശരി ഞാൻ അമ്മയോടു ചോദിക്കട്ടെ. അവർ ഔചിത്യം പോലെ പ്രവൃത്തിച്ചുകൊള്ളും." എന്നു ഭഗവാൻ പറഞ്ഞു സമാധാനിപ്പിച്ചു.

കുറെ ദിവസങ്ങൾക്കുശേഷം മധുരബാബു പാടുന്നു, ചിരിക്കുന്നു, നൃത്തംചെയ്യുന്നു, ഉച്ചത്തിൽ കരയുന്നു. ഇതിന്നുള്ള കാരണം മനസ്സിലാവാതെ തന്റെ ഭാര്യ വല്ലാതെ ഭ്രമിച്ചു. ചില ചികിത്സകൾ നടത്തി. ഒരു ഗുണവും കണ്ടില്ല. ഒടുവിൽ മധുരൻതന്നെ പറഞ്ഞു. "എനിക്കു ഭ്രാന്തും മററും അല്ല. യാതൊരു ഉൽക്കണ്ഠയും വേണ്ട, രാമകൃഷ്ണനു അറിവുകൊടുക്കുവിൻ. അദ്ദേഹം വന്നാൽ എല്ലാം ശരിപ്പെടും." ഇതിനെപ്പററി ഭഗവാൻ പറഞ്ഞിട്ടുണ്ട്. "എനിക്കു ആൾ വന്നു പോയപ്പോൾ മധുരൻ വിചിത്രാവസ്ഥയിൽ ഇരിക്കുന്നതായി കണ്ടു. നേത്രങ്ങൾ ചുവന്നു ഈശ്വരനെപ്പററി പറയുമ്പോൾ അശ്രുധാരകൾ ഒഴുകുന്നു. നെഞ്ചു തുടിക്കുന്നു. എന്നെ സൂക്ഷിച്ചു നോക്കി പാദങ്ങളിൽ നമസ്കരിച്ചിട്ടു പശ്ചാത്താപത്തോടുകൂടി പറഞ്ഞു. "അച്ഛ! എനിക്കു മാപ്പു തരേണമേ-കഴിഞ്ഞ മൂന്നു ദിവസമായി ഈ സ്ഥിതിയിൽ കഴിച്ചുകൂട്ടുന്നു. എത്രതന്നെ ശ്രമിച്ചാലും എന്റെ കാര്യാദികളെ ശ്രദ്ധിക്കുവാൻ സാധിക്കുന്നില്ല. എല്ലാം കുഴപ്പത്തിലായിരിക്കുന്നു. ദയവുണ്ടായി അങ്ങയുടെ

ഈ ''ഭാവാവസ്ഥ'' തിരിയെ എടുത്തേക്കണേ. എനിക്ക ഇതു ആവശ്യമില്ല''—''എന്തു്? പലതവണയും നിർബ്ബന്ധമായി എന്നോടു ആവശ്യപ്പെട്ടില്ലേ?'' ''അതെ അതിനാലുണ്ടാകുന്ന ആനന്ദം ഞാൻ അനുഭവിക്കുന്നുണ്ടു്. പക്ഷെ ഇങ്ങിനെ കഴിച്ചുകൂട്ടുന്നതായാൽ, എന്റെ സ്വത്തുക്കളെല്ലാം നശിച്ചുപോകും ഈ അവസ്ഥ അങ്ങേയ്ക്കു യോജിച്ചതാണു്. എനിക്ക പററിയതല്ല. അതുകൊണ്ടു എന്റെ പേരിൽ കരുണയുണ്ടായി തിരിച്ചു എടുക്കണേ.'' ഭഗവാൻ ചിരിച്ചുംകൊണ്ടു പറഞ്ഞു ''ഞാൻ ആദ്യമെ അറിവു് തന്നുവല്ലോ. അപ്പോഠം അതു അനുഭവിച്ചേ തീരു എന്നു നിർബ്ബന്ധിച്ചു!'' ''വാസ്തവം. അതു് ഒരു പിശാചിനെപോലെ എന്നെ പിടികൂടുമെന്നു എനിക്ക എങ്ങിനെ അറിയാം? എന്റെ ഇഷ്ടംപോലെ അതിൽനിന്നു വിരമിക്കാം എന്നല്ലെ ഞാൻ വിചാരിച്ചിരുന്നതു്. അതൊന്നും സാദ്ധ്യമാവുന്നില്ലല്ലോ. ദയവുചെയ്തു എന്നെ അനുഗ്രഹിക്കണേ'' ''അപ്പോഠം ഞാൻ മധുരന്റെ വക്ഷഃസ്ഥലം ഒന്നു തടവി. ഉടനെ മധുരൻ ശാന്തനായിതീൎന്നു

കുറെ കാലം കഴിഞ്ഞ ശേഷം മധുരനും ഭാൎയ്യയും തീൎത്ഥയാത്രയായി വടക്കെ ഇന്ത്യക്ക പുറപ്പെട്ടു. ശ്രീരാമകൃഷ്ണനും കൂടെ ചെല്ലേണമെന്നു അവർ ആഗ്രഹിച്ചു. അദ്ദേഹം അവരുടെ അപേക്ഷയെ സ്വീകരിച്ചു. ഏകദേശം ഉൾപ്പെട്ടെ സുമാറു-125-പേരോടുകൂടിയാണു് ആ യാത്ര ഉണ്ടായതു്. 1868 ജനവരി 27-ാംനു- പുറപ്പെട്ടു. വൈദ്യനാഥ ക്ഷേത്ര ദൎശനത്തിന്നായി, ഡിയോഗറിൽ കുറെ ദിവസം താമസിച്ചു. ഇവിടെവെച്ചു രസകരമായ ഒരു സംഭവം

ഉണ്ടായി. അയൽഗ്രാമത്തിൽക്കൂടെ സഞ്ചരിച്ചുകൊണ്ടിരിക്കമ്പോഠം, ആ സ്ഥലവാസികളുടെ ദാരിദ്ര്യാവസ്ഥ കണ്ടു് ശ്രീരാമകൃഷ്ണനു, പരിതാപം തോന്നി കരുണകൊണ്ടു മനസ്സുരുകി മധുരനോടു പറഞ്ഞു "നീ അമ്മയുടെ കാര്യസ്ഥനാണു്. ഈ സാധുക്കഠംക്കു ഒരു നേരം സുഖമായ സദ്യയും ഓരോ വസ്ത്രവും കൊടുക്കണം" മധുരൻ ആദ്യം ശങ്കിച്ചു എങ്കിലും പിന്നീടു പറഞ്ഞു "ഈ യാത്രക്കു പണം വളരെ വേണ്ടിയിരിക്കുന്നു. ഇവരുടെ സംഖ്യ കുറച്ചല്ലതാനും ഇവക്കു ആഹാരവും വസ്ത്രവും കൊടുപ്പാൻ തുടങ്ങിയാൽ യാത്രക്കു പണം മതിയാവുന്നതല്ല. അപ്പൂ! അതുകൊണ്ടു അങ്ങു എന്തു പറയുന്നു? ആ പാവപ്പെട്ടവരുടെ ദുഃഖാവസ്ഥയെകണ്ടു കണ്ണുനീർവാത്തു ഭഗവാൻ പറഞ്ഞു. "ഇഷ്ടം പോലെ ചെയ്തോളൂ; ഞാൻ കാശിക്കു വരുന്നില്ല. എനിക്കു ഈ പാവപ്പെട്ടവരുടെ കൂടെ ഇരിപ്പാനാണു് ഇഷ്ടം" എന്നു പറഞ്ഞു ശാഠ്യംപിടിക്കുന്ന കുഞ്ഞിനെപ്പോലെ മധുരനെ വിട്ടുപിരിഞ്ഞു അവരുടെ കൂടെ ഇരിപ്പായി. അദ്ദേഹത്തിൻെറ അനുകമ്പ കണ്ടു മനസ്സലിഞ്ഞു മധുരൻ ഉടനെ കല്ക്കട്ടയിൽനിന്നു കെട്ടുകെട്ടായി വസ്ത്രങ്ങഠം വരുത്തി അവക്കു വിതരണംചെയ്തു വലിയ സദ്യനടത്തി മൃഷ്ടാന്നം ഭോജനവും കൊടുത്തു. ശ്രീരാമകൃഷ്ണനു വളരെ സന്തോഷമായി. എല്ലാവരും കാശിക്കു തിരിച്ചു.

ലോകത്തിലുള്ള ധനികന്മം, ദരിദ്രനും, ഗൃഹസ്ഥനും, സന്ന്യാസിക്കും, എല്ലാവക്കും ധനം ആവശ്യമാണു്. ആവശ്യങ്ങളെ നിറവേററുന്നതിൽ വ്യത്യാസമുണ്ടു്. സമ്പാദിക്കുന്നതിലും വ്യയംചെയ്യുന്നതിലും വ്യത്യാസമുണ്ടു്. ന്യായ

മായും സത്യമായും സമ്പാദിച്ച ധനത്തെ അവശ്യം ആവശ്യമുള്ള കാൎയ്യങ്ങൾക്ക ഉപയോഗിക്കുന്നതിന്നു പുറമെ, പരോപകാരാൎത്ഥം ചിലവുചെയ്യുന്നതിലുമാണു് ഒരു ധനികന്റെ യോഗ്യതയിരിക്കുന്നതു്. ഇപ്പോൾ പണമെന്നുവെച്ചു്, കൈമാററം ചെയ്തുവരുന്ന, കടലാസ്സിനെ, കെട്ടുകെട്ടായി അടുക്കിവെച്ചു്, ചില സമയങ്ങളിൽ സ്വന്തം ജനങ്ങളെ സംശയിച്ചും മററു സമയങ്ങളിൽ ചോരന്മാരെ ഭയപ്പെട്ടും നിത്യവും പല പ്രാവശ്യം തുറന്നു പരിശോധിച്ചു്, താൻ ലക്ഷാധിപതിയാണെന്നു് അഭിമാനിച്ചു ഒരു ഇരുമ്പുപെട്ടിക്കകത്തു (Iron Safe) പൂട്ടിവെക്കുന്നതാണോ. അതിനെകൊണ്ടുള്ള പ്രയോജനവും ഉപയോഗവും? അഗതികളെ അന്നദാനംവഴിക്ക ആരാധിക്കേണ്ടതു ഗൃഹസ്ഥാശ്രമികളുടെ ഒഴിച്ചുകൂടാത്ത കടമയാണു്. അഗതികളുടെ പൂജപോലെ ഇത്ര മഹത്തരമായ മറെറാരു പൂജയും ലോകത്തിലില്ല. സൎവ്വ ഭൂതങ്ങളുടേയും ശരീരമാണു് ഈശ്വരന്റെ മന്ദിരം. അതിനാൽ അൎത്ഥികളെ, അഗതികളെ, ആരാധിക്കുന്നതു ഈശ്വരാരാധനതന്നെ. സംശയമില്ല.

ഏത്രയും പാവനമായ കാശീപട്ടണം സമീപിച്ചപ്പോൾ ശ്രീരാമകൃഷ്ണന്നു് ആശ്ചൎയ്യമായ ഒരു ദൎശനം ഉണ്ടായി. ആ പട്ടണം സ്വൎണ്ണംകൊണ്ടു നിൎമ്മിച്ചതായി തോന്നി. അനേകം സന്ന്യാസിമാരുടേയും ഭക്തന്മാരുടേയും വിലമതിക്കവാൻ സാധിക്കാത്ത ചിന്തകളെല്ലാം ഒന്നായി രൂപീകരിച്ചു ദേവന്മാരുടെ സ്ഥിരവാസമാക്കിത്തീൎത്തതായിട്ടാണു് രാമകൃഷ്ണന്ന കാശീദൎശനം ഉണ്ടായതു്. അദ്ദേഹം ഹൃദയനോടുകൂടി ദിവസന്തോറും കാശീവിശ്വനാഥനെ ദൎശിക്കുവാൻ

പോയിരുന്നു. മാഗ്ഗമദ്ധ്യത്തിലും വിശ്വനാഥന്റെ സന്നിധിയിലുംവെച്ച് സമാധിസ്ഥിതനാകും. കാശിയിൽ അക്കാലത്തു താമസിച്ചിരുന്ന പുണ്യാത്മാക്കളായ സന്ന്യാസിമാരേയും അദ്ദേഹം സന്ദശിച്ചു. മൌനവ്രതം ദീക്ഷിച്ചിരുന്ന ത്രൈലിംഗസ്വാമിയെ ദശിപ്പാൻ പോയി. അദ്ദേഹം ശ്രീരാമകൃഷ്ണനോടു ഇരിക്കുവാൻ പറഞ്ഞു് സ്വാഗതസ്വീകാരസൂചകമായി തന്റെ പൊടിക്കുപ്പി നീട്ടിക്കൊടുത്തു അദ്ദേഹവുമായുള്ള കൂടിക്കാഴ്ചയെപ്പററി ഭഗവാൻ ഇങ്ങനെ പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ കാശിക്കു് ഒരു പുതിയ മഹിമ ഉണ്ടായിട്ടുണ്ടു്. അദ്ദേഹത്തിനു ശരീരബോധമില്ലാതെ മനസ്സ് ഉച്ചാവസ്ഥയിൽ സ്ഥിതിചെയ്യുന്നു. ചുട്ടുപൊള്ളുന്ന മണലിൽ സുഖമായി കിടക്കുന്നു. ഈശ്വരൻ ഒന്നോ പലതോ എന്നു ഞാൻ ചോദിച്ചതിന്നു്, സമാധിനിലയിലിരിക്കുന്നവക്കു ഏക വസ്തുവായും വ്യവഹാരനിലയിലിരിക്കുന്നവക്കു പലതായും കാണും എന്നു് ആംഗ്യങ്ങൾകൊണ്ടു പറഞ്ഞു മനസ്സിലാക്കിതന്നു. അദ്ദേഹത്തെ ചൂണ്ടിക്കാണിച്ചു് ഇതാണു് യഥാത്ഥ പരമഹംസന്റെ അവസ്ഥ എന്നു ഞാൻ ഹൃദയന്നു മനസ്സിലാക്കികൊടുത്തു" അദ്ദേഹത്തെ ഒരു ദിവസം മധുരനാഥൻ താമസിക്കുന്ന സ്ഥലത്തേക്കു ക്ഷണിച്ചു് ബഹുമാനപൂവ്വം സൽക്കരിച്ചു.

കാശിയിൽവെച്ചു മരിക്കുന്നവരെ ദഹിപ്പിക്കുന്നതു മണികണ്ണികാഘട്ടത്തിലാണു്. രാമകൃഷ്ണൻ ആ സ്ഥലത്തു വന്നപ്പോൾ താനറിയാതെ സന്തോഷത്താൽ ബോട്ടിന്നരികിൽ പോയ ഉടനെ സമാധിസ്ഥനായി. മററുള്ളവർ വേണ്ടതുക കമ്മങ്ങളെല്ലാം ആ ഘട്ടത്തിൽവെച്ചു നടത്തി. വാസ

സ്ഥലത്തു് മടങ്ങിവന്നു് തന്റെ അനുഭവത്തെ അവക്കു പറഞ്ഞു കേറംപ്പിച്ചു. "ജടധാരിയായി വെളുത്ത നിറത്തോടു കൂടിയ, ദീഘകായകനായ ഒരാറം വന്നു്, ഓരോ ജീവനേയും, കരുണയോടു പിടിച്ചുണത്തി കണ്ണത്തിൽ മഹാമന്ത്രം ഉപദേശിക്കുന്നതായും പരമേശ്വരി മറുവശത്തിരുന്നു് ആ ജീവന്റെ ബന്ധങ്ങളെല്ലാം ഓരോന്നായി അഴിച്ചുവിട്ടു് നിവ്വാണത്തിലേക്കുള്ള വാതിൽ തുറന്നു് വഴി കാണിച്ചുകൊടുക്കുന്നതായും ഞാൻ കണ്ടു. അനേകം ജന്മത്തെ തപസ്സിന്റേയും ധ്യാനത്തിന്റേയും ഫലമായി കിട്ടുന്ന അവസ്ഥ, അപാരമായ പരമശിവന്റെ കാരുണ്യത്താൽ, കാശിയിൽ മരിക്കുന്ന ആക്കും നിഷ്പ്രയാസമായി കിട്ടുന്നു."

അവിടെ വന്നിട്ടുള്ള ശാസ്ത്രിമാർ കാശികാണ്ഡം എന്നു് സ്ഥലപുരാണത്തിൽ ശിവൻ മോക്ഷംകൊടുക്കുന്നു എന്നു വായിച്ചിട്ടുള്ളതല്ലാതെ ദാനപ്രകാരം എന്താണെന്നു് ആരും മനസ്സിലാക്കിയിരുന്നില്ല. ഇപ്പോഴാണു് അതിന്റെ തത്വം മനസ്സിലായതു് എന്നു അവർ അവിടെവെച്ചു് പ്രസ്താവിച്ചു ഭഗവദർശനത്തിൽ ആശ്ചര്യപ്പെട്ടു.

കുറെ കാശിയിൽ താമസിച്ചശേഷം, അലഹാബാദിലേക്കു പോയി, ത്രിവേണി സ്നാനംകഴിച്ചു് മൂന്നുദിവസം അവിടെ താമസിച്ചു്, കാശിയിലേക്കു മടങ്ങിവന്നു.

അവിടെനിന്നു എല്ലാവരും വൃന്ദാവനത്തിലേക്കു പോയി. കാളീദമനഘട്ടം, ശ്യാമകണ്ഡം, രാധാകുണ്ഡം മുതലായ പുണ്യസ്ഥലങ്ങറം, ദശിക്കുമ്പോറം ശ്രീകൃഷ്ണന്റെ സ്മരണകറം വന്നു് ശ്രീരാമകൃഷ്ണൻ സമാധിസ്ഥനാകും. ഒരു

ദിവസം ഗോപന്മാർ പശുക്കളെ ഓട്ടി യമുന കടന്നു വരു ന്നതുകണ്ടു "കൃഷ്ണനെവിടെ, കൃഷ്ണൻ എവിടെ" എന്നു ഉറക്കെ വിളിച്ചുംകൊണ്ടു ഓടി. ഗോവർദ്ധനഗിരിയെ കണ്ടതും, പല്ലക്കിൽനിന്നു ഇറങ്ങി, ഗിരിശിഖരത്തിൽ കയറിച്ചെന്നു, ബാഹ്യബോധമില്ലാതെ കണ്ണിൽനിന്നു ധാരധാരയായി ഒഴു കിയ കണ്ണീരോടുകൂടി "അല്ലയോ കൃഷ്ണ! നിന്നെപ്പററി പല സ്മരണകളും, അവകാശമുള്ള പല സ്ഥലങ്ങളും ഇവിടെ ഞാൻ സന്ദർശിച്ചു. എന്നാൽ എനിക്കു നിന്നെ കാണ്മാൻ കഴിയുന്നില്ലല്ലോ" എന്നു പറഞ്ഞു അങ്ങുമിങ്ങും ഓടി സമാ ധിയിൽ നിമഗ്നനാകും.

ഇവിടെവെച്ചാണ് അറുപതു വയസ്സു പ്രായമുള്ള ഗംഗാമാതാ, എന്ന ഒരു വൈഷ്ണവഭക്തയെ സന്ദർശിച്ചതു്. കണ്ട ഉടനെതന്നെ, രാമകൃഷ്ണൻെറ മഹിമയെപ്പററി അവൾക്കു മനസ്സിലാവുകയും, അദ്ദേഹത്തെ കാണ്മാൻ സാധിച്ചതു് ഒരു അനുഗ്രഹമാണെന്ന് അവർ വിചാരിക്കുകയും ചെയ്തു. അവ രുടെ ഭക്തി കണ്ടു്, രാമകൃഷ്ണൻ സന്തോഷിച്ചു്, അവിടെ താമസിക്കാമെന്നു തീർച്ചയാക്കി. തൻെറ വയസ്സായ അമ്മ, തനിയെ ദക്ഷിണേശ്വരത്തു് താമസിക്കുന്നു എന്നുള്ള ബോധം വന്നപ്പോൾ അവരെ വിട്ടുപോരികയും ചെയ്തു.

മടങ്ങിവരുമ്പോൾ, വിഷ്ണുഗയ ദർശിക്കേണമെന്നു് മധുരനു ആഗ്രഹമുണ്ടായിരുന്നു. താൻ ജനിക്കുന്നതിനു മുമ്പു് ഗയയിൽവെച്ചു് അച്ഛനുണ്ടായ ദർശനത്തെപ്പററി രാമകൃഷ്ണനെ മനസ്സിലാക്കിയിരുന്നു. അവിടെ ചെന്നാൽ, ശരീരപ്രജ്ഞ തീരെ ഇല്ലാതായി മനസ്സ് എന്നെന്നേക്കു മായ് ഈശ്വരനിൽതന്നെ ലയിച്ചുപോകും, എന്നു നിശ്ച

യമുണ്ടായിരുന്നതിനാൽ, അവിടെ പോകാതെ അദ്ദേഹത്തിൻെറ അഭിപ്രായമനുസരിച്ചു് എല്ലാവരും കല്ലൂട്ടക്കു മടങ്ങി.

കല്ലൂട്ടയിൽ കോലൂട്ടോലാ എന്ന സ്ഥലത്തു കാളീനാഥദത്തൻെറ വീട്ടിൽ അനേകം ഭക്തന്മാർ ചെന്നു് സങ്കീർത്തനങ്ങൾ പുരാണപാരായണം മുതലായതു നടത്തുക പതിവായിരുന്നു. തങ്ങളുടെ ഇഷ്ടദേവനായ ശ്രീചൈതന്യനെ ഉദ്ദേശിച്ചു്, ഒരു ആസനം തെയ്യാറാക്കി അതിനെ പുഷ്പമാല്യങ്ങൾകൊണ്ടു് അലങ്കരിക്കും. അദ്ദേഹം ആ ആസനത്തിൽ, സൂക്ഷ്മശരീരിയായിരുന്നു്, അവരെ അനുഗ്രഹിക്കുമെന്നാണു് അവരുടെ വിശ്വാസം. സംഘത്തിൻെറ ക്ഷണനപ്രകാരം, രാമകൃഷ്ണൻ ഹൃദയനോടുകൂടി അവിടെ പോയി. അവിടെ നടക്കുന്ന ഭാഗവതപാരായണം കേട്ടു. ഉടനെ ഭാവാവിഷ്ടനായു് എഴുനേററു് ശ്രീചൈതന്യദേവനു് ഉദ്ദേശിച്ച ആസനത്തിൽ, ഓടിച്ചെന്നു നിന്നു. നേത്രങ്ങൾ അശ്രുപൂർണ്ണങ്ങളായി ശരീരത്തെ മറന്നു സമാധിസ്ഥനായി. എല്ലാവരുടേയും ദൃഷ്ടിയും അദ്ദേഹത്തിൽ പതിഞ്ഞു. അവിടെയുള്ള വൈഷ്ണവമതഭ്രാന്തന്മാർക്കുംകൂടെ, ഇദ്ദേഹം ചെയ്തതു് തെററാണെന്നു തോന്നിയില്ല. ആനന്ദഭരിതന്മാരായി എല്ലാവരും ഹരി, ഹരി എന്ന നാമം ഉച്ചരിച്ചു് നൃത്തംചെയ്യാൻതുടങ്ങി. ഈ നാമം അദ്ദേഹത്തെ ബഹിർമ്മുഖപ്പെടുത്തി. താനുംചെന്നു് സങ്കീർത്തനങ്ങൾ പാടുകയും നൃത്തംവെക്കുകയും ചെയ്തു. ദൈവീകചിന്തയിൽ മുഴുകി, നിശ്ചലമായി നില്ക്കുന്നതുകണ്ടു് അവർ ആശ്ചര്യപ്പെട്ടു. ഇപ്രകാരം കുറെസമയം കഴിഞ്ഞശേഷം അദ്ദേഹം ദക്ഷിണേശ്വരത്തേക്കു മടങ്ങി.

അദ്ദേഹം പോയശേഷം രാമകൃഷ്ണൻ ചെയ്തതിനെ പ്പററി ഭിന്നാഭിപ്രായമായി. വാദപ്രതിവാദങ്ങൾ നടന്നു. ഒന്നും തീർച്ചയായില്ല. ഇക്കാലത്തു, കാൽന എന്ന സ്ഥലത്തു, ഭഗവൻദാസ് ബാബാജി എന്ന ഒരു വൈഷ്ണവഭക്തനുണ്ടാ യിരുന്നു. എണ്പതുവയസ്സ് പ്രായമുള്ള ഇദ്ദേഹത്തെ പലരും ചെന്നുകണ്ടു് ആത്മീയവിഷയങ്ങളെപ്പററിയുള്ള സംശയ ങ്ങൾ തീർക്കുക പതിവായിരുന്നു. സംഘക്കാർ ചെന്നു് അവിടെ നടന്ന സംഗതിയെപ്പററി അഭിപ്രായം ചോദിച്ചു. ശ്രീചൈതന്യദേവനായി ഉദ്ദേശിച്ച ആസനത്തിൽ, രാമ കൃഷ്ണൻ കയറിനിന്നതു, തെററാണെന്നു അദ്ദേഹം വിധിച്ചു. ശ്രീരാമകൃഷ്ണൻ ഇതിനെപ്പററി യാതൊന്നും അറിഞ്ഞതുമില്ല.

ഈ സംഭവത്തിനുശേഷം 1870-ൽ ശ്രീചൈത ന്യൻെറ ജന്മസ്ഥലമായ, 'നാദിയ'യിലേക്കു, രാമകൃഷ്ണൻ മധു രനും ഹൃദയനുമായി പുറപ്പെട്ടു. വഴിമദ്ധ്യേ, കാൽനാവിൽ ബാബാജിയെ കാണ്മാൻ ഇറങ്ങി. ഭഗവാൻ തൻെറ വാസ സ്ഥലത്തു എത്തുന്നതിനു് മുമ്പുതന്നെ, ഒരു മഹാനായ സന്ന്യാസി വരുവാൻ പോകുന്നു എന്നു് ഭഗവൻദാസ് ബാബാജി അവിടെ പ്രസ്താവിച്ചു. ഹൃദയൻപോയി തൻെറ അമ്മാമൻ അവിടേക്കു വരുന്നു എന്ന വിവരം അറിയിച്ചു. ആ സമയത്തു ബാബാജി അവിടെ ഒരു വൈഷ്ണവൻ ചെയ്ത ഏതോ കുററത്തിന്നു, അദ്ദേഹത്തെ ബഹിഷ്കരിക്കണമെന്നു കല്പന കൊടുക്കുകയായിരുന്നു. ഭഗവാൻ ചെന്നു് ബാബാ ജിയെ വണങ്ങി ഒരു ഭാഗത്തിരുന്നു. ബാബാജി യോഗ ക്ഷേമങ്ങളെല്ലാം അന്വേഷിച്ചുകൊണ്ടിരിക്കുമ്പോൾ, ജപ മാല ഉരുട്ടിക്കൊണ്ടിരിക്കുന്നതു് കണ്ടിട്ടു ഹൃദയൻ ചോദിച്ചു.

"നിങ്ങൾ ഒരു സിദ്ധപുരുഷനാണല്ലോ. ഈ മാലയെടുത്തു ജപിക്കേണ്ടുന്ന ആവശ്യമുണ്ടോ?" "എനിക്കു ആവശ്യമില്ല. മററുള്ളവക്കു ഒരു ഉദാഹരണമാവാൻവേണ്ടി മാത്രം ഇങ്ങിനെ ചെയ്യുയാണു്. ഇല്ലെങ്കിൽ അവർ ധൎമ്മഭ്രഷ്ടികളായി പോകും" എന്നു ബാബാജി മറുപടി പറഞ്ഞു. ഈ അഹങ്കാരപൂൎവ്വമായ ഉത്തരം രാമകൃഷ്ണൻ കേട്ടു ഉടനെ ഭാവാവിഷ്ടനായി എഴുന്നേററു് തന്റെ ഉത്തരീയം വീഴുന്നതു പോലും അറിയാതെനിന്നു് ബാബാജിയെ നോക്കി. ഓ, ഹോ, ഇത്രത്തോളം ഉച്ചപദവിയിലായോ? പരമാചാൎയ്യനെന്നു് അഭിമാനിക്കുന്നുവോ? സമുദായത്തിൽനിന്നു ഒരാളെ ബഹിഷ്കരിക്കുവാൻ കല്പിക്കുന്നു! തനിക്കു ഇഷ്ടമുള്ളപ്പോൾ സാധന ചെയ്യുന്നു. ചിലപ്പോൾ അതു വേണ്ടെന്നുവെയ്ക്കുന്നു ! സ്വതന്ത്രൻ! ഉപദേശിക്കുവാൻ നിങ്ങൾ ആർ? യഥാൎത്ഥത്തിൽ ഭഗവാൻമാത്രമാണു് ഗുരു. വിശ്വംഭരനും ലോകഗുരുവും ആയ ആ ഭഗവാന്റെ നിർദ്ദേശം ലഭിക്കാതെ നിങ്ങൾ ലോകത്തെ പഠിപ്പിക്കുവാൻ ഒരുങ്ങുന്നുവോ" ? ഇങ്ങിനെ ആവേശത്തോടുകൂടി പറഞ്ഞു സമാധിയിൽ ലയിച്ചു. ആ സമയം അദ്ദേഹത്തിന്റെ മുഖത്തിൽനിന്നു ഒരു ദിവ്യതേജസ്സു് വീശുന്നതു കണ്ടു് എല്ലാവരും ആശ്ചൎയ്യപ്പെട്ടു. ബാബാജിക്കു ഒരു വാക്കുപോലും ഉച്ചരിപ്പാൻ ധൈൎയ്യമുണ്ടായില്ല. ശ്രീരാമകൃഷ്ണന്റെ സമാധിസ്ഥിതി കണ്ടും അദ്ദേഹം പറഞ്ഞ വാക്കുകളുടെ തത്വം ഗ്രഹിച്ചും, തന്റെ ലഘുത്വം മനസ്സിലാക്കി. ശ്രീചൈതന്യദേവനു് ഉദ്ദേശിച്ച പീഠത്തിൽ കയറിനിന്നതു് ഇദ്ദേഹമാണെന്നു മനസ്സിലാക്കിയപ്പോൾ, താൻ സൂക്ഷ്മംധരിക്കാതെ പറഞ്ഞതും

ചെയ്തതും എല്ലാം അപരാധമായി എന്നു പശ്ചാത്തപിച്ച് ക്ഷമായാചനം ചെയ്തു. ഭഗവാൻ മടങ്ങിവന്നു. അവിടെ നടന്ന സംഭവങ്ങളെപ്പററിയും ബാബാജിയുടെ യോഗ്യതകളെപ്പററിയും മധുരനോടു പറഞ്ഞു. ബാബാജിയെ ചെന്നു് ദശിക്കേണമെന്നു് മധുരനോടു ആവശ്യപ്പെടുകയും ചെയ്തു. മധുരബാബു പോയി ബാബാജിയെ ദശിച്ചു് ആശ്രമത്തിലേക്കു ഒരു സംഖ്യ സംഭാവനയും ചെയ്തു.

കാൽനാവിൽനിന്നു, നാദിയക്കു, പുറപ്പെട്ടു പട്ടണത്തിലുള്ള പല ക്ഷേത്രങ്ങളും ദശിച്ചുവെങ്കിലും, അദ്ദേഹത്തിൻെറ മനസ്സിന്നു ഒരുവിധ വികാരവും ഉണ്ടായില്ല. മടങ്ങി വള്ളത്തിൽ കയറി സ്വല്പദൂരം പോകുമ്പോഴക്കു, ബാഹ്യബോധം ഇല്ലാതായി, ഗംഗയിൽ വീഴാതിരിപ്പാൻ ഹൃദയൻ പിടിക്കേണ്ടതായി വന്നു. ആ സമയത്തു, ഉരുക്കിയ സ്വണ്ണവണ്ണത്തോടുകൂടിയ ശരീരമുള്ള ഗൌരാംഗദേവനും, നിത്യാനന്ദനും പുഞ്ചിരിപൂണ്ടു ഓടിവന്നു, തന്നോടു ഐക്യം പ്രാപിക്കുന്നതായി കണ്ടു. അതിനെപ്പററി മധുരനാഥൻ ചോദിച്ചപ്പോഠം, ശ്രീചൈതന്യദേവൻെറ യഥാൎത്ഥ ജനനസ്ഥലം നദിയിൽ മുഴുകിപോയിരിക്കുന്നു എന്നും, ഇപ്പോഴുള്ള പട്ടണം അതിന്നുശേഷം ഉണ്ടായതാണെന്നും അഭിപ്രായപ്പെട്ടു. പിന്നീടുണ്ടായ അന്വേഷണത്തിൽ ഈ അഭിപ്രായം ശരിയാണെന്നു മനസ്സിലാക്കുവാൻ സാധിച്ചു.

ശ്രീരാമകൃഷ്ണൻ മധുരബാബുവിനെ കണ്ടതു് 16 വഷത്തിന്നു മുമ്പാണു്. കാലക്രമത്തിൽ അവരുടെ സവ്വ കായ്യങ്ങളും ഇവർ പരസ്പരം ആലോചിക്കുക പതിവായി. ബാബുവിന്നു ലോകത്തിലുള്ള സുഖഭോഗങ്ങളിൽ ആസക്തി

യുണ്ടായിരുന്നിട്ടും ശ്രീരാമകൃഷ്ണന്റെ കാൎയ്യത്തിൽ യാതൊരു ഉപേക്ഷയും വരുത്താതെ അദ്ദേഹത്തിന് ആവശ്യമായ സകല സൌകൎയ്യങ്ങളും അദ്ദേഹം ആജീവനാന്തം നിൎവ്വഹിച്ചുവന്നു. ഭഗവാന്റെ അനുഗ്രഹത്താൽ, അദ്ദേഹത്തിന്റെ മനസ്സിന്ന് വലുതായ മാററങ്ങൾ വരികയും ചെയ്തു.

1871 ജൂലായി മാസത്തിൽ പെട്ടെന്ന് അദ്ദേഹത്തിന്ന് സന്നിപാതജ്വരം പിടിപെട്ടു. അത് ക്രമേണ വൎദ്ധിച്ചു. രാമകൃഷ്ണന്ന്, ഇതു അവസാനകാലമാണെന്ന് മനസ്സിലായി. ഹൃദയനെ ദിവസംപ്രതി അയച്ച് അന്വേഷിക്കുക പതിവായിരുന്നു. ഒരു ദിവസം അദ്ദേഹത്തെ കാളിഘട്ടത്തിലേക്കു കൊണ്ടുപോയി. അന്ന് ഹൃദയനെ അയച്ചില്ല. ഭഗവാൻ അഗാധമായ സമാധിയിൽ ലയിച്ച് മൂന്നു നാലു മണിക്കൂർ കഴിഞ്ഞു. 5 മണിക്കു ബാഹ്യബോധം വന്ന് ഹൃദയനോടു "മധുരന്റെ ആത്മാവ് ദേവീലോകത്തിൽ ദിവ്യജനനിയെ പ്രാപിച്ചു" എന്നു പറഞ്ഞു. വ്യസനകരമായ ആ വൎത്തമാനം അന്നു രാത്രി ദക്ഷിണേശ്വരത്ത് അറിവുകിട്ടി. ഭഗവാന്റെ ജീവിതത്തിൽ സാധനാനുഷ്ഠാനം എന്ന അതിപ്രധാനമായ ഘട്ടത്തിൽ നടന്ന സംഭവങ്ങളോടു ഏററവും ബന്ധപ്പെട്ടിരുന്ന ഒരു വ്യക്തി, മധുരബാബു, അങ്ങിനെ തിരോധാനംചെയ്തു.

അനന്തരചരമം സ്വമാതാവിന്റെതായിരുന്നു. ഐഹിക പാരത്രിക സംഗതികളിൽ എല്ലാററിലും വേണ്ടുന്ന സകല ഉപദേശങ്ങളും സിദ്ധിച്ച്, ഭഗവാനേയും മാതാവിനേയും ശുശ്രൂഷിച്ച്, ദക്ഷിണേശ്വരത്ത് താമസിച്ചിരുന്ന ശ്രീ ശാരദാദേവിക്കു സ്വജന്മസ്ഥാനമായ ജയറാംബാഡിക്കു

പോകേണ്ടിവന്നു. അക്കാലത്തു ഭഗവാന്റെ മാതാവായ ചന്ദ്രമണിദേവിക്ക് ശരീരസുഖമില്ലാതെയായി. പുത്രൻ രാമേശ്വരൻ മരിച്ച ദുഃഖവും പ്രായാധിക്യവും മററും നിമിത്തം അമ്മയുടെ ശരീരം നന്നെ ക്ഷീണിച്ചിരുന്നു. ശാരദാദേവിയും അവിടെയില്ലാതിരുന്നതിനാൽ രാമകൃഷ്ണൻ എല്ലാ ദിവസവും, കുറെ സമയം അമ്മയുടെ സമീപത്തിൽ കഴിച്ചുകൂട്ടി അവർക്കുള്ള ആവശ്യങ്ങളെ നിറവേററിക്കൊണ്ടുംവന്നു. സുഖമില്ലായ്മ വർദ്ധിച്ച് അമ്മ കിടപ്പിലായി. അവസാനഘട്ടമായി എന്ന് രാമകൃഷ്ണന് മനസ്സിലായപ്പോൾ അവരെ ഗംഗാതീരത്തിലേക്കു കൊണ്ടുപോയി അവരുടെ പാദങ്ങളിൽ പുഷ്പങ്ങൾ അർപ്പിച്ചു. ചന്ദ്രമണിദേവിയുടെ ആത്മാവ് ദേഹം ത്യജിച്ച് ആത്മശാന്തിയെ അടയുകയും ചെയ്തു. സന്ന്യാസിയായതുകൊണ്ടു ശ്രീരാമകൃഷ്ണന് ശ്രാദ്ധക്രിയചെയ്യാൻ സാദ്ധ്യമല്ലാത്തതിനാൽ തന്റെ സഹോദരന്റെ പുത്രനായ രാമലാലാവിനെകൊണ്ട് ആ ക്രിയകളെല്ലാം ചെയ്യിപ്പിച്ചു.

---

# സവ്വധമ്മ സമന്വയ കാണ്ഡം.

ഹിന്തുധമ്മം, അതായത്ത് വേദാന്തമതം, എന്നത്ത് ഒരു വലിയ സമുദ്രംപോലെയാണ്. ഒന്നാമത്തെ പടിയായ വിഗ്രഹാരാധനമുതൽ അദ്വൈതവേദാന്തംവരെയുള്ള സകല പദ്ധതികൾക്കും അതിൽ സ്ഥാനമുണ്ട്. ഇതിൽ ഉൾപ്പെട്ട വൈഷ്ണവം ശൈവം ശാക്തേയം തുടങ്ങിയ ഉൾപ്പിരിവുകൾ, ബാഹ്യത്തിൽ വിരുദ്ധമായി തോന്നിയാലും, ഒരെ സത്തയെ പ്രാപിക്കുവാനുള്ള വിവിധമാഗ്ഗങ്ങൾ മാത്രമാണെന്ന് ശ്രീരാമകൃഷ്ണന്ന് അനുഭവമായി. ആ കാരണത്താൽ മേൽപറഞ്ഞ സമ്പ്രദായത്തിൽപെട്ട അനേകം മഹാന്മാരും, ഭക്തന്മാരും ദക്ഷിണേശ്വരത്തിൽവന്ന് പല തത്വങ്ങളും ഗ്രഹിച്ചുപോയതിനാൽ, ഭഗവാന്റെ സമരസഭാവത്തെ പ്പററി പലക്കും അറിവാനിടയായി.

അദ്വൈതസാക്ഷാൽകാരത്തിന്റെ ഫലമായി അത്ഭുതമായ മനോവികാസം ഉണ്ടായി. സകല മതങ്ങളും ഒരേ പരിപൂണ്ണസത്തയെ പ്രാപിക്കുവാനുള്ള പല മാഗ്ഗങ്ങൾ മാത്രമാണെന്നു അദ്ദേഹം ധരിച്ചു. ആ മതങ്ങളുടെ പരമാത്ഥത്തെ അറിവാൻ ശ്രമിച്ചു.

റാണി രാസമണിയുടെ ഔദാര്യം ഹിന്തുക്കളെ മാത്രമല്ല, ഇസ്ലാംമതത്തിലുള്ളവരേയും, ദക്ഷിണേശ്വരത്തേക്കു ആകഷിച്ചിരുന്നു. 1866-മാണ്ടു് ഒടുവിൽ ക്ഷത്രിയവംശത്തിൽ ജനിച്ചു്, ഇസ്ലാംമതത്തിന്റെ സാവ്വലൌകീക സഹോദരഭാവത്താൽ ആകൃഷ്ടനായി ആ മതത്തെ സ്വീക

രിച്ച ഗോവിന്ദറായി, എന്ന ഒരാൾ ദക്ഷിണേശ്വരത്തുവന്നു് താമസിച്ചിരുന്നു. അദ്ദേഹം ഇസ്ലാംമതത്തിലെ സൂഫിസംഘത്തിൽപെട്ട ആളും, അതനുസരിച്ചു് സാധനകൾ പരിശീലിച്ച ഒരു ഭക്തനും ആയിരുന്നു. ഇദ്ദേഹത്തിൻെറ ഭക്തിവിശ്വാസങ്ങൾ കണ്ടു്, ശ്രീരാമകൃഷ്ണൻ അതിശയിച്ചു. ഇസ്ലാംമതവും ഈശ്വരപ്രാപ്തിക്കുള്ള ഒരു മാൎഗ്ഗമാണല്ലൊ. അതുകൊണ്ടു അതനുസരിച്ചു സാധനകൾ അഭ്യസിച്ചാൽ ഭഗവാൻ ഏതുപ്രകാരമാണു് ഭക്തന്മാരെ അനുഗ്രഹിക്കുന്നതു എന്നു് അറിവാനുള്ള ആഗ്രഹം കൂടുതലായി. ഉടനെ താൻെറ ആഗ്രഹം ഗോവിന്ദറായിയെ അറിയിച്ചപ്പോൾ വളരെ സന്തോഷത്തോടുംകൂടി വേണ്ടതക്ക ഉപദേശം കൊടുത്തു. തനിക്കു സ്വാഭാവികമായ നിഷ്ഠയോടുകൂടി, പുതിയമതം അഭ്യസിക്കുവാൻതുടങ്ങി. അക്കാലത്തു് മുഹമ്മദീയർ പാകംചെയ്ത ആഹാരം കഴിക്കുവാൻ ഇഷ്ടപ്പെട്ടു. മധുരബാബുവിൻെറ അപേക്ഷപ്രകാരം അതു വേണ്ടെന്നുവെച്ചുവെങ്കിലും, ഒരു മുഹമ്മദീയൻെറ മേൽനോട്ടത്തിൽ ബ്രാഹ്മണനെകൊണ്ടു് പാകംചെയ്യിച്ചാണു് ആഹാരം കഴിച്ചുവന്നതു്. ആ സമയങ്ങളിൽ ഹിന്ദുക്ഷേത്രത്തിൽ കാലെടുത്തു വെക്കുക പോലും ചെയ്യാതെ, കാളീക്ഷേത്രത്തിൻെറ പുറത്തുള്ള മധുരബാബുവിൻെറ കെട്ടിടത്തിലാണു് താമസിച്ചിരുന്നതു്.

അഭ്യാസകാലത്തെ മനസ്ഥിതിയെപ്പററി ഭഗവാൻ പറഞ്ഞിട്ടുള്ളതു് "അള്ളാവിൻെറ നാമം സദാപിജപിക്കും, മുഹമ്മദീയരെപ്പോലെ വസ്ത്രംധരിക്കും, നിശ്ചിതസമയങ്ങളിൽ നമസ്സ് ചൊല്ലും; ഹിന്ദുദേവന്മാരെ വണങ്ങിയിട്ടില്ലെന്നമാത്രമല്ല, ആ ക്ഷേത്രങ്ങളെ സന്ദൎശിക്കപോലും ചെയ്യാൻ

ഇഷ്ടമില്ലാത്തവിധം എൻെറ മനസ്സിൽനിന്ന ഹൈന്ദവാശയങ്ങരം അത്രത്തോളം മുഴുവൻ മാറിപ്പോയിരുന്നു. മൂന്നുദിവസംകൊണ്ടു് ആവിധ ഭക്തിയുടെ പരമലക്ഷ്യം എനിക്കു അനുഭവമായി." നീണ്ട താടിയോടും ഗൌരവമുള്ള മുഖത്തോടും കൂടിയ ഒരു ജ്യോതിശ്ശരീരിയെ ആദ്യം കണ്ടു. അതിനുശേഷം മനസ്സ സാകാരത്തിൽനിന്ന നിരാകാരബ്രഹ്മാനുഭൂതിയിൽ ലീനമായി.

കുറെ കൊല്ലങ്ങരംക്കു ശേഷം 1874-ൽ ശ്രീരാമകൃഷ്ണൻ കൃസ്തുമതത്തിൽക്കൂടെ ദിവ്യജനനിയെ സാക്ഷാൽക്കരിപ്പാൻ തീച്ച്യാക്കി. മധുരനാഥൻെറ വിയോഗത്തിനു ശേഷം കല്ക്കട്ടയിൽ ശംഭുചരൻമല്ലിക്ക്, എന്ന ഒരാളെ പരിചയമാവാൻ ഇടയായി. അദ്ദേഹത്തിന് കാളീക്ഷേത്രത്തിന് സമീപം ഒരു ഗൃഹം ഉണ്ടായിരുന്നു. ഭഗവാൻ അവിടെ പോവുക പതിവായി. ഭഗവാൻെറ പേരിൽ അദ്ദേഹത്തിന്ന് വളരെ സ്നേഹമുണ്ടായിരുന്നു. അദ്ദേഹം ബഹുമാനപൂവ്വം "ഗുരുജി" എന്നാണ് ശ്രീരാമകൃഷ്ണനെ വിളിക്കുക പതിവ്. ശ്രീരാമകൃഷ്ണന് അതു് ഒട്ടും ഇഷ്ടമില്ലായിരുന്നു. മധുരൻെറ മരണശേഷം ഇദ്ദേഹമാണ് ഭഗവാന് വേണ്ടുന്ന ആവശ്യങ്ങളെല്ലാം നിറവേററിവന്നതു്. താൻ ഒരു കൃസ്ത്യാനിയല്ലെങ്കിലും സാധാരണയായി ശ്രീരാമകൃഷ്ണന് ബൈബിരം വായിച്ചു കേരംപ്പിക്കുന്നുണ്ടായിരുന്നു, ഇങ്ങിനെ കൃസ്തുവിനേയും കൃസ്തുമതത്തേയും പററി അറിവാൻ ഇടയായി.

ജഗന്നാഥമല്ലിക്ക്, എന്ന വേറൊരു ധനികന്ന് ദക്ഷിണേശ്വരാലയത്തിന്നുതൊട്ടു് ഒരു ഭവനം ഉണ്ടു്. ഭഗവാൻ അവിടേയും പോകാറുണ്ടു്. ആ ഭവനത്തിൻെറ

പൂമുഖത്തിൽ അനേകം മനോഹരങ്ങളായ ചിത്രങ്ങൾ തൂക്കിയക്കൂട്ടത്തിൽ, ക്രിസ്തുവിൻെറ ഒരു പടവും ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻ വളരെ ശ്രദ്ധയോടുകൂടി, ദിവ്യശിശുവിനെ എടുത്തുംകൊണ്ടു നില്ക്കുന്ന മഡോണയുടെ ചിത്രത്തെനോക്കി ക്രിസ്തുവിൻെറ അത്ഭുതമായ ജീവിതത്തെക്കുറിച്ച് ആലോചിച്ചിരിക്കയായിരുന്നു. ആ സമയത്തു ആ ചിത്രം സജീവമായിതീൎന്നു. മേരിയുടേയും ക്രിസ്തുവിൻേറയും ചിത്രത്തിൽനിന്നു ദിവ്യപ്രഭ പുറപ്പെട്ട് തന്നിൽ പ്രവേശിക്കുന്നതായി കണ്ടു. അതിന്നുശേഷം പുതിയ ചില ആശയങ്ങൾ മനസ്സിൽ തിങ്ങിവിങ്ങി വന്ന് മറെറല്ലാററിനേയും തള്ളി ഒരു വശത്താക്കുന്നതായി തോന്നി. ഉടനെ അതുകളെ തടുക്കുവാൻ ശ്രമിച്ചുംകൊണ്ട് "അമ്മെ! നിങ്ങൾ എന്താണ് ഇങ്ങിനെ പ്രവൃത്തിക്കുന്നത്" എന്ന് ദിവ്യജനനിയോടു ചോദിച്ചു. ഒരു പ്രയോജനവും ഉണ്ടായില്ല. അന്നുതൊട്ട് ഹിന്ദുദേവീദേവന്മാരെ പററിയുള്ള ഭക്തിബഹുമാനങ്ങൾ എല്ലാം പോയി. അതിന്നു പകരം ക്രിസ്തുവിനോടും പള്ളികളോടും ബഹുമാനങ്ങൾ കണ്ടുതുടങ്ങി. ആ പള്ളികളിൽ ക്രൈസ്തവഭക്തന്മാർ വാസനദ്രവ്യങ്ങളും മെഴുകുതിരിയും കത്തിച്ച് തങ്ങളുടെ ഹൃദയപൂൎവ്വമായ പ്രാൎത്ഥനകൾ ചെയ്യുന്നതായി ദൎശനംകണ്ടു. മൂന്നു ദിവസം ഇങ്ങിനെ കഴിഞ്ഞു. നാലാം ദിവസം പഞ്ചവടിയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ, ശാന്തനായി ഒരു അസാധാരണ മനുഷ്യൻ തന്നെ നോക്കിക്കൊണ്ടു വരുന്നതായി ശ്രീരാമകൃഷ്ണൻ കണ്ടു. അദ്ദേഹം ഒരു വിദേശിയാണെന്ന് മനസ്സിലായി. ഭംഗിയുള്ള വിശാലമായ നേത്രങ്ങൾ മുഖത്തിന്നു വൈരൂപ്യം വരാത്ത വിധ

ത്തിൽ സ്വല്പം പതിഞ്ഞ മൂക്ക്, ഈ കണ്ട സുമുഖൻ ആരായിരിക്കുമെന്ന് അദ്ദേഹം അതിശയിച്ച് ഉററുനോക്കി. അതിനിടക്ക ആ ദിവ്യരൂപം രാമകൃഷ്ണന്റെ സമീപത്തേക്ക വന്നു. അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തുനിന്നും ഇങ്ങിനെ ഒരു ശബ്ദം പുറപ്പെട്ടു. "മനുഷ്യവർഗ്ഗത്തിന്റെ ഉദ്ധാരണത്തിനുവേണ്ടി, തന്റെ ഹൃദയത്തിൽനിന്നും രക്തംപൊഴിച്ച് അവക്കുവേണ്ടി വളരെ സങ്കടങ്ങൾ അനുഭവിച്ച ക്രിസ്തുവാണ് ഈ നില്ക്കുന്നതു്. യോഗേശ്വരനും പ്രേമമൂർത്തിയും ആയ, യേശുവല്ലാതെ മററാരും അല്ല." അതിനുശേഷം മനുഷ്യപുത്രൻ ശ്രീരാമകൃഷ്ണനെ ഗാഢാലിംഗനംചെയ്തു അദ്ദേഹത്തിൽ അന്തർദ്ധാനംചെയ്തു. ഉടനെ ഭഗവാൻ ബാഹ്യബോധമില്ലാതെ സമാധിയിൽ ലയിച്ചു. സ്വല്പം കഴിഞ്ഞപ്പോൾ പ്രജ്ഞവന്നു. ഇപ്രകാരമാണ് ശ്രീരാമകൃഷ്ണന് യേശു ഒരവതാരമാണെന്ന് ബോദ്ധ്യംവന്നതു്.

ബുദ്ധനേയും മററു പ്രബലമതസ്ഥാപകന്മാരേയും പററി ശ്രീരാമകൃഷ്ണന്റെ അഭിപ്രായം താഴെ പറയുംപ്രകാരമാണ്. ബുദ്ധദേവൻ ഒരു ഈശ്വരാവതാരമാണെന്നു, മററു ഹിന്ദുക്കളുടെ അഭിപ്രായത്തോടു താനും യോജിക്കുന്നു. ആത്മാർത്ഥമായി ഭക്തിയും ആരാധനയും ബുദ്ധദേവന് അദ്ദേഹം അർപ്പിക്കാറുണ്ടു്. ജഗന്നാഥക്ഷേത്രത്തിൽ ബുദ്ധദേവന്റെ വ്യക്തിത്വത്തെയാണ് ആരാധിച്ചു വരുന്നതു് എന്ന് അദ്ദേഹം വിശ്വസിച്ചുവന്നു. ഒരു സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞിട്ടുണ്ടു് "ബുദ്ധദേവൻ ഒരു ഈശ്വരാവതാരമാണെന്നതിനെപ്പററി ലവലേശം സംശയമില്ല. അദ്ദേഹത്തിന്റെ ധർമ്മങ്ങളെ പററിയ തത്വങ്ങളും, വേദത്തിലെ

ജ്ഞാനകാണ്ഡവും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല." അദ്ദേഹത്തിൻെറ അലൌകിക ദർശന ശക്തികൊണ്ടാണ് ഇപ്രകാരം പറഞ്ഞത് എന്ന് നമുക്കു വിശ്വസിക്കാം.

ജൈനമതസ്ഥാപകന്മാരായ തീർത്ഥങ്കരന്മാർ, പത്തു സിക്ക് ഗുരുക്കന്മാർ ഇവരെപ്പററി അതാതു് സംഘ പ്രതിനിധികളിൽനിന്നും, ധാരാളം കേൾക്കുകയും അവരെ ബഹുമാനിച്ചുവരികയും ചെയ്തിരുന്നു. ദക്ഷിണേശ്വരത്തുള്ള അദ്ദേഹത്തിൻെറ മുറിയിൽ തീർത്ഥങ്കര മഹാവീരൻെറ ചെറിയ ഒരു പ്രതിമയും യേശുവിൻെറ ഒരു പടവും ഉണ്ടു്. അതുകളുടെ മുമ്പിൽ പ്രഭാതത്തിലും സന്ധ്യക്കും ധൂപം കാണിക്കുക പതിവായിരുന്നു. തീർത്ഥങ്കരന്മാരെപ്പററി അദ്ദേഹം പറഞ്ഞിട്ടുള്ളതു് "സിക്ക് ഗുരുക്കന്മാരെല്ലാം ജനകരാജർഷിയുടെ അവതാരങ്ങളാണ്. മോക്ഷപ്രാപ്തിക്കു മുമ്പായി ലോകത്തിനു നന്മചെയ്യേണമെന്ന ആഗ്രഹമാണ് ഓരോരുത്തർക്കും ഉണ്ടായിരുന്നതു് എന്ന് സിക്കുകാർ പറയുന്നതു് ഞാൻ കേട്ടിട്ടുണ്ടു്. അതുകൊണ്ടു് ഒന്നോടൊന്ന് തുടർച്ച്യായി അവർ സിക്കുകാരുടെ 10 ഗുരുക്കന്മാരായി ജനിച്ചു്, സിക്കുമതം സ്ഥാപിച്ച് ബ്രഹ്മത്തോടു ഐക്യംപ്രാപിച്ചു. ഇതു വിശ്വസിക്കാതിരിപ്പാൻ യാതോരു കാരണവും കാണുന്നില്ല."

ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നു പ്രസിദ്ധപ്പെട്ട മൂന്നു ഭാവങ്ങൾ, ബ്രഹ്മാനുഭൂതിയാകുന്ന ലക്ഷ്യത്തിലെത്തിച്ചേരുവാനുള്ള മാർഗ്ഗത്തിൽ മൂന്നു ഘട്ടങ്ങളാണ്. മനസ്സിനും ബുദ്ധിക്കും ഗ്രഹിക്കാവുന്നതും, മററുള്ളവരെ പറഞ്ഞു മനസ്സിലാക്കാവുന്നതും വിശിഷ്ടാദ്വൈതംവരെയുള്ള ആശയങ്ങളാണ്. അതിന്നപ്പുറമുള്ള അവസ്ഥ,

മനോവാക്കുകൾക്ക അതീതമാകയാൽ സമാധിയിൽ അനുഭവിച്ചറിയേണ്ടതാണ്. അവ അന്യോന്യം വിരുദ്ധങ്ങളല്ല. സഹായകങ്ങളാണ്. ഓരോ മനോഭാവത്തിനു യോജിച്ചതാണ്. ഒരു സാധകൻ ദ്വൈതത്തിൽ ആരംഭിച്ച വിശിഷ്ടാദ്വൈതത്തിൽക്കൂടി കടന്ന് അദ്വൈതത്തിൽ അവസാനിക്കുന്നു. ഉച്ചാവസ്ഥയിൽ ബ്രഹ്മവും ജഗത്തും പരമാത്മമാണ്. എല്ലാം ബ്രഹ്മമയം-ആത്മമയം-എന്നാണ് ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നതു്.

ശ്രീരാമകൃഷ്ണൻ അനുഷ്ഠിക്കാത്ത ഒരു സാധന പോലും ഇല്ല. വേദം, പുരാണം, തന്ത്രം എന്നിതുകളിലും, അന്യമത ഗ്രന്ഥങ്ങളിലും വിധിച്ചിട്ടുള്ള സകല സാധനകളും അദ്ദേഹം അനുഷ്ഠിച്ചിട്ടുണ്ട്. ക്ഷേത്രപൂജാരി, ആത്മസാധകൻ, യോഗി, ഭക്തൻ, ജ്ഞാനി, ത്യാഗി, സമുദായസേവകൻ എന്നീ വിവിധമാർഗ്ഗാനുസാരികൾക്കും അദ്ദേഹത്തിൽ നിന്നു പാഠം പഠിക്കാവുന്നതാണ്.

ശ്രീരാമകൃഷ്ണൻ അനുഭവിച്ച പരമാത്മ വിഷയങ്ങളെപ്പററി തന്റെ ശിഷ്യന്മാരോടു പറഞ്ഞിട്ടുള്ളതു്.

"മഹാനന്മാർ അനുഷ്ഠിച്ചു് സാക്ഷാൽക്കരിച്ചു്, സ്ഥാപിച്ചിട്ടുള്ള ഓരോ മതവും ഒരേ ഈശ്വരനെ പ്രാപിക്കുവാനുള്ള പലവിധ മാർഗ്ഗങ്ങൾ മാത്രമാണ്. യത മത തത പഥ=എത്ര മതങ്ങളോ അത്രയും മാർഗ്ഗങ്ങൾ. ഹിന്ദുമതത്തിന്റെ പലവിധ മാർഗ്ഗങ്ങൾ, ഇസ്ലാമതം, ക്രസ്തുമതം ഇവയെല്ലാം ഞാൻ അഭ്യസിച്ചിട്ടുണ്ട്. ബാഹ്യമായ ചടങ്ങുകളിൽ ഭേദഗതിയുണ്ടായേക്കാം, എന്നാൽ ആന്തരമായ

തതചങ്ങളിൽ യാതോരു വ്യത്യാസവും ഇല്ല. യഥാൎത്ഥ മായ അനുഭവം ഇല്ലാത്തതുകൊണ്ടു് തങ്ങളുടെ മതം മാത്ര മാണു് ശരി എന്നു പറഞ്ഞു വഴക്കുകൂട്ടുന്നു. അവരവരുടെ മതത്തിൽ കൂടുതൽ വിശ്വാസമുണ്ടെങ്കിലും, അന്യമതങ്ങളിൽ ബഹുമാനം ആവശ്യമാണു്. ഇതുതന്നെയാണു് സമരസം."

ഒരു കുളത്തിൽ ഇറങ്ങുവാൻ പല ഭാഗത്തും പട വുകൾ ഉണ്ടു്. ഒരു ഹിന്ദു ഒരു പടവിൽകൂടി ഇറങ്ങി തന്റെ പാത്രത്തിൽ കുറെ വെള്ളം എടുത്തു് "ജലം" എന്നു പറയുന്നു. വേറൊരു സ്ഥലത്തുകൂടി ഇറങ്ങി, മുഹമ്മദീ യൻ അതെ വെള്ളമെടുത്തു് "പാനി" എന്നു പറയുന്നു. അതുപോലെ ക്രിസ്ത്യാനി ഒരുവൻ "വാട്ടർ" എന്നു പറ യുന്നു. എല്ലാവരും എടുത്ത വെള്ളം എന്ന വസ്തു ഒന്നു. പേരിൽ വ്യത്യാസം എന്നുമാത്രം. ജലമല്ല, വാട്ടറാണു്; പാനിയല്ല, ജലമാണു്; എന്നു പറഞ്ഞു വഴക്കുകൂട്ടുന്നതിൽ വല്ല അൎത്ഥവുമുണ്ടോ. പല പേരാണെങ്കിലും വസ്തു ഒന്നേ ഒന്നു. അതുപോലെ ഒരേ വസ്തുവെതന്നെയാണു് എല്ലാ വരും തേടുന്നതും."

"പൂൎണ്ണമായ ചിത്തശുദ്ധിക്കുശേഷം ജ്ഞാനലാഭമു ണ്ടായ ഒരു സിദ്ധനു കൎമ്മം ചെയ്യേണമെന്നില്ല. കൎമ്മം തനിയെതന്നെ വിട്ടുപോകും. അജ്ഞാനദശയിൽ കൎമ്മം ചെയ്യാതിരിപ്പാൻ സാദ്ധ്യമല്ല. ഒരു സാധകൻ ഫലേച്ഛ കൂടാതെ ഈശ്വരാൎപ്പണബുദ്ധ്യാ മനസ്സിനെ ഭഗവാനിൽ നിൎത്തി കൎമ്മംചെയ്യേണ്ടതാകുന്നു. ഇതുതന്നെ കൎമ്മയോഗം."

താൻ അനുഷ്ഠിച്ച അസാധാരണയായ സാധനകളും, തന്റെ ആത്മാനുഭവങ്ങളും തനിക്കുവേണ്ടി മാത്രമല്ല, മനു

ഷ്യലോകത്തിനു കാണിച്ചുകൊടുപ്പാൻ വേണ്ടിയാണെന്നും അദ്ദേഹത്തിന് മനസ്സിലായി. ഒരു സാധാരണ സാധകൻ തൻെറ ആയുഷ്കാലം മുഴുവൻ അഭ്യസിച്ചാലും, ഒരു മാർഗ്ഗത്തിൻെറ ലക്ഷ്യം എത്തിച്ചേരുവാൻ അസാദ്ധ്യമായിരിക്കെ ശ്രീരാമകൃഷ്ണൻ ഭാരതത്തിലുള്ള നാനാവിധ ആദ്ധ്യാത്മിക മതഭേദങ്ങളെ ഓരോന്നായി അനുഷ്ഠിച്ചു്, ഫലം നേടിയതു് അദ്ദേഹം ഒരവതാരപുരുഷനായതുകൊണ്ടാണു്. താൻ ഈശ്വരാവതാരമാണെന്നു അറിഞ്ഞിരുന്നുവെങ്കിലും മററുള്ളവർ അതിനെപ്പററി സൂചിപ്പിക്കുന്നതുപോലും അദ്ദേഹത്തിനു് ഇഷ്ടമില്ലായിരുന്നു. "കഴപ്പുമുള്ള ഒരു സ്ഥലത്തേക്കു ഒരു ജമിന്താരുടെ കീഴിലുള്ള ഉദ്യോഗസ്ഥൻ ഓടിച്ചെന്നു് സമാധാനം ഉണ്ടാക്കുന്നതു് കാണുന്നുണ്ടല്ലോ." ആ നിലയിലാണു് തൻേറതും എന്നും രാമകൃഷ്ണൻ പറയാറുണ്ടായിരുന്നു.

"എൻെറ ഗുരുദേവൻെറ സന്ദേശം സർവ്വധർമ്മങ്ങളിലും അന്തർലീനമായി കിടക്കുന്ന ഐക്യത്തെ സ്പഷ്ടമാക്കുകയും അവയെ പ്രഖ്യാപനം ചെയ്യുകയും ആയിരുന്നു. മററുള്ള ആചാര്യന്മാർ, അവരുടെ നാമങ്ങളോടുകൂടിയ പ്രത്യേക ധർമ്മമാണു് പ്രചരിപ്പിച്ചതു്. എന്നാൽ പത്തൊമ്പതാം നൂററാണ്ടിലെ, ഈ മഹാചാര്യൻ സ്വയം യാതൊരു അവകാശവും പ്രകടിപ്പിച്ചില്ല. മററുള്ള ധർമ്മങ്ങളെ ഭംഗനം ചെയ്യാതെ അതേപടി കരുതിയതേയുള്ളൂ. കാരണം അവയെല്ലാം വാസ്തവത്തിൽ ആ ഏക സനാതനധർമ്മത്തിൻെറ രൂപങ്ങളും ഭാഗങ്ങളും ആണെന്നു പ്രത്യക്ഷത്തിൽ അനുഭവിച്ചിരുന്നു." എന്നു ശ്രീ വിവേകാനന്ദ സ്വാമികൾ പ്രഖ്യാപനം ചെയ്തിട്ടുണ്ടു്.

---

# ദേവീ കാണ്ഡം.

ശ്രീ ശാരദാമണിദേവി ശ്രീരാമകൃഷ്ണദേവൻ ഒരുമിച്ചു് കുറെകാലം കാമർപുക്കുരത്തിൽ താമസിച്ചശേഷം അദ്ദേഹം ദക്ഷിണേശ്വരത്തേക്കു മടങ്ങിപ്പോയപ്പോൾ ഇവരും ജയറാം ബാഡിക്കു തിരിച്ചുപോയി. വീട്ടുജോലികളെല്ലാം ഭംഗിയായി ചെയ്തു് ശ്യാമസുന്ദരദേവിക്കു സഹായിച്ചു കൊണ്ടിരുന്നു.

കഠിനസാധനകൾ വീണ്ടും അഭ്യസിച്ചതിന്റെ ഫലമായി വയറുകടിപിടിച്ചു് ശ്രീരാമകൃഷ്ണന്റെ ശരീരം വളരെ ക്ഷീണിച്ചു. നാട്ടിൻപുറത്തുപോയി താമസിച്ചാൽ ഗുണമുണ്ടാകുമെന്നു് വിചാരിച്ചു് ഹൃദയനും ബ്രാഹ്മണിയും ഒരുമിച്ചു് കാമർപുക്കുരിലേക്കു് 1867 മെയിമാസത്തിൽ പുറപ്പെട്ടു. അദ്ദേഹത്തിന്നു് വേണ്ടതക്ക സൌകര്യങ്ങൾക്കെല്ലാം മധുരബാബുവും പത്നിയും ഏർപ്പാടുചെയ്തിരുന്നു.

ശ്രീരാമകൃഷ്ണൻ വന്നു് സ്വല്പദിവസങ്ങൾ കഴിഞ്ഞ ഉടനെ അദ്ദേഹത്തിന്റെ മാതാവു ശാരദാദേവിക്കു ആളെ അയച്ചു. ഭഗവാൻ ഈ സംഗതി അറിഞ്ഞു എന്നു വരികിലും അതിനെപ്പററി അഭിപ്രായം ഒന്നും പറഞ്ഞില്ല. ശാരദാദേവി കാമർപുക്കുരത്തിലേക്കുവന്നു. അവൾക്കു വയസ്സു പതിന്നാലായിട്ടുണ്ടു്. ഏഴുകൊല്ലങ്ങൾക്കുമുമ്പു് കണ്ടതിന്നു ശേഷം ഇപ്പോഴാണു് ഭഗവാനെ കാണുന്നതു്. കുറെ ദിവസത്തെ താമസംകൊണ്ടു് തന്റെ ഭർത്താവിന്റെ മനഃസ്ഥിതി മനസ്സിലാക്കി. പ്രേമഭക്തിപൂർവ്വം അദ്ദേഹത്തെ സേവിച്ചു്

തൻെറ സർവ്വസ്വവും ഭർതൃപാദങ്ങളിൽ സമർപ്പിച്ച് ആത്മോന്നതിക്ക് വേണ്ടതായ ഉപദേശങ്ങൾക്കായി പ്രാർത്ഥിച്ചു.

ഭഗവാൻ ഈ പുതിയ ഭാരത്തെ വഹിച്ച് തനിക്ക അനുരൂപമായ ഒരു സഹധർമ്മിണിയാവത്തക്ക പരിശീലനങ്ങൾ കൊടുപ്പാൻ തുടങ്ങി. താൻ വിവാഹംചെയ്ത ഒരാളാണെന്ന് ഗുരുവായ തോതാപുരിക്ക മനസ്സിലായപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി ഇപ്പോൾ ഓർത്തു. "അതിനെന്തു വിരോധം? ഭാര്യാസമേതനായി ജീവിക്കുമ്പോൾകൂടിയും യാതൊരുത്തനാണോ ത്യാഗത്തേയും, വിവേകത്തേയും, പൂർത്തിയായി രക്ഷിപ്പാൻ കഴിയുന്നത് അവൻ മാത്രമാണ് ബ്രഹ്മജ്ഞാനത്തിൽ ദൃഢീകരിച്ചിട്ടുള്ളവൻ. സ്ത്രീകളേയും പുരുഷന്മാരേയും ഒരേ ആത്മരൂപമായികണ്ട്, അതുപോലെ അവരുമായി സഹവസിക്കുവാൻ സാധിക്കുന്നവനാരോ, അവൻ മാത്രമാണ് വിജ്ഞാനത്തെ പ്രാപിച്ചവൻ. സ്ത്രീപുരുഷഭേദമുള്ളവൻ ഒരു ഉത്തമ സാധകനാവാം. എന്നാൽ അവൻ ലക്ഷ്യത്തിൽനിന്നു വിദൂരത്തിലിരിക്കുന്നു."

തനിക്ക കിട്ടീട്ടുള്ള അനുഭൂതികളെ പരിശോധിക്കുന്നതിന്നു ശ്രീരാമകൃഷ്ണന്ന് ഇതു് ഒരു നല്ല സന്ദർഭമായിരുന്നു. തൻെറ ഭാര്യക്കുള്ളതായ എല്ലാ അവകാശങ്ങളും അവക്ക അനുവദിച്ചുകൊടുത്തും, ബലമായ ഒരു പരീക്ഷക്ക വശംവദനായി എങ്കിലും അദ്ദേഹം പൂർവ്വാധികം ശോഭിക്കയാണ് ചെയ്തതു്.

ഗാർഹസ്ഥധർമ്മത്തിലും, ധനത്തെ ശരിയാകുംവണ്ണം ഉപയോഗിപ്പാനും, അതിലും ഉപരിയായി ഈശ്വരനിൽ പൂർണ്ണമായി വിശ്വസിച്ച് കാലദേശാവസ്ഥക്ക അനുസരിച്ച്

പെരുമാറുവാനും മററും ശ്രീരാമകൃഷ്ണൻ, ദേവിയെ വിശദമായി പരിശീലിപ്പിച്ചു വന്നു. ഋഷീശ്വരനായ തൻെറ ഭർത്താവ് തന്നോടു കാട്ടിയ നിഷ്കളങ്കവും നിഃസ്വാർത്ഥവുമായ സ്നേഹം കണ്ടു് * മാതൃദേവി അത്യാശ്ചര്യപ്പെട്ടു. അദ്ദേഹത്തെ തൻെറ ഇഷ്ടമൂർത്തിയായി കരുതി അദ്ദേഹത്തിൻെറ തൃപ്പാദങ്ങളിൽ ശരണാഗതിയടഞ്ഞു് തൻെറ സ്വഭാവം സംസ്കരിച്ചു് ജീവിക്കുവാൻ സാധിക്കുന്നതിൽ അവൾക്ക് അതിയായ സംതൃപ്തിയുണ്ടായി.

കുറെക്കാലം ഗ്രാമത്തിൽ വസിച്ചതുകൊണ്ടു് മുമ്പുണ്ടായിരുന്ന ആരോഗ്യം ശരീരത്തിന് കിട്ടിയ ഉടനെ ഹൃദയനോടുകൂടി ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തിലേക്കു മടങ്ങി. ശാരദാദേവി തൻെറ ഭർത്താവൊരുമിച്ചു് കാമർപുക്കൂരിൽ താമസിച്ചിരുന്ന കാലത്തു്, അവർ അനുഭവിച്ച അളവററ ആനന്ദത്തെക്കുറിച്ചു പറഞ്ഞിട്ടുണ്ടു്. "എൻെറ ഹൃദയത്തിൽ ഒരു കുടം നിറച്ചു് ആനന്ദം വെച്ചിരുന്നതുപോലെ എനിക്കു സദാ സമയവും തോന്നിയിരുന്ന ആ ആനന്ദം അവർണ്ണനീയമായിരുന്നു." ഇതിൻെറ ഫലമായി ദേവിയുടെ സ്വഭാവത്തിന്നു് വലിയ ഭേദഗതി വന്നു. അവരുടെ പ്രേമം, വിനയം, നിസ്വാർത്ഥത, ജീവകാരുണ്യം, മനഃശാന്തി, സഹനശക്തി മുതലായ ഗുണങ്ങൾ കൂടുതലായി കണ്ടുതുടങ്ങി. അവർ രാത്രി സമയങ്ങളിൽ ചന്ദ്രനെ നോക്കി "എൻെറ ഹൃദയം ആ ചന്ദ്രികപോലെ പരിശുദ്ധമാകേണമേ. അല്ലയോ ഭഗവാനെ! ആ ചന്ദ്രനിലും ഒരു കളങ്കമുള്ളതായി

---

* മാതൃദേവി:—രാമകൃഷ്ണഭക്തന്മാർ പിൻകാലത്തിൽ ശാരദാദേവിയെ വിളിച്ചു വന്ന നാമം.

കാണേണം. എന്നാൽ എൻെറ മനസ്സിൽ ലവലേശം കള ങ്കമുണ്ടാവരുതെ" എന്നു് പ്രാൎത്ഥിക്ക പതിവായിരുന്നു. തൻെറ മനസ്സ് സദാസമയവും ദക്ഷിണേശ്വരത്തു്, തൻെറ ഭൎത്താവിൻെറ പാദങ്ങളിലാണെങ്കിലും, ഗൃഹത്തിലുള്ള എല്ലാവൎക്കും മുൻപോലെ നിഷ്കളങ്കമായി സേവചെയ്തും വന്നിരുന്നു. എങ്കിലും ഭൎത്താവിനെ ശുശ്രൂഷിച്ചു്, അദ്ദേഹ ത്തിൻെറ സന്നിധിയിൽതന്നെ കാലം കഴിച്ചുകൂട്ടുവാനുള്ള സന്ദൎഭത്തെ പ്രതീക്ഷിച്ചുകൊണ്ടുതന്നെയിരുന്നു.

ശാരദാദേവിക്ക ഇപ്പോഠം വയസ്സു 18 ആയി. തൻെറ ഭൎത്താവിനു ഭ്രാന്താണെന്നു ഗ്രാമവാസികഠം പറഞ്ഞു കേഠംപ്പാനിടവന്നു. ചിലർ അവരെ ഭ്രാന്തൻെറ ഭാൎയ്യ എന്നു പറഞ്ഞു ഹസിക്കയും ചെയ്തു. ഇതെല്ലാം സഹിച്ചു് "അദ്ദേഹത്തിന്നു് ഭ്രാന്താണെന്നു് പറയുന്നതു് പരമാൎത്ഥം തന്നെയോ? കാമൎപുക്കൂരിൽ ഞാൻ കണ്ടു് നല്ലവണ്ണം മന സ്സിലാക്കിയ ആഠംതന്നെയല്ലെ. ഇവർ പറയുന്നതു് വാസ്തവമാണെങ്കിൽ ഞാൻ അദ്ദേഹത്തിൽനിന്നു വേർപെട്ടിരിക്ക ന്നതു ശരിയല്ല. അവിടെ ചെന്നു്, എന്നാൽ കഴിയുന്നതു അദ്ദേഹത്തെ ശുശ്രൂഷിക്കേണ്ടതു് എൻെറ കടമയാണു്" എന്നു വിചാരിച്ചു് ദക്ഷിണേശ്വരത്തിലേക്ക പോയി നേരിൽ കാണ്മാൻ തീൎച്ചയാക്കി.

ചിത്രാപൌൎണ്ണമി, ഗംഗാസ്നാനത്തിന്നു് ഒരു മുഖ്യ ദിവസമാകുന്നു. ആ സ്നാനത്തിന്നു പോയാൽ കൊള്ളാ മെന്നു് അച്ഛനെ അറിയിച്ചപ്പോഠം ഉദ്ദേശം ഇന്നതാണെന്നു മനസ്സിലാക്കി സമ്മതിച്ചു എന്നു മാത്രമല്ല താനും സഹായ ത്തിന്നു കൂടെ പുറപ്പെട്ടു. യാത്രക്ക ഇന്നുള്ള പോലെയുള്ള

സൌകൎയ്യമൊന്നും അക്കാലത്തു ഇല്ലാതിരുന്നതിനാൽ എണ്ണുതുനാഴിക ദൂരവും കാൽനടയായിതന്നെ പോകേണ്ടിയിരുന്നു. മാൎഗ്ഗമദ്ധ്യത്തിൽ ദേവിക്കു കഠിനമായ ജ്വരം പിടിപെട്ടു. ഒരു ധൎമ്മശാലയിൽ തങ്ങി അന്നു രാത്രി അവൎക്കു ഒരു ദൎശനം ഉണ്ടായി "ജ്വരംകൊണ്ടു് ബോധക്ഷയമായി കിടക്കുമ്പോൾ കറുത്ത നിറത്തിൽ സൌന്ദൎയ്യവതിയായ ഒരു പെൺകുട്ടി എന്റെ സമീപത്തിൽ ഇരിക്കുന്നതായി കണ്ടു. അവരുടെ ഏററവും മൃദുവായ തണുത്ത കരങ്ങൾകൊണ്ടു് എന്റെ ശരീരത്തിൽ തടവിക്കൊണ്ടിരുന്നു. ശരീരം മുഴുവൻ ചുട്ടുനീറുന്നുണ്ടായിരുന്നതു് ഇല്ലാതായി. നിങ്ങൾ എവിടെ നിന്നു വരുന്നു എന്നു ചോദിച്ചപ്പോൾ ദക്ഷിണേശ്വരത്തിൽ നിന്നു് എന്നു മറുപടി പറഞ്ഞു. "ദക്ഷിണേശ്വരത്തിൽ നിന്നോ" അവിടെ പോയി അദ്ദേഹത്തെ (ശ്രീരാമകൃഷ്ണനെ) ദൎശിച്ചു് സേവചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ ഈ ജ്വരം അതിന്നു തടസ്ഥമായി തീൎന്നിരിക്കുന്നു. 'നിണക്കു സുഖമായാൽ ദക്ഷിണേശ്വരത്തു പോയി കാണാമല്ലോ. നിണക്കുവേണ്ടിതന്നെ ഞാൻ അദ്ദേഹത്തെ അവിടെ പാൎപ്പിച്ചിരിക്കുന്നതും എന്നു പറഞ്ഞപ്പോൾ 'നിങ്ങൾക്കു എന്തൊരു കരുണ! ദയ്വുചെയ്തു നിങ്ങൾ ആരാണെന്നു പറയാമോ.' 'നിന്റെ സഹോദരിതന്നെ' എന്നാണു് മറുപടി പറഞ്ഞതു്. "ഹാ ഹാ അതാണോ നിങ്ങൾ ഇവിടെ വന്നിരിക്കുന്നതു എന്നു പറഞ്ഞു ഞാൻ സുഖമായി ഉറങ്ങി."

പിറെറദിവസം കാലത്തു് ജ്വരം തീരെ ആശ്വാസമായതുകണ്ടു് യാത്രപുറപ്പെട്ടു. 1872 മാൎച്ചുമാസത്തിൽ ഒരു ദിവസം രാത്രി 9 മണിക്കു് ദക്ഷിണേശ്വരത്തിൽ ശാരദാദേവി അച്ഛനോടുകൂടി എത്തിച്ചേൎന്നു.

ശാരദാദേവി ക്ഷീണിച്ചതായി കണ്ടപ്പോൾ ശ്രീരാമകൃഷ്ണൻ മനസ്സലിഞ്ഞു് "നിങ്ങൾ വളരെ താമസിച്ചാണല്ലോ വന്നതു. നിങ്ങൾക്കു വേണ്ടതക്ക സൌകയ്യങ്ങൾ ചെയ്തുതരുവാൻ എൻെറ മധുരൻ ഇവിടെ ഇല്ലാതായല്ലോ." എന്നു വ്യസനപൂർവ്വം പറഞ്ഞു. എന്നാൽ മുൻപോലെ തന്നെ വളരെ വാത്സല്യത്തോടും, ശ്രദ്ധയോടും തന്നെ സ്വീകരിക്കുന്നതുകണ്ടു് ദേവി അത്യന്തം സന്തോഷിച്ചു. മൂന്നു നാലു ദിവസത്തിന്നുള്ളിൽ ശരീരത്തിന്നു പൂർണ്ണസുഖം കിട്ടി. ഈ കാലത്തു പ്രായാധിക്യമായതിനാൽ ഗംഗാതീരത്തു കാലംകഴിച്ചുകൂട്ടണം എന്നു ഉദ്ദേശിച്ചു് രാമകൃഷ്ണൻെറ മാതാവു് ചന്ദ്രമണീദേവി ദക്ഷിണേശ്വരത്തു വന്നു് താമസിക്കുന്നുണ്ടായിരുന്നു. അവർ ഒരുമിച്ചു് താമസിക്കുവാൻ ശാരദാദേവിയെ സംഗീതശാലയിലേക്കു അയച്ചു. കുറെ ദിവസത്തെ സഹവാസംകൊണ്ടു രാമകൃഷ്ണൻെറ സ്വഭാവത്തിന്നു താൻ കേട്ടിരുന്ന വിധം യാതൊരു തരക്കേടും ഉണ്ടായിട്ടില്ല എന്നു കണ്ടു അദ്ദേഹത്തെ ശുശ്രൂഷിച്ചു് ദക്ഷിണേശ്വരത്തു താമസിപ്പാൻ ദേവി തീർച്ചയാക്കി. തൻെറ മകൾക്കു സുഖമാണെന്നു മനസ്സിലായപ്പോൾ പിതാവു രാമചന്ദ്രമുഖർജി സന്തോഷമായി ജയറാംബാഡിക്കു മടങ്ങിപ്പോയി.

യുവതിയായ തൻെറ പത്നി ദക്ഷിണേശ്വരത്തു വന്ന സമയം ഭഗവാൻ അവരോടു ചോദിച്ചു "ഞാൻ നിങ്ങളെ വിവാഹം ചെയ്തു. അതുകൊണ്ടു് എന്നോടു ഒരുമിച്ചു് താമസിക്കുവാനുള്ള പൂർണ്ണ അവകാശം നിങ്ങൾക്കുണ്ടു്. പക്ഷെ സർവ്വ സ്ത്രീകളേയും ഞാൻ അമ്മയുടെ സ്വരൂപമായിട്ടാണു്

കണ്ടുവരുന്നതു്. ഇനി ഞാൻ എന്തു ചെയ്യണം. "പറയൂ" എന്നു പറഞ്ഞു. ഉച്ചാദർശവും പൂർണ്ണമായ പവിത്രതയും ഉണ്ടായിരുന്ന ആ യുവതിക്കു അദ്ദേഹത്തിന്റെ ഇംഗിതം ഗ്രഹിപ്പാൻ ഒട്ടും താമസം വേണ്ടിവന്നില്ല. "അങ്ങയെ സംസാരത്തിലേക്കു വലിച്ചുകൊണ്ടുവരുവാൻ ഞാൻ ആഗ്രഹിക്കുന്നതേയില്ല. അവിടുത്തെ ആദ്ധ്യാത്മികജീവിതത്തിൽ എന്നാൽ വല്ല സഹായവും ചെയ്യാൻ സാധിക്കുമെങ്കിൽ ഞാൻ ധന്യയായി അങ്ങയുടെ കൂടെ സദാ താമസിച്ചു് എന്റെ ആത്മോന്നതിക്കു വേണ്ടതായ ഉപദേശം ഗ്രഹിപ്പാൻ എന്നെ ശക്തയാക്കി. എന്നെ അനുഗ്രഹിക്കേണമെന്നെ ഞാൻ പ്രാർത്ഥിക്കുന്നുള്ളൂ." ഇതായിരുന്നു അവരുടെ മറുപടി. കാമവികാരത്തിന്റെ കണികപോലും സ്പർശിക്കാത്ത നിഷ്കളങ്കമായ ബ്രഹ്മചര്യം ഇവരിൽ കണ്ടതുപോലെ ചരിത്രത്തിൽ മറ്റെങ്ങും കാണ്മാൻ സാദ്ധ്യമല്ല. ഭഗവാൻ അവരെ സ്വീകരിച്ചു് പ്രഥമശിഷ്യയാക്കി സർവ്വോപദേശങ്ങളും കൊടുത്തുവന്നു. ദേവിയാവട്ടെ സർവ്വർക്കും ഒരു ആദർശസഹധർമ്മിണിയും, ശിഷ്യയും, കന്യകയും, മാതാവും ആയിതീൎന്നു.

ഒരു ഗൃഹധർമ്മിണി അറിഞ്ഞിരിക്കേണ്ടതായ ഗൃഹകൃത്യങ്ങൾ തുടങ്ങി, ബ്രഹ്മജ്ഞാനംവരെയുള്ള സകല സംഗതികളും ശ്രീരാമകൃഷ്ണൻ അവൎക്കു ഉപദേശിച്ചു എന്നു മാത്രമല്ല അവയെല്ലാം കൃത്യമായി അനുഷ്ഠിക്കുന്നുണ്ടോ എന്നു പരിശോധിക്കുകയും, വല്ല കുറവുകളും കണ്ടാൽ സ്നേഹപൂർവ്വം അവയെ ശരിപ്പെടുത്തുകയും ചെയ്തുവന്നു.

മുഖ്യമായ പാഠങ്ങളിൽ ഒന്നു "ചന്ദ്രൻ എല്ലാവരുടേയും അമ്മാമനാകുന്നതുപോലെ, ഈശ്വരൻ എല്ലാവരുടേയും പ്രിയതമൻ ആകുന്നു. അദ്ദേഹത്തെ ഭജിക്കുവാൻ എല്ലാവക്കും സമാവകാശമുണ്ട്. ഹൃദയവ്യഥയോടുകൂടി പ്രാത്ഥിക്കുന്നവരുടെ മുമ്പിൽ ഈശ്വരൻ കരുണയോടുകൂടി പ്രത്യക്ഷമാകും. അതുപ്രകാരം ഭജിച്ചാൽ നിങ്ങൾക്കും കാണാറാകും."

കുറെ മാസങ്ങൾ കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻെറ മനസ്സിൽ അസാധാരണയായ ഒരു ആഗ്രഹംതോന്നി. കാലതാമസം കൂടാതെ അതു സാധിപ്പിക്കുകയും ചെയ്തു. 1872 മെയിമാസത്തിൽ കാളിപൂജക്ക് ശുഭമായ അമാവാസി രാത്രിയിൽ, അതിന്നുവേണ്ടുന്ന സകല ഒരുക്കങ്ങളും ശ്രീരാമകൃഷ്ണൻ തൻെറ മുറിയിൽ തയ്യാറാക്കി. ശാരദാദേവിയേയും അവിടേക്കു വരുവാൻ ഏപ്പാടുചെയ്തു. അവർ 9 മണിക്കു ഹാജരായി. അദ്ദേഹം തയ്യാറാക്കിയ ആസനത്തിലിരുന്ന് പൂജ ചെയ്യാൻ തുടങ്ങി. ആദ്യത്തെ ചടങ്ങുകൾ കഴിഞ്ഞ ഉടനെ ശാരദാദേവിയോട് ജഗജ്ജനനിക്കുവേണ്ടി ഉദ്ദേശിച്ച പീഠത്തിൽ വന്ന് ഇരിക്കുവാൻ പറഞ്ഞു. വളരെ ഭക്തിയോടുകൂടി പൂജകൾ നോക്കികൊണ്ടിരുന്ന ദേവി അദ്ധബോധാവസ്ഥയിൽ ആ സ്ഥാനത്തു ചെന്നിരുന്നു. വിധിപ്രകാരമുള്ള പൂജകളെല്ലാം ഭഗവാൻ മുറക്കു ചെയ്തുകൊണ്ടിരിക്കുമ്പോൾ മാതൃദേവി സമാധിയിൽ ലയിച്ചു. മന്ത്രമെല്ലാം ഉച്ചരിച്ചതിന്നുശേഷം ഭഗവാനും സമാധിസ്ഥനായി. ഇങ്ങിനെ രണ്ടുപേരും ആത്മാവിൽ ഐക്യമായി അദ്ധരാത്രിയായപ്പോൾ ഭഗവാന് ബാഹ്യബോധം വന്നു. ആ സമയത്ത് ഉചിത

മായ മന്ത്രപൂർവ്വം തന്റെ ജീവിതകാലത്തിൽ ചെയ്തിരുന്ന സാധനകളുടെ ഫലത്തേയും ജപമാലയേയും ദിവ്യമാതാവിന്റെ പാദങ്ങളിൽ സമർപ്പിച്ച് നമസ്കരിച്ചു. തന്ത്രശാസ്ത്രത്തിൽ പറയുന്ന ഷോഡശിപൂജ (സ്ത്രീപൂജ) എന്ന പരിശുദ്ധമായ കർമ്മത്തോടുകൂടി ശ്രീരാമകൃഷ്ണന്റെ ആത്മീയ സാധനകൾ പൂർത്തിയായി.

ഭഗവാൻ ഒരുമിച്ച് ദേവി ദക്ഷിണേശ്വരത്ത് സ്ഥിരവാസം തുടങ്ങി. ആനന്ദമയമായ അക്കാലത്തെ അവസ്ഥയെപ്പററി ദേവി ഇങ്ങനെ പറഞ്ഞിട്ടുണ്ട്. "ഞാൻ കണ്ടിട്ടുള്ള ഭഗവാന്റെ ആശ്ചര്യകരമായ വിവിധഭാവാവസ്ഥയെപ്പററി വിവരിക്കുവാൻ എനിക്കു ശക്തിയില്ല. ദിവ്യമായ അനുഭൂതിയുടെ പ്രഭാവത്താൽ അതിഗഹനമായ വിഷയങ്ങളെപ്പററി സംസാരിക്കും, ചിലപ്പോൾ ചിരിക്കും, ചിലപ്പോൾ കരയും, ചിലപ്പോൾ യാതൊരു വികാരവുംകൂടാതെ നിശ്ചലമായി സമാധിയിൽ ലയിക്കും. ഇങ്ങിനെ രാത്രി മുഴുവൻ കഴിച്ചുകൂട്ടും. എനിക്കു പരിചയമില്ലാത്ത അസാധാരണമായ ഒരു ദിവ്യസാന്നിദ്ധ്യം ഉണ്ടായതുകണ്ടു ഭയപ്പെട്ട് രാത്രി എങ്ങിനെയെങ്കിലും കഴിച്ചുകൂട്ടും. ഒരു ദിവസം ഗംഭീരമായ സമാധിയിൽ പൂർണ്ണനിമഗ്നനായി അതിൽനിന്നു വിരമിക്കുന്നതു കാണാതായപ്പോൾ ഞാൻ ഭയപ്പെട്ട്, വിറച്ച്, ഉറക്കെ കരഞ്ഞു് ഹൃദയനെ വിളിക്കുവാൻ ആളെ അയച്ചു. അദ്ദേഹം വന്ന് കുറെ സമയം ഭഗവന്നാമങ്ങൾ അദ്ദേഹത്തിന്റെ കർണ്ണങ്ങളിൽ ജപിക്കുവാൻ തുടങ്ങിയപ്പോൾ ബാഹ്യബോധം വന്നു. ഞാൻ ഇപ്രകാരം ക്ലേശിക്കുന്നതു കണ്ടിട്ട് പ്രത്യേകം ചില ഭാവങ്ങൾ കാണുമ്പോൾ ഇന്നിന്ന

നാമങ്ങൾ ഉച്ചരിക്കേണമെന്നും, മററുപ്രകാരത്തിൽ കാണു മ്പോൾ ഇന്നിന്ന മന്ത്രം ഉച്ചരിക്കേണമെന്നും, ഭഗവാൻ തന്നെ എന്നെ പഠിപ്പിച്ചു. ഇതുപ്രകാരം ഞാൻ പരീക്ഷി ച്ചപ്പോൾ ബാഹ്യബോധം വരുന്നതു കണ്ടതിനാൽ എൻെറ ഭയത്തിന്നു നിവൃത്തിയായി. ഇങ്ങിനെ മാസങ്ങൾ കുറെ കഴിഞ്ഞു. തുടർച്ചയായി സമാധിയിൽ ലയിക്കാതിരിപ്പാൻ വേണ്ടി രാത്രി മുഴുവൻ ഞാൻ കൺമിഴിച്ചിരിക്കേണ്ടി വരുന്നതു അദ്ദേഹത്തിന്നു മനസ്സിലായപ്പോൾ അമ്മയോടുകൂടി സംഗീ തശാലയിൽ രാത്രി വിശ്രമിച്ചുകൊള്ളുവാൻ പറഞ്ഞു."

അക്കാലത്തു ഗൃഹകൃത്യങ്ങൾ അവിടെയുള്ള അംഗ ങ്ങളോടു അവരുടെ സ്ഥാനമനുസരിച്ച് പെരുമാറേണ്ടുന്ന വിധം, പുറമെയുള്ള സ്ഥലങ്ങളിൽ പോയാൽ നടക്കേണ്ടുന്ന സമ്പ്രദായം, കേവലം വിളക്കിൻെറ നാടവെട്ടി നേരാക്കേ ണ്ടുന്ന മാതിരി, തുടങ്ങിയ ജോലികൾക്കു പുറമെ, ജപം ധ്യാനം മുതൽ ആത്മസാക്ഷാൽകാരംവരെയുള്ള എല്ലാ ഉപദേശ ങ്ങളും ഭഗവാൻ മാതൃദേവിക്കു നൽകിയിരുന്നു.

ഭഗവാൻെറ പാദം തടവിക്കൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ശാരദാദേവി അദ്ദേഹത്തോടു ചോദിച്ചു "അങ്ങുന്നു് എന്നെപ്പററി എന്തു വിചാരിക്കുന്നു?" ഉടൻ ഉണ്ടായ മറുപടി "ക്ഷേത്രത്തിൽ ആരാധിക്കപ്പെടുന്ന അമ്മ തന്നെ ഈ ശരീരത്തെ പ്രസവിച്ച് ഇപ്പോൾ സംഗീതശാ ലയിൽ താമസിക്കുന്ന അവർതന്നെ ഈ സമയത്തിൽ എൻെറ പാദം തടവിക്കൊണ്ടിരിക്കുന്ന ദിവ്യമാതാവിൻെറ വിഗ്രഹമായിട്ടാണു് ഞാൻ നിങ്ങളെ എപ്പോഴുംകാണുന്നതു്."

മറെറാരു ദിവസം തൻെറ ശയ്യയിൽ കിടന്നുറങ്ങുന്ന ഭാര്യയെ നോക്കി ശ്രീരാമകൃഷ്ണൻ തന്നത്താൻ പറഞ്ഞു "അല്ലയോ മനസ്സേ!" ലോകം ഏററവും പ്രിയമായി വിചാരിച്ചു വരുന്ന തരുണീശരീരം ഇതാ നിൻെറ മുമ്പിൽ കിടക്കുന്നു. ഇതിൽ ആഗ്രഹംവെച്ചുകൊണ്ടിരിക്കുന്നവൻ ശരീരബന്ധത്തിൽപെട്ടു മയങ്ങിപ്പോകും. ഭഗവദ്ദർശനം അവനു സാദ്ധ്യമല്ല. നിനക്കു ഇന്ദ്രിയസുഖം വേണമോ — അതോ ഈശ്വരപ്രാപ്തിയാണോ ആവശ്യം. തുറന്നുപറയുക. ആദ്യത്തെയാണ് വേണ്ടതെങ്കിൽ ഇതാ നിൻെറ മുമ്പിൽ കിടക്കുന്നു. "ഈ പരിശോധനാത്ഥമുള്ള ചോദ്യത്തിനുള്ള മറുപടിയായി അദ്ദേഹത്തിൻെറ ശുദ്ധസാത്വികമനസ്സ് അഗാധമായ സമാധിയിൽ ലയിച്ചു രാത്രി മുഴുവൻ ആ സ്ഥിതിയിൽതന്നെയായിരുന്നു. പിറെറ ദിവസം കാലത്ത് ഭഗവന്നാമം ചെവിയിൽ വളരെ സമയം ഉച്ചരിച്ചതിനു ശേഷമെ ഉച്ചഭാവത്തിൽനിന്നു പ്രകൃതിയിലേക്കു മനസ്സ് ഇറങ്ങിവരുവാൻ തുടങ്ങിയുള്ളൂ.

ഇങ്ങിനെ അനേകം മാസങ്ങൾ കഴിച്ചുകൂട്ടി. എന്നാൽ ഒരിക്കലെങ്കിലും, ആ ദിവ്യദമ്പതിമാരുടെ മനസ്സു ലോകഭോഗങ്ങളിലേക്കു ഇറങ്ങിവന്നിട്ടേയില്ല. ശരീരസംബന്ധമായ അനുരാഗത്തിൻെറ സ്പർശം ലവലേശം അവരിൽ ഉണ്ടായിരുന്നില്ല. സതീപതികളുടെ മനസ്സ് എപ്പോഴും സച്ചിദാനന്ദത്തിൽതന്നെ ലീനമായിരുന്നതുകൊണ്ടാണ് ഇതു സാദ്ധ്യമായതു്. ശാരദാദേവിയുടെ സ്വഭാവത്തെപ്പററി വളരെ പ്രശംസിച്ചു ഭഗവാൻ പറഞ്ഞിട്ടുണ്ട്. "വിവാഹത്തിനുശേഷം ശാരദാദേവിയുടെ മനസ്സിൽനിന്നു ശാരീര

മായ സകലവിധ വിഷയേച്ഛയും, അടിയോടെ അറുത്തുകള യുവാൻ ഞാൻ ദിവ്യജനനിയോടു വ്യാകലതയോടുകൂടി പ്രാൎത്ഥിച്ചിട്ടുണ്ടു്. ഇക്കാലത്തു അവരുമായുള്ള സഹവാസം കൊണ്ടു് ദേവി എന്റെ പ്രാൎത്ഥനയെ സാധിപ്പിച്ചു് അനു ഗ്രഹിച്ചു് എന്നു എനിക്കു പൂൎണ്ണവിശ്വാസമായി.

ഇപ്രകാരം പാരമാൎത്ഥിക ദൎശനത്തിനു പരസ്പരം സഹായിക്കുന്ന ദമ്പതിമാർ എവിടെയുണ്ടായിട്ടുണ്ടു്!

ശാരദാദേവി ജയറാംബാഡിയിൽ പോയി കുറെ താമസിച്ചതിനു ശേഷം 1874-ൽ വീണ്ടും ദക്ഷിണേശ്വര ത്തേക്കുവന്നു. മുൻപോലെ ചന്ദ്രമണിദേവി ഒരുമിച്ചു് സംഗീ തശാലയിൽതന്നെ ആയിരുന്നു താമസം. രണ്ടുപേൎക്കു താമ സിക്കുവാൻ വളരെ അസൌകൎയ്യമുണ്ടെന്നുകണ്ടു് കാളീക്ഷേ ത്രത്തിനുതൊട്ടുള്ള ഒരു പറമ്പിൽ ശംഭുചരണൻ അവൎക്കു വേണ്ടി ഒരു കെട്ടിടം പണിതീൎപ്പിച്ചു. ശാരദാദേവി പുതിയ കെട്ടിടത്തിൽ താമസമാക്കി. ഭഗവാനു് വേണ്ടുന്ന ഭക്ഷണപദാ ൎത്ഥങ്ങൾ തയ്യാറാക്കി ദക്ഷിണേശ്വരത്തുള്ള അദ്ദേഹത്തിന്റെ മുറിയിൽ കൊണ്ടുവന്നു കൊടുക്കും. ഇതുപോലെ അദ്ദേഹ ത്തിനു വേണ്ടതായ സകല ഉപചാരങ്ങളും ചെയ്തുവന്നു.

വിവാഹം ഇന്ദ്രിയസുഖങ്ങൾക്കായികൊണ്ടല്ല എന്നാണു് ഹിന്ദുശാസ്ത്രങ്ങൾ ഘോഷിക്കുന്നതു്. അതിന്റെ ഉദ്ദേശം സമുദായത്തിന്റെ നന്മക്കായി സദാചാരസമ്പന്ന ന്മാരായ സന്താനങ്ങളെ ഉൽപ്പാദിപ്പിച്ചു് ഈശ്വരസൃഷ്ടിയെ സഹായിച്ചുകൊള്ളുക എന്ന നിയമത്തെ അനുസരിക്കുക മാത്രമാണു് ശ്രീരാമകൃഷ്ണദേവൻ ഉപദേശിച്ചിട്ടുള്ളതു്. ഒന്നു

രണ്ടു സന്താനോല്പത്തിക്കശേഷം ദാമ്പതിമാർ സഹോദരീ സഹോദരഭാവത്തോടുകൂടി അധികസമയവും ഈശ്വരചിന്തയിൽ കാലംകഴിക്കണമെന്നാണു്.

ഒട്ടകം സദാപി മുള്ളു ചെടികൾ തിന്നുന്നതിന്നാണു് ഇഷ്ടപ്പെടുന്നതു്. അതിന്റെ വായിനകത്തുനിന്നു രക്തം വന്നു് വേദന അനുഭവിച്ചാലും വീണ്ടും ആ മുൾച്ചെടികളെയാണു് അതു് തേടിനടക്കുന്നതു്. ഇതാകുന്നു വിഷയികളുടേയും സ്വഭാവം. ഇങ്ങിനെ ദുഃഖം അനുഭവിക്കുന്നതിന്നു പകരം സത്യാസത്യങ്ങളേയും, നിത്യാനിത്യങ്ങളേയും, സുഖദുഃഖങ്ങളേയും വേർതിരിച്ചു വിവേചനംചെയ്തു് പ്രവൃത്തിപ്പാനാകുന്നു ശ്രീരാമകൃഷ്ണൻ ഉപദേശിച്ചിട്ടുള്ളതു്. വിവേകവും വിചാരവും എങ്ങിനെ ഉപയോഗിക്കാം എന്നതിന്നു പറഞ്ഞിട്ടുള്ള ഒരു ഉദാഹരണം. ജിഹ്വേന്ദ്രിയത്തെപ്പററി മനസ്സിനെ എത്രതന്നെ നിയന്ത്രിച്ചാലും അടങ്ങാത്ത വിധത്തിൽ മധുരപലഹാരം തിന്നുവാൻ ആഗ്രഹിക്കുന്ന ഒരുവൻ അതിനെ ഒരിക്കൽ വാങ്ങി അനുഭവിച്ചു് മനസ്സിനോടു പറയണം, ഇതാണു് നീ ഇത്ര തീവ്രമായി ആഗ്രഹിച്ച സാധനം. അനുഭവിച്ചല്ലോ. നാവിൽനിന്നു തൊണ്ടക്കതാഴെ പോകുന്നവരെയല്ലെ ഉള്ളു ഇതിന്റെ രുചി അതിന്നുശേഷം ഒരു രസവും അറയുന്നില്ലല്ലോ. മധുരംതന്നെ സ്വല്പം കൂടുതൽ കഴിച്ചാൽ ദുഃഖവുമായി. ഇതിന്നുവേണ്ടി എത്ര കഷ്ടം അനുഭവിക്കുന്നു? ഛി. തുച്ഛം. ഇതോടുകൂടി ഈ ആഗ്രഹം അവസാനിച്ചുകൊള്ളട്ടെ. എന്നു വിചാരിക്കുക, പറയുക!

"അതുപോലെ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണത്താലും മററും നിർമ്മിച്ചു് രക്തം, മാംസം, അസ്ഥി, മജ്ജ്

മുതലായതു കൊണ്ടുണ്ടാക്കിയിട്ടുള്ളതാണു് ഏററവും രൂപലാവണ്യമുള്ള ഒരു മനുഷ്യന്റേയും മററു ജീവികളുടേയും ശരീരം. അതിനാൽ വിശേഷിച്ചു ഈ വിഷയങ്ങളിൽ ഭ്രമിക്കുവാൻ എന്താണുള്ളതു്? സച്ചിദാനന്ദപ്രാപ്തിക്കു ഇതു് സഹായിക്കുമോ? എന്നു വിചാരിച്ചു സകലവിധ ആശകളേയും, അതിലുള്ള ന്യൂനതകളേയും, ദോഷങ്ങളേയും നല്ലവണ്ണം ചിന്തിച്ചു് വിവേകബുദ്ധി ഉപയോഗിച്ചു് അവകളെ വേരോടുകൂടി പറിച്ചുകളയണം."

ശ്രീരാമകൃഷ്ണന്റെ വിവാഹം ഈ കാലത്തിന്നു് ഒരു ആദർശമായിതീരുവാൻവേണ്ടി മാത്രമാണു്. വിവാഹം കാമഭോഗങ്ങൾക്കായിക്കൊണ്ടല്ല. അതിലും ഉയൎന്ന ഒരു ആദർശത്തിന്നു് വേണ്ടിയാണെന്നും ദംപതികൾക്കു ജീവകാലം മുഴുവൻ ബ്രഹ്മചര്യനിഷ്ഠയിൽ കഴിപ്പാൻ സാദ്ധ്യമാണെന്നും തങ്ങളുടെ ജീവിതത്താൽ ലോകൎക്കു കാട്ടിക്കൊടുത്തു. ശാരദാദേവിയുടെ ഏകോദ്ദേശം ശ്രീരാമകൃഷ്ണന്നു് സേവചെയ്യുക എന്നതു മാത്രമായിരുന്നു. ആത്മസാക്ഷാൽക്കാരത്തിന്നുകൂടി തന്റെ ഭൎത്താവിനെ സഹായിക്കുന്നവളാണല്ലോ ഉത്തമധൎമ്മപത്നി. ബ്രഹ്മാനന്ദം അനുഭവിച്ചവൎക്കു ഭോഗാനന്ദത്തിൽ മനസ്സുചെല്ലുമോ? അനേകകാലത്തെ കഠിന ആത്മീകസാധനകളുടേയും, തപസ്സിന്റേയും, ഫലമായി ഉണ്ടാകുന്ന ഏതാദൃശ മാതൃകാദാമ്പത്യജീവിതം ചരിത്രങ്ങളിൽ ആദ്യമായിട്ടാണു് കാണുന്നതു്. ഇവരുടെ ജീവിതത്തെ ആദർശമാക്കി ജീവിതം നയിക്കുന്നവൎക്കു ജന്മം സഫലമാകും എന്നുമാത്രമല്ല, അവർ പുണ്യഭൂമിയായ ഭാരതത്തിന്റെ പുനരുദ്ധാരണത്തിന്നും, മുങ്ങിക്കിടക്കുന്ന ഭാരതീയ സംസ്കാരത്തിന്റെ മാഹാത്മ്യപ്രകാശനത്തിന്നും നിമിത്തഭൂതന്മാരാകയും ചെയ്യും.

# ആചാൎയ്യ കാണ്ഡം.

ഭൈരവബ്രാഹ്മണിയുടെ അഭിപ്രായത്തിൽ ശ്രീരാമകൃഷ്ണൻ ഒരു അവതാരമാണെന്നു കേട്ടപ്പോഠം, മധുരബാബു തന്റെ സംശയനിവൃത്തിക്കു് ഒരു പണ്ഡിതസദസ്സ് വിളിച്ചുകൂട്ടി; അക്കാലത്തെ പണ്ഡിതശിരോമണികളായ, വൈഷ്ണവചരണനും, ഗൌരീകന്റെ തൎക്കഭൂഷണനും അതിന്നായി ദക്ഷിണേശ്വരത്തുവന്നു് പല പരീക്ഷകളും നടത്തി രാമകൃഷ്ണൻ അവതാരപുരുഷൻതന്നെ എന്നു് അവരും അഭിപ്രായപ്പെട്ടു. അവർ ഭഗവാനെ നമസ്കരിച്ചു് വിടവാങ്ങിപ്പോയി എന്നു് മുൻകാണ്ഡത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

സ്ഥലമാഹാത്മ്യംകൊണ്ടും, റാണിയുടെ ഉദാരതകൊണ്ടും, പല ഭക്തന്മാരും, സന്ന്യാസികളും, യോഗികളും, ജ്ഞാനികളും ദക്ഷിണേശ്വരത്തു വന്നു് താമസിച്ചു തുടങ്ങി. ഇവൎക്കെല്ലാം ശ്രീരാമകൃഷ്ണനെ നേരിൽ കാണ്മാൻ സന്ദൎഭമായി. പല സമ്പ്രദായത്തിൽപെട്ട ഭക്തന്മാർ വരുമ്പോഠം അവൎക്കുള്ള സംശയങ്ങളെപ്പററി വാദപ്രതിവാദങ്ങഠം നടന്നു് ഒരു തീൎച്ചയും വരാത്ത ഘട്ടത്തിൽ ഭഗവാന്റെ സമീപത്തിൽ വന്നാൽ അവൎക്കു സമാധാനം വരത്തക്ക വിധത്തിൽ അദ്ദേഹം തീൎപ്പുകല്പിച്ചയക്കും. സൎവ്വ സാധാരണമായ ഉദാഹരണങ്ങഠം പറഞ്ഞു ഗഹനമായ വിഷയങ്ങളെപ്പററി എളുപ്പത്തിൽ മനസ്സിലാക്കികൊടുക്കും. ഇവരിൽ പലരും തങ്ങഠംക്കുള്ള സംശയങ്ങഠംക്കു നിവൃത്തികിട്ടിയതിൽ സന്തോഷിക്കുകയും, ചിലർ ഇദ്ദേഹത്തിൽനിന്നു് ഉപദേശം സ്വീകരിക്കുകയും ചെയ്തിട്ടുണ്ടു്. പണ്ഡിതന്മാർ തങ്ങളുടെ [illegible]ിത്ര്യം

കൊണ്ടു മാത്രം യാതൊരു പ്രയോജനവും ഇല്ലെന്നും ആത്മാനുഭൂതിയാണു് സമ്പാദിക്കേണ്ടതെന്നും മനസ്സിലാക്കി അദ്ദേഹത്തെ ഗുരുവായി വരിച്ചിട്ടുണ്ടു്. ഇപ്രകാരം ഇദ്ദേഹത്തിന്റെ ഖ്യാതി നാനാപ്രദേശങ്ങളിലും വീശിത്തുടങ്ങി. രാജപുത്താനയിലുള്ള നാരായണശാസ്ത്രി എന്ന മഹാപണ്ഡിതൻ 25 കൊല്ലം ബ്രഹ്മചാരിയായി ഷഡ്ദർശനങ്ങളും പഠിച്ചു അദ്ദേഹത്തിന്നു് വെറും ശാസ്ത്രജ്ഞാനം കൊണ്ടു തൃപ്തിവന്നില്ല. ദക്ഷിണേശ്വരത്തു വന്നപ്പോൾ ശ്രീരാമകൃഷ്ണനെ കണ്ടു അവിടെ കുറെ ദിവസം താമസിച്ചു. ശാസ്ത്രങ്ങളിൽ താൻ പഠിച്ചതെല്ലാം മൂർത്തീകരിച്ച ഒരു മഹാനാണു് ഭഗവാൻ എന്നു് മനസ്സിലായി. ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ളതു അനുഷ്ഠിച്ചു് അനുഭവത്തിൽ കൊണ്ടുവന്നാൽ മാത്രമെ പ്രയോജനമുള്ളു എന്നു ഗ്രഹിച്ചു് ഭഗവാന്റെ പാദങ്ങളിൽ നമസ്കരിച്ചു് ആത്മാനുഭൂതിക്കുള്ള ഉപദേശം വാങ്ങി.

ബർദ്ധ്വാൻ മഹാരാജാവിന്റെ ആസ്ഥാനപണ്ഡിതനായ പത്മലോചന തർക്കാലങ്കാരൻ എന്ന ഒരാൾ കല്ക്കട്ടയിൽ വന്നിട്ടുണ്ടെന്നു കേട്ടു് ഭഗവാൻ അദ്ദേഹത്തെ കാണ്മാൻ ചെന്നു. അദ്ദേഹം ഭഗവാനെ ആദരവോടെ സ്വീകരിച്ചു. ഈശ്വരവിഷയങ്ങളെപ്പററി സംസാരിക്കുമ്പോൾ ഭഗവാൻ അടിക്കടി സമാധിയിൽ ലയിക്കുന്നതു കണ്ടു. അനേകകാലം ശാസ്ത്രങ്ങൾ പഠിച്ചതിന്റെ ഫലം ഒരു വരിപോലും പഠിക്കാത്ത മഹാൻ ഇതാ അനുഭവിച്ചു് വരുന്നു എന്നു പറഞ്ഞു. ആ കാഴ്ചയും സംസാരവും അദ്ദേഹത്തിന്നു് ഭഗവാനിൽ അപാരമായ ഭക്തിവിശ്വാസങ്ങൾ ക്കിടയാക്കി.

ശ്രീരാമകൃഷ്ണൻ 1867-ാമാണ്ടിൽ ഹൃദയനും ബ്രാഹ്മണിയും ഒന്നിച്ചു് കാമർപുകൂരത്തിലേക്ക പോയിരുന്നുവല്ലോ. അക്കാലത്തും ശാരദാദേവിക്ക തക്ക പരിശീലനങ്ങൾ ഭഗവാൻ നല്കിയിരുന്നു. അവരുമായുള്ള സഹവാസം ഭൈരവിക്ക ഇഷ്ടമായില്ല. അദ്ദേഹത്തിൻെറ ബ്രഹ്മചര്യത്തിന്നു് ഭംഗംവരുമൊ എന്നു ഭയന്നിരിക്കാം. ഇതുപോലെ തോതാപുരിയിൽനിന്നു് സന്ന്യാസം സ്വീകരിക്കുന്നതും അവൎക്ക സമ്മതമല്ലായിരുന്നു. കാലക്രമത്തിൽ താൻ ശ്രീരാമകൃഷ്ണൻെറ ഗുരുവായതുകൊണ്ടു് സൎവ്വരും തന്നെ ബഹുമാനിക്കേണം എന്ന ഒരു ദുരഭിമാനം വന്നുതുടങ്ങി. ആത്മീയകാൎയ്യങ്ങളിൽ വല്ലവൎക്കും സംശയനിവൃത്തിക്കു് രാമകൃഷ്ണനെ സമീപിക്കുന്നതു അവൎക്ക ഒട്ടും ഇഷ്ടമില്ലാതായി. സ്വല്പസംഗതിക്ക വീട്ടിലുള്ള സ്ത്രീകളുമായി വഴക്കുകൂട്ടം. ഒരു ദിവസം യാതൊരു കാരണവും ഇല്ലാതെ ഹൃദയനുമായി ശണ്ഠകൂടി. ഒടുവിൽ താൻ ചെയ്തതു് തെററാണെന്നു മനസ്സിലാക്കി പശ്ചാത്തപിച്ചു. ശ്രീരാമകൃഷ്ണൻെറ പേരിലുള്ള അതിവാത്സല്യം തനിക്ക ബന്ധമാണെന്നു മനസ്സിലാക്കി അവിടംവിട്ടു പോകുവാൻ തീൎച്ചയാക്കി. ശ്രീരാമകൃഷ്ണൻെറ മുമ്പിൽവന്നു് അദ്ദേഹം ഗൌരാംഗൻെറ അവതാരമാണെന്ന ബോധത്തിൽ അദ്ദേഹത്തിന്നു് പുഷ്പമാലകളും ചന്ദനവും ചാൎത്തി കുററങ്ങൾക്ക ക്ഷമായാചനം ചെയ്തു വിടവാങ്ങി. 6 സംവത്സരം രാമകൃഷ്ണൻ ഒരുമിച്ചു് താമസിച്ചു് ജീവിതത്തിൽ തനിക്കുണ്ടായ അനുഭവങ്ങൾ ഒരിക്കലും മറക്കത്തക്കതല്ല.

മൂന്നു ദിവസത്തിൽ കൂടുതൽ ഒരു സ്ഥലത്തു് താമസിക്കാത്ത തോതാപുരി 11 മാസം ശ്രീരാമകൃഷ്ണൻ ഒരുമിച്ചു

താമസിച്ചു എന്നും അദ്ദേഹത്തിന്നു ജഗദംബയിൽ വിശ്വാസമുണ്ടായിരുന്നില്ലെന്നും കണ്ടുവല്ലോ. സ്വന്തം പ്രയത്നംകൊണ്ടുമാത്രം ഒരുത്തന്നു ബ്രഹ്മജ്ഞാനംവരെയുള്ള പ്രജ്ഞാഭൂമികളും അനുഭവമാക്കുവാൻ സാധിക്കുമെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. വേദാന്തവിഷയങ്ങളെപ്പററി ഗുരുശിഷ്യന്മാർ തമ്മിൽ വളരെ സമയം സംഭാഷണംചെയ്തുകൊണ്ടിരിക്കും. ചില സമയങ്ങളിൽ സൂക്ഷ്മമായ ചില തത്വങ്ങളെ ഗുരു ശിഷ്യനിൽനിന്നു ഗ്രഹിക്കും. എങ്കിലും മായ, പ്രകൃതി, പരാശക്തി എന്നതിനെപ്പററി മാത്രം അദ്ദേഹത്തിന് അഭിപ്രായം ഭിന്നവും ദൃഢവുമായിരുന്നു. അദ്ദേഹം അഗ്നിയെ ജ്വലിപ്പിച്ചു് അതിന്നരുകിലിരുന്നു് ധ്യാനിച്ചുകൊണ്ടിരിക്കും. അതു ജ്ഞാനാഗ്നിയാണെന്നായിരുന്നു തോതാപുരിയുടെ ഭാവന. ആത്മാനുഭൂതി ലഭിച്ച അദ്ദേഹത്തിന്നു ഇത്രത്തോളം ധ്യാനതല്പരനായിരിക്കേണ്ടുന്ന ആവശ്യം എന്തു്? എന്നു രാമകൃഷ്ണൻ ചോദിച്ചപ്പോൾ "തൻെറ കയ്യിലുള്ള പിച്ചളകൊണ്ടുണ്ടാക്കിയ ജലപാത്രത്തെ എടുത്തു് ഇതു ദിവസം തേച്ചില്ലെങ്കിൽ കറപിടിച്ചു കറുത്തു പോകും. മനസ്സിൻെറ സ്വഭാവവും അതുപോലെയാണു്" എന്നു പറഞ്ഞു. ഉടനെ രാമകൃഷ്ണൻ ചോദിച്ചു "സ്വർണ്ണംകൊണ്ടുണ്ടാക്കിയ പാത്രമാണെങ്കിൽ നിത്യവും അങ്ങിനെ വൃത്തിയാക്കേണ്ടുന്ന ആവശ്യമുണ്ടോ?" അതു അദ്ദേഹം സമ്മതിച്ചു.

ഒരു ദിവസം രാത്രി രണ്ടുപേരും അഗ്നിപാർശ്വത്തിലിരുന്നു് വേദാന്തവിഷയങ്ങളെപ്പററി ഗൌരവമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തോട്ടക്കാരൻ ഒരുവൻ വന്നു്

ചുരുട്ട് വലിക്കവാൻ ആ അഗ്നിയിൽനിന്ന ഒരു കനൽ എടുത്തു. തോതാപുരി ഇതുകണ്ട് പരിശുദ്ധമായ അഗ്നിയെ ഇപ്രകാരം ഉപയോഗിച്ചു അശുദ്ധമാക്കിയോ എന്ന പറഞ്ഞു കോപിച്ച് ബലമായി ശകാരിച്ച് ഇരുമ്പ് കൊടി ലെടുത്ത് അടിക്കുമെന്നപോലെ ഭയപ്പെടുത്തി. ഇതു കണ്ട് രാമകൃഷ്ണൻ ഉരണ്ടുരണ്ടു ചിരിച്ചു. "ഇത്ര ചിരിപ്പാനെന്ത്? അകൃത്യമല്ലെ അവൻ കാണിച്ചതു്?" എന്ന തോതാപുരി ചോദിച്ചു. "അതെ, എങ്കിലും ഞാൻ അങ്ങെയുടെ ജ്ഞാനത്തിൻെറ ആഴം പരിശോധിക്കുകയായിരുന്നു. നിങ്ങഠം ഇപ്പോഴല്ലെ പറഞ്ഞതു് ബ്രഹ്മം മാത്രം സത്യം ലോകത്തിൽ കാണുന്നതെല്ലാം അതിൻെറ പ്രകാശനം എന്ന്; അടുത്ത നിമിഷത്തിൽ ഇതെല്ലാം മറന്ന് മനുഷ്യ സ്വരൂപമായ ആ ബ്രഹ്മത്തെ അടിക്കവാൻ ഓടിയല്ലോ. മായയുടെ അപാരമായ ശക്തി കണ്ടു് ഞാൻ ചിരിച്ചതാണു്." സ്വല്പം കഴിഞ്ഞപ്പോഠം "അതെ നിങ്ങഠം പറഞ്ഞതു ശരിതന്നെ. കോപംവന്ന സമയത്തു് ഞാൻ എല്ലാം മറന്നപോയി. അതു ഭയങ്കരമായ ശത്രുവാണു്. ഇനിമേലിൽ ഞാൻ അതിന്ന ഒരിക്കലും വശംവദനാവുകയില്ല." എന്ന് ശാന്തമായി മറുപടി പറഞ്ഞു. അന്നുതൊട്ടു അദ്ദേഹം ആ പ്രതിജ്ഞയെ രക്ഷിച്ചു.

ശ്രീരാമകൃഷ്ണൻ അനിർവചനീയയായ മായയെപ്പററി പറയാറുണ്ടു്. "ബ്രഹ്മംപോലും മായാവലയിൽ പെട്ടു മയങ്ങുന്നു." കൺമൂടി മുള്ളില്ല, വേദനയില്ല എന്ന വിവേചനംചെയ്യുന്നു. മുള്ളു് തറച്ചു ഉടനെ വേദനിക്കുന്നൊല്ലോ എന്ന് പറഞ്ഞു് കരയുന്നു. അതുപോലെ ജനന

മരണമില്ല, നന്മതിന്മയില്ല, സുഖദുഃഖമില്ല, പൈദാഹമില്ല. നീ ശാശ്വതമായ ബ്രഹ്മമാണ്, സച്ചിദാനന്ദമായ ഏക പൊരുളാണ് എന്നെല്ലാം പറയാം അനുമാനിക്കാം എന്നാൽ ശരീരത്തിൽ വല്ല വ്യാധിയോ, സങ്കടമോ മന സ്സിൽ വല്ല മോഹമോ വന്നാൽ തത്വജ്ഞാനമെല്ലാം പഞ്ഞിപോലെ പറന്നുപോയി മായയിൽ മുങ്ങി അതാ തിന്റെ ദുഃഖം അനുഭവിക്കുകയും ചെയ്യും. ജീവാത്മാ വിന്നും പരമാത്മാവിന്നും മദ്ധ്യേ മായാശക്തി നില്ക്കുന്നതു കൊണ്ടു് മായയുടെ അനുഗ്രഹം ഇല്ലാതെ പരമാത്മാവിന്റെ ദർശനം കിട്ടുന്നതല്ല. നേതിനേതി എന്ന് എത്രകാലം വിചാരം ചെയ്താലും ഒരു ഫലവുമില്ല."

ദക്ഷിണേശ്വരത്തിൽ വന്നതിൽപിന്നെ തോതാ പുരിക്ക് ബങ്കാളിലെ ശീതോഷ്ണാവസ്ഥ ശരീരത്തിന്നു യോജി ക്കാതെ വന്നു. ഒരിക്കൽ അതിസാരത്തിന്റെ ഉപദ്രവ ത്താൽ നന്നെ ക്ലേശിച്ചു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിന്നു പല ചികിത്സകളും ചെയ്യിച്ചു. ഫലമുണ്ടായില്ല. ധ്യാനം ചെയ്വാൻ സാധിക്കാതെ വന്നു. ഒരു ദിവസം രാത്രി സുഖ ക്കേടു കൂടുതലായി. ശരീരത്തെ മറന്നു ധ്യാനിക്കുവാൻ ശ്രമിക്കും; സ്വല്പനേരത്തിന്നുള്ളിൽ ശരീരബോധം വന്ന് വേദന സഹിക്കവയ്യാതെയാവും. ശരീരത്തെ വെറുത്തു് "ഈ നശിച്ചുപോകുന്ന ശരീരത്തിന്റെ കാരണത്താൽ ഇന്നു മനോനിഗ്രഹം ചെയ്വാൻ സാധിക്കുന്നില്ല. ഞാൻ ശരീര മല്ല എന്നു നിശ്ചയമായും എനിക്കറിയാം. അതുകൊണ്ടു മനസ്സിനെ നിശ്ചലമായി ബ്രഹ്മജ്ഞാനത്തിൽ നിറുത്തി ശരീ രത്തെ ഗംഗയിൽ മുക്കി ഉപേക്ഷിക്കാം." എന്നു തീർച്ച്

യാക്കി ഗംഗയിലേക്ക പ്രവേശിച്ചു. എന്തൊരു ആശ്ചര്യം ഇന്ന രാത്രി ഗംഗ വററിപ്പോയോ എന്ന പറഞ്ഞുകൊണ്ടു് നദിയെ കടന്നു് മറുകരക്കു് എത്തി. അദ്ദേഹത്തെ മുക്കവാനുള്ള വെള്ളം ഇല്ലാതെ കണ്ടു. "ഇതെന്തൊരു മായാവൈഭവം. എന്നെ മുക്കവാൻ വെള്ളമില്ലെന്നോ ദുർജ്ഞേയമായ ഭഗവാൻെറ ലീല ആശ്ചര്യം." ഉടനെ തൻെറ ദൃഷ്ടിയിൽനിന്ന ഒരു തിരശീല നീങ്ങിയതുപോലെയായി ഒരു കാഴ്ച കണ്ടു. നാനാഭാഗത്തും ലോകത്തിലുള്ള സർവ്വചരാചരങ്ങളും പരാശക്തിയുടെ സ്വരൂപം. നീരും ശക്തി, നിഴവും ശക്തി, സുഖദുഃഖവും ശക്തിയിൽ സ്വരൂപം, ജ്ഞാനവും അജ്ഞാനവും ശക്തിയിൽ രൂപം, ജീവിതവും ശക്തി, മരണവും ശക്തി, ഉള്ളതിനെ ഇല്ലാതാക്കവാനും ഇല്ലാത്തതു ഉണ്ടാക്കവാനും അവൾക്ക ശക്തിയുണ്ടു്. ശരീരമെടുത്ത യാതൊരു പ്രാണിക്കും അവളുടെ അനുമതികൂടാതെ അവളുടെ അതുത്തിക്കപ്പുറം പോകവാൻ സാധ്യമല്ല. തൻെറ ഇഷ്ടം പോലെ മരിക്കവാനുള്ള സ്വാതന്ത്ര്യംകൂടി ഒരുത്തന്നില്ല. താൻ ജീവകാലം ആരാധിച്ചു വന്ന ബ്രഹ്മം ഇവൾതന്നെ. ബ്രഹ്മവും ശക്തിയും ഒരേ വസ്തുതന്നെ. ഒരേ വസ്തുവിൻെറ രണ്ടു ഭാവങ്ങൾ മാത്രമാണു്" എന്ന മനസ്സിലായി ആ ജഗന്മാതാവിനെതന്നെ ശരണാഗതിയടഞ്ഞു. സർവ്വവും അവരുടെ പാദാരവിന്ദങ്ങളിൽ അർപ്പിച്ചു. നദികടന്നു ദക്ഷിണേശ്വരത്തിലേക്ക മടങ്ങി. അഗ്നിയെ ജ്വലിപ്പിച്ചു. ദേവിയുടെ നാമം ഉച്ചരിച്ചും ധ്യാനിച്ചും രാത്രി കഴിച്ചുകൂട്ടി.

പിറെറ ദിവസം കാലത്തു് ശ്രീരാമകൃഷ്ണൻ ഗുരുവിൻെറ ദേഹസ്ഥിതി അന്വേഷിപ്പാൻ വന്നപ്പോൾ മുമ്പു്

കണ്ടിരുന്ന സ്ഥിതിയിൽനിന്ന് തീരെ വ്യത്യാസപ്പെട്ട ഒരാളെപോലെ തോന്നി. രോഗം തീരെ ശമിച്ചതുപോലെ മുഖത്തിൽ സന്തോഷം സ്ഫുരിക്കുന്നു. ഉടനെ ശ്രീരാമകൃഷ്ണനെ അടുത്തു വിളിച്ചിരുത്തി രാത്രിയിലുണ്ടായ സംഭവങ്ങൾ പറഞ്ഞു. "രോഗം എനിക്ക് ഒരു മിത്രമായിതീർന്നു. രാത്രി ദേവിയുടെ ദർശനം ഉണ്ടായി. അവരുടെ അനുഗ്രഹത്താൽ രോഗനിവൃത്തിയും കിട്ടി. ഇവിടെനിന്നു പോകുവാൻ അമ്മയുടെ അനുമതി വാങ്ങിതരണം. ഈ പാഠം പഠിപ്പിക്കുവാനാണ് അമ്മ എന്നെ ഇത്രകാലം ഇവിടെ താമസിപ്പിച്ചതു് എന്നു് ഇനിക്കു മനസ്സിലായി." ശ്രീരാമകൃഷ്ണൻ ഇതു കേട്ടു ചിരിച്ചുംകൊണ്ടു പറഞ്ഞു. "എൻെറ അമ്മയിൽ വിശ്വാസമില്ലെന്നു പറഞ്ഞുവല്ലോ. അതിനെ സ്ഥാപിക്കുവാൻ വാദങ്ങളും നടത്തി. അവൾ വാസ്തവമാണെന്നു ഇപ്പോൾ മനസ്സിലായല്ലോ. ബ്രഹ്മവും, ശക്തിയും, അഗ്നിയും അതിൻെറ ദഹനശക്തിയും പോലെയും, ക്ഷീരവും അതിൻെറ ധവളവർണ്ണവും പോലെയും, അഭിന്നമാണെന്നു വളരെകാലംമുമ്പെ അമ്മ എന്നെ പഠിപ്പിച്ചിട്ടുണ്ടു്." എന്നു ശിഷ്യൻ ഗുരുവിനോടു പറഞ്ഞു. അതിന്നുശേഷം രണ്ടുപേരും ജഗദംബയുടെ സന്നിധിയിൽപോയി നമസ്കരിച്ചു തോതാപുരിക്കു പുറപ്പെട്ടുപോകാമെന്നു അനുമതി കിട്ടിയതായി ഇരുവൎക്കും തോന്നി. കുറെ ദിവസംകൂടി അവിടെ താമസിച്ചു് തൻെറ വത്സലശിഷ്യനേയും കാളിക്ഷേത്രത്തെയും വിട്ടുപോയി.

തോതാപുരി ദക്ഷിണേശ്വരത്തിൽ നിന്നും പഠിച്ച പാഠത്തെപ്പററി ശ്രീരാമകൃഷ്ണൻ പറയാറുള്ളതു് "പരമാത്മ

വസ്തു നിർവ്വികാരനായി സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യാതിരിക്കുമ്പോൾ ആ വസ്തുവിനെ ഞാൻ ബ്രഹ്മമെന്നും, പുരുഷനെന്നും, നിരാകാരൻ എന്നും വിളിക്കുന്നു. എന്നാൽ അതേ വസ്തു സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്ന സമയത്തു് അതിനെ ശക്തി, മായ, പ്രകൃതി, ഈശ്വരൻ എന്നു വിളിക്കുന്നു. എന്നാൽ ബ്രഹ്മവും, ശക്തിയും, നിരാകാരവും, സാകാരവും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല. സഗുണം, നിർഗ്ഗുണം എന്നു പറയുന്നതു് പാലും അതിൻെറ വെള്ളത്ത നിറവും പോലെ ഒരേ വസ്തു തന്നെ. വെള്ളത്ത നിറത്തെ കൂടാതെ പാലിനെ ഒരാൾക്കും ഗ്രഹിക്കുവാനോ ചിന്തിക്കുവാനോ സാധിക്കുന്നതല്ല. മാണിക്യവും അതിൻെറ പ്രകാശവും പോലെ ഒരേ വസ്തു തന്നെ. ബ്രഹ്മത്തിന്നും, പരാശക്തിക്കും ഇതുപോലെയുള്ള ബന്ധമാണു്."

ദക്ഷിണേശ്വരത്തിൽ വന്നു് പലരും ശ്രീരാമകൃഷ്ണനെ കാണുന്നുണ്ടായിരുന്നുവെങ്കിലും അക്കാലത്തുള്ള ബ്രഹ്മസമാജം, ആര്യസമാജം തുടങ്ങിയ പ്രസ്ഥാനങ്ങളുടെ നേതാക്കന്മാരായ ദേവേന്ദ്രനാഥടാഗ്രർ, ദയാനന്ദസരസ്വതി തുടങ്ങിയ പലേ മഹാന്മാരേയും ഇദ്ദേഹം അങ്ങോട്ടുചെന്നു കണ്ടു.

ദേവേന്ദ്രനാഥ ടാഗ്രറിന്നു ശേഷം ബ്രഹ്മസമാജത്തിൻെറ നേതാവു കേശവചന്ദ്രസേനൻ ആയിരുന്നു. ഇദ്ദേഹം വലിയ പണ്ഡിതനും, വാഗ്മിയും, ഇംഗ്ലീഷു് വിദ്യാഭ്യാസം ലഭിച്ചു്, ആത്മീയസാധനകൾ അഭ്യസിച്ചു് വന്നിരുന്ന ഒരു യോഗ്യനുമായിരുന്നു. അക്കാലത്തു് കാളേജിലും മററും പഠിക്കുന്ന യുവാക്കന്മാൎക്ക ഇദ്ദേഹത്തെ വലിയ ബഹു

മാനമായിരുന്നു. ഇദ്ദേഹത്തിൻെറ യോഗ്യതകളെപ്പററി രാമകൃഷ്ണൻ കേട്ടപ്പോൾ ഹൃദയനോടുകൂടി നേരിൽ കാണ്മാൻ ചെന്നു. ഹൃദയൻചെന്നു മുന്നറിവുകൊടുത്തു. ചുവന്ന കരയുള്ള ഒരു വസ്ത്രംധരിച്ച് ഒരററം തൻെറ ഇടത്തുചുമലിന്മേൽക്കൂടി ചുററി സാധാരണ ഒരു മനുഷ്യൻ വരുന്നതായിട്ടല്ലാതെ കേശവസേനനു വിശേഷമായി തല്ക്കാലം ഒന്നും തോന്നിയില്ല.

"നിങ്ങൾക്കു ഈശ്വരദർശനം ഉണ്ടായിട്ടുണ്ടെന്നു ഞാൻ കേൾക്കയുണ്ടായി. അതിനെപ്പററി മനസ്സിലാക്കുവാനാണ് ഞാൻ വന്നിരിക്കുന്നത്" എന്നു ശ്രീരാമകൃഷ്ണൻ പറഞ്ഞു. ഇതിന്നുശേഷം ആവേശത്തോടുകൂടി കാളിദേവിയെപ്പററി ഒരു പാട്ടുപാടി അദ്ദേഹം സമാധിയിൽ ലയിച്ചു. ഇമ്മാതിരിയിലുള്ള ഭാവാവസ്ഥ കണ്ടു് അവർക്ക് പരിചയമില്ലാതിരുന്നതിനാൽ അവരുടെ മനസ്സിന്നു യാതൊരു ഭാവഭേദവും ഉണ്ടായില്ല. ബാഹ്യബോധം വന്നു് ആത്മീയവിഷയങ്ങളെപ്പററി കുറെ സമയം സംഭാഷണങ്ങൾ നടന്നു. ഇതുകേട്ട് കേശവനും അനുയായികളും സ്തംഭിച്ചുപോയി. ഹൃദയൻ "ഓം"കാരമന്ത്രം ഉച്ചരിച്ചപ്പോൾ ബാഹ്യബോധംവന്നതും അദ്ദേഹത്തിൻെറ മുഖം ഒരു ദിവ്യജ്യോതിസ്സിനാൽ പ്രകാശിക്കുന്നതും കണ്ടു് ആശ്ചര്യപ്പെട്ടു. സംഭാഷണമദ്ധ്യേ ഭഗവാൻ പറഞ്ഞതു് "കുറെ കുരുടന്മാർ ഒരു ആന നില്ക്കുന്നേടത്തു വന്നു അതിൻെറ ആകൃതിയെപ്പററി വർണ്ണിക്കുവാൻ ഒരാൾ ആവശ്യപ്പെട്ടു. കാലിൽതൊട്ടവൻ ആന തൂണുപോലെയാണെന്നും, ചെവിയിൽ പിടിച്ചവൻ മുറംപോലെയെന്നും, തുമ്പിക്കൈതൊട്ടവൻ ഉലക്കപോലെയെന്നും പല

വിധ അഭിപ്രായം പറഞ്ഞു. ഇതുപോലെ ഈശ്വരനെക്കുറിച്ച് അവരവരുടെ അനുഭവത്തെ സങ്കല്പിക്കുന്നു."

"മരത്തിന്റെ മുകളിൽ ഓന്തിനെ കണ്ട ഒരാറം ഭംഗിയുള്ള ചുവന്ന നിറത്തിൽ ഒരു പ്രാണിയെ കണ്ടു എന്നും വേറൊരാറം ചുവന്നതല്ല പച്ചവർണ്ണമാണെന്നും, മൂന്നാമതു ഒരുത്തൻ അതു രണ്ടും അല്ല നീലനിറമായിരുന്നു എന്നും, അതുപോലെ മഞ്ഞയാണ്, ഊതാനിറമാണ്, വർണ്ണമെ ഇല്ല എന്നും പറഞ്ഞു് അവർതമ്മിൽ വഴക്കുകൂടി. വഴിയെ വന്ന ആറം കാരണം മനസ്സിലാക്കി അവരോടു പറഞ്ഞു "ഞാൻ ഈ മരച്ചുവട്ടിൽ താമസിക്കുന്നവനാണ്. നിങ്ങറം ഓരോരുത്തരും പറഞ്ഞതു ശരിയാണ്. നിങ്ങറം തമ്മിൽ വഴക്കുകൂടി യാതൊരു ആവശ്യവുമില്ല. ഈ മരച്ചുവട്ടിലിരുന്നാൽ നിങ്ങറംക്കു ഞാൻ പറഞ്ഞതു അനുഭവമാകും."

ഇപ്രകാരമുള്ള ചെറിയ കഥകളെ ഉദാഹരണമാക്കി ഒരേ ഈശ്വരന്റെ വിവിധ ഭാവങ്ങളെക്കുറിച്ചു് പറഞ്ഞതു കേട്ടപ്പോറം അവരുടെ ഉറംക്കണ്ണു് തുറന്നു.

സച്ചിദാനന്ദസ്വരൂപിയായ ഭഗവാന്റെ മഹിമയെപ്പററി മുഴുവൻ അളക്കുവാൻ യത്നിക്കുന്ന ഒരു മനുഷ്യന്റെ മനഃസ്ഥിതിയെപ്പററി രാമകൃഷ്ണൻ പരിഹസിക്കാറുണ്ട്. "ഒരു പഞ്ചസാരക്കുന്നിനെ തന്റെ വായിനകത്തു കൊണ്ടുപോകുവാൻ വിചാരിക്കുന്ന ഒരു ഉറുമ്പിനു സമാനമാണ് ഇവർ എന്നു ഉപമിക്കാറുണ്ട്. ഭഗവൽകൃപയാണ് മുഖ്യമായ് ആവശ്യം. എന്നാൽ മാത്രമെ ആത്മാനുഭൂതി ലഭിക്കയുള്ളു. ഇങ്ങനെ പ്രൌഢമായ വാക്കുകറം കേട്ട് അവക്കു

വളരെ ബഹുമാനംതോന്നി. കേശവചന്ദ്രസേനനെ നോക്കി "നിങ്ങളുടെ വാൽ വീണുപോയി" എന്നു പറഞ്ഞപ്പോൾ അവിടെ കൂടിയുള്ളവരുടെ മുഖത്തു് ഒരു ഹാസ്യഭാവം കണ്ടു് താൻ പറഞ്ഞതിൻെറ ആന്തരാൎത്ഥം ഇവൎക്കു മനസ്സിലായി ട്ടില്ല എന്നു കണ്ടപ്പോൾ "തവളകുഞ്ഞുങ്ങൾക്കു വാലുള്ള പ്പോൾ ജലത്തിൽ മാത്രം ജീവിക്കുവാനെ സാധിക്കയുള്ളു. എന്നാൽ വാൽപോയാൽ കരയിലും വെള്ളത്തിലും വസിക്കാം. അതുപോലെ അജ്ഞാനിയായിരിക്കുന്നേടത്തോളം കാലം സംസാരമാകുന്ന ജലത്തിൽതന്നെ വസിക്കണം. അജ്ഞാനം നീങ്ങി ജ്ഞാനോദയമായാൽ ലോകത്തിലും ഈശ്വരചിന്ത യിലും ഇരിക്കുവാൻ സാദ്ധ്യമാണു് നിങ്ങളുടെ മനസ്സ് ഇപ്പോൾ ആ സ്ഥിതിയിലായിട്ടുണ്ടു്. ലോകത്തിലിരുന്നുംകൊണ്ടു് ദിവ്യാനന്ദം അനുഭവിക്കാം" എന്നു അദ്ദേഹത്തോടു പറഞ്ഞു.

ഇങ്ങിനെ സാരവത്തായ പ്രൌഢസംഭാഷണം കേട്ട പ്പോൾ കേശവചന്ദ്രസേനനു് ഭഗവാൻെറ പേരിൽ വലിയ ബഹുമാനം തോന്നി. പല സമയങ്ങളിലും ഇദ്ദേഹം ചെറിയ ഒരു സംഘവുമായി ദക്ഷിണേശ്വരത്തേക്കു പോയി അദ്ദേഹത്തിൻെറ അത്ഭുതസംഭാഷണങ്ങൾ കേട്ടു് ആന ന്ദിക്കു പതിവായി.

എല്ലാ മതങ്ങളുടെയും സാരാംശമെടുത്തു് ഒരു പുതിയ മതം സ്ഥാപിക്കേണമെന്നായിരുന്നു കേശവൻെറ അഭിപ്രായം. എന്നാൽ രാമകൃഷ്ണൻ അതിനോടു യോജി ച്ചില്ല. ഓരോ മതവും ഈശ്വരപ്രാപ്തിക്കുള്ള ഓരോ മാൎഗ്ഗ മാണു്. അവരവരുടെ മനഃസ്ഥിതിയനുസരിച്ചു് ഏതെ

ങ്കിലും ഒരു മാൎഗ്ഗത്തെയോ സാധിക്കുമെങ്കിൽ അനേക മാൎഗ്ഗങ്ങളേയോ അതാതിൻെറ പദ്ധതികൾ അനുസരിച്ച് അനുഷ്ഠിക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. വിഗ്രഹാരാധനയെ തീരെ നിഷേധിച്ചിരുന്ന കേശവൻ ഇദ്ദേഹത്തിൻെറ സമ്പൎക്കംകൊണ്ടു് ഒരാളുടെ ഛായാപടം ഏതു പ്രകാരം ആ ആളെ ഓൎമ്മിപ്പിക്കുന്നുവോ അതുപോലെ ഒരു വിഗ്രഹവും ഈശ്വരനെ സ്മരിപ്പിക്കയാണു് ചെയ്യുന്നതു് എന്ന തത്വം മനസ്സിലാക്കി തനിക്കുണ്ടായിരുന്ന അഭിപ്രായം മാററി പരബ്രഹ്മം സഗുണവും നിൎഗ്ഗുണവും ആണെന്നും മനസ്സിലാക്കി.

നാൾ ചെല്ലുന്തോറും കേശവചന്ദ്രസേനന്നു് ഭഗവാൻെറ പേരിൽ ഭക്തിബഹുമാനങ്ങൾ വൎദ്ധിച്ചു വന്നു. ദക്ഷിണേശ്വരത്തു വരുമ്പോഴെല്ലാം വല്ല ഫലങ്ങളൊ മററൊ കൊണ്ടുവന്നു് മുന്നിൽവെച്ചു ഒരു ശിഷ്യനെപ്പോലെ അദ്ദേഹത്തിൻെറ ജ്ഞാനാമൃതമാകുന്ന വാക്കുകളെ ആസ്വദിച്ചു് വളരെ നേരം കഴിച്ചുകൂട്ടും. ഒരു ദിവസം ഭഗവാൻ പറഞ്ഞു "അല്ലയോ കേശവ! നിങ്ങളുടെ മനോഹരമായ പ്രസംഗം കൊണ്ടു് നിങ്ങൾ ആളുകളെ വശീകരിക്കുന്നുവല്ലോ. ഞാനും നിങ്ങളിൽനിന്നു കുറെ കേൾക്കട്ടെ." അതിന്നു മറുപടി "കരുവാൻെറ ആലയിൽ ഒരാൾ സൂചി വ്യാപാരത്തിന്നു ഒരുങ്ങുമോ. അതുപോലെ ഞാൻ സംസാരിക്കുന്നതിന്നു പകരം അങ്ങുന്നു് പറയുന്നതിനെ ഞാനാണു് കേൾക്കേണ്ടതു്. അങ്ങയുടെ വാക്കുകളെത്തന്നെ ജനങ്ങളോടു വീണ്ടും ഞാൻ എടുത്തുപറയുന്നതുകൊണ്ടാണു് അവർ അതിനെ അത്ര അധികം ബഹുമാനിക്കുന്നതു്" എന്നായിരുന്നു.

ബ്രഹ്മസമാജത്തിന്റെ ആണ്ടുതോറുമുള്ള ഉത്സവത്തിന്ന് ശ്രീരാമകൃഷ്ണനെ ക്ഷണിച്ചുകൊണ്ടുപോകാറുണ്ടായിരുന്നു. ആ സമയങ്ങളിൽ പ്രതാപചന്ദ്രമജ്ജുംദാർ, വിജയകൃഷ്ണഗോസ്വാമി, ശിവനാഥശാസ്ത്രി മുതലായ പ്രമുഖന്മാരെ കാണ്മാൻ ഇടയായി. രാമകൃഷ്ണന്റെ സംസർഗ്ഗം കൊണ്ടു അവർക്കു പലെ സംശയനിവൃത്തിക്കും സന്ദർഭംകിട്ടി.

ത്യാഗത്തിന്റെ ആവശ്യം, നിഷ്കാമകർമ്മം, ആത്മാർത്ഥമായും നിഷ്കപടമായും വാക്കനുസരിച്ചുള്ള പ്രവൃത്തി, നിത്യാനിത്യവസ്തുവിവേകം, സത്യനിഷ്ഠ, ഈശ്വരഭക്തി മുതലായ ആത്മീയധർമ്മങ്ങളുടെ ആവശ്യകത ഇതുകളെല്ലാം ഭഗവാന്റെ ജീവിതംകൊണ്ടു ഇവർക്ക് കൂടുതൽ മനസ്സിലാക്കുവാൻ സാധിച്ചു. ഇവർമൂലം പണ്ഡിത ഈശ്വരചന്ദ്രവിദ്യാസാഗർ, ബങ്കിംചന്ദ്രചാററർജി, മധുസൂദനദത്തൻ, അശ്വനികുമാർദത്തൻ തുടങ്ങിയ പ്രസിദ്ധപ്പെട്ട വിദ്വാന്മാരെയും ഭഗവാന്ന് കാണ്മാൻ ഇടയായി. ഇപ്രകാരം ബ്രഹ്മസമാജത്തിലെ മെമ്പ്ര്മാരുമായുള്ള സമ്പർക്കംകൊണ്ടു് ശ്രീരാമകൃഷ്ണന്ന് ബങ്കാളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചവരുടെ മനസ്ഥിതി മുഴവൻ ഗ്രഹിപ്പാൻ സാധിച്ചു. ഇവരുടെ സംഘത്തിൽനിന്നാണ് പിൻകാലത്തു തന്റെ സന്ദേശത്തെ ലോകമെങ്ങും പ്രചാരംചെയ്യാൻ തക്ക പ്രാപ്തിയുള്ള യുവാക്കന്മാരായ ശിഷ്യന്മാർ അധികവും വന്നുചേൎന്നതു്.

താൻ കഷ്ടപ്പെട്ട് സമ്പാദിച്ച അനുഭൂതികൾ താൻ മാത്രം അനുഭവിച്ച് ആനന്ദിക്കുകമാത്രമല്ല അതുകളെ ലോകത്തിലുള്ള ഉത്തമാധികാരികൾക്കു വിതരണം ചെയ്യേ

ണമെന്നുമായിരുന്നു ശ്രീരാമകൃഷ്ണന്റെ ഉദ്ദേശം. അതിലേക്കായി ഭക്തന്മാർ വരേണമെന്നു് ദേവിയോട്ട് മനസ്സുരുകി പ്രാത്ഥിച്ചിരുന്നു. "അന്നു് ഇനിക്കുണ്ടായിരുന്ന ഉൽകണ്ഠക്കു അതിരില്ലായിരുന്നു. പകൽ സമയം ഏതുവിധത്തിൽ മനസ്സിനെ നിരോധിക്കുവാൻ സാധിക്കും. ലൌകീക വിഷയങ്ങളെപ്പററി സംസാരിക്കുന്നതു കേട്ടു് എന്റെ കാതു പുണ്ണാകും. എന്റെ പ്രിയപ്പെട്ട സഖാക്കൾ എപ്പോൾ വരുമോ എന്നു് ഉററുനോക്കികൊണ്ടിരിക്കും. അവരുമായി സംഭാഷണം ചെയ്തു് എന്റെ അനുഭൂതികളെ അവക്കു പറഞ്ഞു മനസ്സിലാക്കി എന്റെ മനസ്സിന്റെ ഭാരത്തെ ഒഴിക്കുവാൻ ഞാൻ ആശിച്ചിരുന്നു. സ്വല്പമായ ഒരു സംഗതി മതി അവരെ ഓമ്മിക്കുവാൻ. പകൽ ഒന്നു കഴിഞ്ഞാൽ അവർ വന്നില്ലല്ലോ എന്ന വിചാരത്താൽ ഞാൻ അനുഭവിച്ച സങ്കടത്തിന്നു് കണക്കില്ല. സായാഹ്നത്തിൽ മണിനാദം, ശംഖനാദം കേട്ടാൽ ഉടനെ വെണ്മാടത്തിൽ കയറി ഉച്ചത്തിൽ കരഞ്ഞുംകൊണ്ടു് "എന്റെ കുഞ്ഞുങ്ങളെ! നിങ്ങൾ എവിടെ, നിങ്ങളെ കൂടാതെ എനിക്കു ജീവിച്ചിരിപ്പാൻ വയ്യെ എന്നു ഉറക്കെ വിളിക്കും. എനിക്കു അവരെ കാണ്മാനുള്ള ആഗ്രഹംപോലെ, ഒരു സ്നേഹിതന്നു് തന്റെ ഉററ സ്നേഹിതനേയും, ഒരു കാമുകന്നു് തന്റെ പ്രിയ കാമിനിയേയും, ഒരു മാതാവിന്നു് തന്റെ വാത്സല്യമേറിയ കുഞ്ഞിനേയും കാണ്മാനുള്ള ഇത്ര ഗാഢമായ ആഗ്രഹം ഒരു കാലത്തും ഉണ്ടാവുന്നതല്ല. അതു വർണ്ണിക്കുവാൻ അസാദ്ധ്യം. ഹാ, സ്വല്പദിവസം കഴിയുമ്പോഴക്കു ഭക്തന്മാർ വരുവാൻ തുടങ്ങി."

ശ്രീരാമകൃഷ്ണൻെറ സമീപത്തിൽ ആദ്യമായി വന്ന വർ രാമചന്ദ്രദത്തനും, മനോമോഹനമിത്രനും ആയിരുന്നു. പിന്നീട സുരേന്ദ്രനാഥമിത്രനും വന്നു. ഇദ്ദേഹം ഭഗവാന്ന് വേണ്ടുന്ന സകല സൌകര്യങ്ങളും നിറവേററിവന്നു. അദ്ദേഹത്തിൻെറ മഹാസമാധിക്കു ശേഷം വരാഹനഗരിൽ അദ്ദേഹത്തിൻെറ സന്യാസി ശിഷ്യന്മാൎക്കു, ആരംഭത്തിൽ വേണ്ടുന്ന സഹായങ്ങൾ ചെയ്തതും ഇദ്ദേഹമായിരുന്നു. ഒറിസ്സാവിലെ ഒരു ജന്മിയായിരുന്നു ബാലറാംബോസ്സ്. ഭഗവാൻ കല്ക്കട്ടയിൽ പോകുന്ന സമയത്തു് ഇദ്ദേഹത്തിൻെറ ഗൃഹത്തിലായിരുന്നു താമസിച്ചിരുന്നതു്. ഇവിടെവെച്ചു ആത്മീയ സംഭാഷണങ്ങളും ഭഗവൽ കീൎത്തനങ്ങളും നടക്കുക പതിവായി. ഭക്തന്മാരുടെ ഒരു സംഘം രൂപീകരിച്ചതും ഇവിടെവെച്ചാണു്.

മാസ്റ്റർ മഹാശയൻ എന്നും - എം - എന്നും പേരിൽ പ്രസിദ്ധനായ മഹേന്ദ്രനാഥഗുപ്തൻ ഒരു പരമ ഭക്തനായിരുന്നു. ഭഗവാൻെറ സംഭാഷണങ്ങൾ (കഥാമൃതം) ബങ്കാളി ഭാഷയിലെഴുതി പ്രസിദ്ധം ചെയ്തിട്ടുള്ളതു് ഇദ്ദേഹമാണു്. വിദ്യാസാഗരൻെറ സ്കൂളിൽ ഹെഡ്മാസ്റ്റർ ആയിരുന്നു. ഭഗവാനുമായുള്ള സമ്പൎക്കത്താൽ തനിക്കു മാത്രമല്ല താൻ കാരണമായി നൂററുക്കണക്കായ ഭക്തന്മാൎക്കും ആത്മോന്നതി സിദ്ധിക്കുവാൻ എടയായിട്ടുണ്ടു്.

നാഗമഹാശയൻ എന്നു് രാമകൃഷ്ണഭക്തന്മാരാൽ വിളിക്കപ്പെടുന്ന, ദുൎഗ്ഗാചരണനാഗൻ, ഡാക്കരായി കല്ക്കട്ടയിൽ താമസിക്കുന്ന കാലത്തു് ഭഗവാനെപ്പററി കേട്ടറിഞ്ഞു് ദക്ഷിണേശ്വരത്തേക്കു് ഭഗവാനെ സന്ദൎശിക്കുവാൻ വന്നു

കൊണ്ടിരുന്നു. ഇദ്ദേഹത്തിനു ബാല്യംമുതല്ക്കേ പ്രപഞ്ചത്തിനോടു വെറുപ്പായിരുന്നു. ഈശ്വരാനുഭൂതിക്കുവേണ്ടി രാവും പകലും തപിക്കുകയായിരുന്നു. ഭഗവാൻെറ അനുഗ്രഹത്താൽ അദ്ദേഹത്തിൻെറ ആഗ്രഹം സാധിക്കുകയും ഭഗവാൻെറ ഗൃഹസ്ഥശിഷ്യന്മാരിൽ പ്രഥമസ്ഥാനത്തെ വഹിക്കുകയും ചെയ്തു.

ബങ്കാളത്തിൽ ആബാലവൃദ്ധം ജനങ്ങളുടെ ഇടയിൽ പ്രസിദ്ധപ്പെട്ട അനേകം നാടകങ്ങൾ എഴുതിയ നടനും, അനേകം നാടകശാലയുടെ ഉടമസ്ഥനും ആയിരുന്നു ഗിരീഷ് ചന്ദ്രഘോഷ്. ഇദ്ദേഹം ഏററവും മലിനമായ ജീവിതമാണ് നയിച്ചിരുന്നതു്. സ്വഭാവഗുണം തീരെ ഉണ്ടായിരുന്നില്ല. ശ്രീരാമകൃഷ്ണൻെറ അപാര പ്രേമത്തിനു അദ്ദേഹം അടിമപ്പെട്ടു്, കുറെകാലത്തെ സഹവാസംകൊണ്ടു് വലുതായ മാററം അദ്ദേഹത്തിൻെറ സ്വഭാവത്തിന്നു് വന്നു് സർവ്വസ്വവും ഭഗവാനിൽ അർപ്പണംചെയ്തു് മനസ്സ് ഭഗവാനിൽതന്നെ ലയിച്ചു.

ഇപ്രകാരം നാനാഭാഗത്തുനിന്നും ഭക്തന്മാർ വന്നു തുടങ്ങി. ശ്രീരാമകൃഷ്ണൻ തൻെറ ശിഷ്യന്മാക്കുവേണ്ടി പ്രത്യേക ധർമ്മോപദേശങ്ങൾ ഒന്നും നിർമ്മിച്ചിട്ടില്ലെന്നു് മാത്രമല്ല താൻ അനുഷ്ഠിച്ച ഘോരസാധനകൾ ചെയ്വാൻ സാധാരണ ശിഷ്യന്മാരെ നിർബ്ബന്ധിക്കുകയും ഉണ്ടായിട്ടില്ല. ഓരോരുത്തരുടേയും മനസ്സിൻെറ നിലയനുസരിച്ചു് പ്രവൃത്തിച്ചതേയുള്ളു. ഒരു ശിഷ്യൻവന്നു് സന്യാസിയാവണം എന്നു് പ്രാത്ഥിച്ചപ്പോൾ "ലോകത്തെ ത്യജിച്ചതുകൊണ്ടു് നിണക്കു എന്തു ലാഭം? ഗൃഹസ്ഥജീവിതം ഒരു കോട്ടപോലെയാണു്.

ഒരു ശത്രുവിനെ ജയിക്കുവാൻ, കോട്ടക്കു പുറത്തുനിന്നു യുദ്ധം ചെയ്യുന്നതിനേക്കാഠം, കോട്ടക്കകത്തുനിന്നു് യുദ്ധം ചെയ്യുന്നതാണു് എളുപ്പം. നിൻെറ മുക്കാൽഭാഗം മനസ്സും ഈശ്വരനിൽ നിൎത്തുവാൻ സാധിച്ചാൽ മാത്രമെ, സൎവ്വസ്വവും ത്യജിക്കുവാൻ സാധിക്കുകയുള്ളൂ. അതിനു മുമ്പു് സാദ്ധ്യമല്ല എന്നു പറഞ്ഞു. മറെറാരു ശിഷ്യനോടും "ലോകത്തെ തീരെ ഉപേക്ഷിക്കേണ്ടുന്ന ആവശ്യം എന്തുണ്ടു്? അതിനോടുള്ള ആസക്തിയില്ലാതാക്കുകയാണു് വേണ്ടതു്" എന്നു പറഞ്ഞു.

ആത്മീയ സാധനകഠക്കു് തടസ്ഥമായി നില്ക്കുന്നതു കാമകാഞ്ചനങ്ങളാണെന്നു് അദ്ദേഹം വീണ്ടും വീണ്ടും ഉപദേശിച്ചിട്ടുണ്ടു്. താൻ വിവാഹം ചെയ്തു. ഒരു സ്ത്രീയിനെ ഗുരുവായി വരിച്ചു. ഇതിൽനിന്നു് ലോകൎക്കു പഠിക്കുവാനുള്ള പാഠം "പുരുഷന്മാരുടെ ആത്മോന്നതിക്കു തടസ്ഥമായി സ്ത്രീകളിൽ സഹജമായി യാതൊന്നും ഇല്ലെന്നും നേരേ മറിച്ചു് അവരെ ഏതു ഭാവത്തിൽ വിചാരിക്കുന്നുവോ, അതിന്നനുസരിച്ചു് അവർ സഹായമോ, പ്രതിബന്ധമോ ആവും എന്നുമാണു്. കേവലം രൂപലാവണ്യംകണ്ടു മോഹിക്കുന്ന പക്ഷം അധഃപതനത്തിന്നും ദൈവഭാവം മനസ്സിലാക്കി അവരിൽക്കൂടെ ജഗന്മാതാവിനെ ദൎശിക്കുന്നപക്ഷം, സംസാരബന്ധത്തെ അറുത്തു് സച്ചിദാനന്ദത്തിലേക്കു ആരോഹണത്തിന്നും അവർ മാൎഗ്ഗദൎശികളാകും. സ്ത്രീപുരുഷ ഭേദം മനസ്സിലുള്ള കാലംവരെ, അവരെ ത്യജിക്കുവാൻ സാദ്ധ്യമല്ല. അവരുമായി ഏററവും പവിത്രം പരിശുദ്ധം ആയ സംബന്ധം മാതാവു, സഹോദരി, പുത്രി എന്ന ഭാവമാകുന്നു.

ആ ഭാവം സ്വീകരിക്കുന്ന പക്ഷം കാമാവേശത്തിൽനിന്നും നിവൃത്തിക്കാം."

ഇതിനെ സംബന്ധിച്ച് ഭാഗവതത്തിൽ ഏററവും പ്രസിദ്ധമായ ഒരു വിഷയത്തെ ഓർമ്മപ്പെടുത്താം. മാനസ സരസ്സിൽ നഗ്നകളായി അപ്സരസ്ത്രീകൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ ശുകൻ മുന്നിലും വ്യാസൻ പിന്നിലുമായി പോയ്ക്കൊണ്ടിരുന്നു. ശുകൻ നഗ്നനായിരുന്നു എന്നു് വരികിലും സ്ത്രീകൾ ലജ്ജിതകളാകയില്ല. എന്നാൽ വ്യാസൻ വസ്ത്ര ധാരിയായിരുന്നു എങ്കിലും അദ്ദേഹത്തെ കണ്ടു ഉടനെ സ്ത്രീകൾ ലജ്ജിച്ച് വേഗത്തിൽ വസ്ത്രംധരിച്ചു. വ്യാസൻ ഇതു കണ്ടു് അത്യാശ്ചര്യപ്പെട്ട് കാരണം ചോദിച്ചപ്പോൾ "അങ്ങയുടെ മനസ്സിൽ ഇപ്പോഴും സ്ത്രീപുരുഷ ഭേദമുണ്ടു്. സർവ്വസ്വവും ബ്രഹ്മമയമായി കാണുന്ന അങ്ങയുടെ പുത്രനു് ആ ഭേദം ലേശവും ഇല്ല" എന്നു് അപ്സരസ്ത്രീകൾ മറുവടി പറഞ്ഞു.

"ദൃഷ്ട്വാനുയാന്ത മൃഷിമാത്മജമപ്യനഗ്നം
ദേവ്യോഹ്രിയാ പരിദധുർന്ന സുതസ്യചിത്രം
തദ്വീക്ഷ്യ പൃച്ഛതിമുനൗ ജഗദുസ്തവാസ്തി
സ്ത്രീപുംഭിദാ നതു സുതസ്യ വിവിക്തദൃഷ്ടേഃ"

ഗൃഹസ്ഥശിഷ്യന്മാരോടു അവരുടെ കുടുംബങ്ങളെ ഉപേക്ഷിച്ചു കാട്ടിലേക്കു പോകുവാൻ ഒരിക്കലും അദ്ദേഹം ഉപദേശിച്ചിട്ടില്ല. ലോകഭോഗങ്ങളെ വിവേകത്തോടുകൂടി അനുഭവിക്കുന്നതായാൽ, ഇന്ദ്രിയങ്ങൾക്കു് അടിമയാവാതെ കാലക്രമത്തിൽ ത്യാഗികളാവാൻ സാദ്ധ്യമാണു് എന്നായിരുന്നു അദ്ദേഹത്തിൻെറ ഉപദേശം.

ദേവിയോട്ട മനസ്സുരുകി പ്രാൎത്ഥിച്ചതിൻെറ ഫലമായി, അനേകം ഭക്തന്മാർ വന്ന കൂട്ടത്തിൽ നിന്ന് സകല സങ്കടങ്ങളും സഹിച്ച് ആത്മാൎത്ഥമായും, നിസ്വാൎത്ഥമായും തങ്ങളുടെ ജീവിതം ആത്മോന്നതിക്കായിട്ടും, ലോകസേവക്കായികൊണ്ടും സമൎപ്പണം ചെയ്യാൻ തയ്യാറായ പതിനേഴ യുവാക്കന്മാരെ ശ്രീരാമകൃഷ്ണൻ തിരഞ്ഞെടുത്തു. ഇവരിൽ മിക്കപേരേയും ദേവിതന്നെ, ഭാവാവസ്ഥയിൽ കാണിച്ചുകൊടുത്തിട്ടുണ്ട്. കുറെപേരെ ഈശ്വരകോടികളെന്നും അന്തരംഗ ശിഷ്യന്മാർ എന്നും പറഞ്ഞുവരാറുണ്ട്.

പക്ഷികൾ കൊത്തിയ പഴങ്ങൾ ഭഗവാന് നിവേദിക്കുവാൻ എടുക്കാറില്ല. ലോകത്തിൽ അധികം ജനങ്ങളും കാമകാഞ്ചനങ്ങളിലുള്ള ആഗ്രഹംകൊണ്ട് (പെണ്ണാശ പൊന്നാശ) വലിയ ബന്ധത്തിൽപെടുന്നു. ഈ രണ്ടു ആശകളിലും പെട്ടു മയങ്ങാത്തവരെ ഈശ്വരന്നു പ്രത്യേകം വാത്സല്യമാണ്. ഭക്ഷണം തയ്യാറാക്കുന്ന അടുക്കളയിൽ ജോലിചെയ്യുന്ന ഒരാളുടെ ശരീരത്തിൽ എത്രതന്നെ സൂക്ഷിച്ചാലും സ്വല്പമെങ്കിലും കരി പററാതെയിരിക്കയില്ല. കായം വെച്ചിരുന്ന പാത്രം എത്രതന്നെ ശുദ്ധിചെയ്താലും പിന്നേയും അതിൽ സ്വല്പമെങ്കിലും കായത്തിൻെറ വാസനയുണ്ടാവും. സ്വച്ഛമായ സ്ഥലത്തിലിരിക്കുന്നവൎക്ക അഴുക്കു പററുമെന്ന ഭയമെയില്ല. ഇതുപോലെയാകുന്നു ഭക്തന്മാരുടെ കാൎയ്യവും. വിഷയാനുഭവത്തിൽ പഴകിയവൎക്ക് അല്പം വിഷയചിന്തയുണ്ടാകും. അങ്ങിനെയല്ലാതെ ബാല്യംമുതൽ നിൎമ്മലഹൃദയന്മാരായി കാമകാഞ്ചനഗന്ധം ഏല്ക്കാത്ത

സന്ന്യാസികൾക്കാവട്ടെ, ഈശ്വരലാഭവും, ലോക കല്യാണത്തിന്നുള്ള സേവയും മാത്രമായിരിക്കും അവരുടെ മനസ്സിലുള്ള ചിന്തകൾ.

മേൽപറഞ്ഞ പതിനേഴു പേരിൽ അധികം പേരും ഇംഗ്ലീഷു് വിദ്യാഭ്യാസം സിദ്ധിച്ചു് വലിയ ബിരുദകൾ സമ്പാദിച്ചവരും, ബ്രഹ്മസമാജത്തിലെ മെമ്പർമാരും, വിവാഹം കഴിക്കാത്ത യുവാക്കന്മാരും ആയിരുന്നു. ഇവൎക്കു് സന്ന്യാസ ജീവിതം നയിക്കുവാൻ തക്ക ഉപദേശം കൊടുത്തുവന്നു.

ഈ സന്ന്യാസിമാരുടെ കൂട്ടത്തിൽ ഉത്തമസ്ഥാനം വഹിച്ചതു് വിവേകാനന്ദ സ്വാമികളായിരുന്നു. ഇദ്ദേഹത്തിന്റെ പേർ ന രേ ന്ദ്ര നാ ഥ ദ ത്ത ൻ എന്നായിരുന്നു. 18-ാമത്തെ വയസ്സിൽ ബി. എ. പരീക്ഷ പാസ്സായി. നിശിതമായ ബുദ്ധി, പ്രബലമായ ഓൎമ്മശക്തി, അഗാധമായ ചിന്താശക്തി, സത്യാന്വേഷണതൃഷ്ണ, ഹൃദയനൈൎമ്മല്യം, നിൎഭയത്വം, ദീനാനുകമ്പ തുടങ്ങിയ വിശിഷ്ട ഗുണങ്ങൾ ഇദ്ദേഹത്തിൽ പ്രശോഭിച്ചിരുന്നു.

ഏതു കാൎയ്യവും തനിക്കു അനുഭവമായാൽ മാത്രമെ വിശ്വസിക്കുകയുള്ളു എന്ന സ്വഭാവം ബാല്യം മുതല്ക്കുണ്ടായിരുന്നു. ബാല്യകാലത്തു് സഖാക്കളോടുകൂടി മരത്തിൽ കയറി തലകീഴായി തൂങ്ങി ആടിച്ചാടി കളിച്ചുകൊണ്ടിരിക്കുമ്പോൾ, അരുമകുഞ്ഞായതുകൊണ്ടു് അപായം വരുമെന്നു ഭയപ്പെട്ടു്, മരത്തിൽ ബ്രഹ്മരക്ഷസ്സുണ്ടെന്നു് പറഞ്ഞു് കുട്ടികളെ ഭയപ്പെടുത്തിനോക്കി. മററുള്ള കുഞ്ഞുങ്ങൾ ഓടു

വാൻ തുടങ്ങി. ആ സമയത്തു "വിഡ്ഢികളെ! നിങ്ങൾ ഇത്ര ധൈര്യമില്ലാത്തവരാണോ. അദ്ദേഹം നമ്മളെ ഭീഷണിപ്പെടുത്തുവാൻ പറഞ്ഞതാണല്ലോ. എത്ര കാലമായി നാം ഇവിടെ കളിക്കുന്നു. അങ്ങിനെ ഒരു പിശാചു് ഇവിടെ ഉണ്ടെങ്കിൽ ഇതിന്നുമുമ്പെ നമ്മളെ പിടിച്ചു വിഴുങ്ങുമായിരുന്നു. ഭയം ഒട്ടും വേണ്ട. വരുവിൻ കളിക്കാം" എന്നായിരുന്നു ബാലന്റെ മറുവടി.

ഈശ്വരൻ ഉണ്ടെന്നുള്ള വിശ്വാസം കൊള്ളാം. തനിക്കു അനുഭവമായാലെ അതിനെ സമ്മതിച്ചു കൊടുക്കു എന്നായിരുന്നു അദ്ദേഹത്തിന്റെ സിദ്ധാന്തം. യുവവിദ്യാർത്ഥിയായിരുന്ന നരേന്ദ്രൻ ബ്രഹ്മസമാജ നേതാക്കന്മാരായ ദേവേന്ദ്രനാഥ ടാഗ്രർ, കേശവചന്ദ്രസേനൻ മുതലായവരേയും അതുപോലെ അനുഭവജ്ഞരായിരുന്ന മററുപല മഹാന്മാരേയും കണ്ടു് അവരോടു് "ഈശ്വരൻ ഉണ്ടോ? നിങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടോ?" എന്നു് ചോദിച്ചിരുന്നു. "ഉണ്ടു് കണ്ടിട്ടുണ്ടു്" എന്നു ധൈര്യമായി മറുപടി പറയത്തക്ക ആരേയും കണ്ടുകിട്ടിയില്ല. ഈ കാരണത്താൽ ഈശ്വരൻ ഇല്ല, എന്നു് പറയുവാൻ നരേന്ദ്രൻ തയ്യാറായിരുന്നു. ഇങ്ങിനെയിരിക്കുമ്പോഴാണു് രാമചന്ദ്രദത്തൻ ഒരു ദിവസം നരേന്ദ്രനെ വിളിച്ചു "നീ എന്തിനാണു് ഈശ്വരനെ കാണ്മാൻ അന്വേഷിച്ചു് അങ്ങുമിങ്ങും അലയുന്നതു്? നിനക്കു യഥാർത്ഥമായ ഉൽകണ്ഠയുണ്ടെങ്കിൽ ദക്ഷിണേശ്വരത്തു പോയ്ക്കൊൾക" എന്നു പറഞ്ഞു.

നരേന്ദ്രൻ ഒരു ദിവസം, സുരേന്ദ്രനാഥനോടുകൂടി ദക്ഷിണേശ്വരത്തേക്കു പോയപ്പോൾ, ശ്രീരാമകൃഷ്ണൻ മുറി

യിൽ ഭക്തന്മാരുമായി സംഭാഷണം നടത്തികൊണ്ടിരിക്കയായിരുന്നു. നരേന്ദ്രൻ അദ്ദേഹത്തെ നോക്കികൊണ്ട് ഒരു ഭാഗത്തിരുന്നു "ഈശ്വരാനുഭൂതി സാദ്ധ്യമാണ്. ഞാൻ നിങ്ങളെ കാണുകയും, നിങ്ങളുമായി സംസാരിക്കുകയും ചെയ്യുന്നതുപോലെ, ഈശ്വരനെ കാണ്മാനും അദ്ദേഹവുമായി സംസാരിപ്പാനും സാദ്ധ്യമാകുന്നു. എന്നാൽ അതിനുവേണ്ടി ആർ ശ്രമിക്കുന്നു? ലോകത്തിലുള്ള ജനങ്ങൾ ഭാര്യാസന്താനങ്ങൾക്കും, ധനത്തിന്നുംവേണ്ടി ധാരധാരയായി കണ്ണുനീർ പൊഴിക്കുന്നുണ്ട്. എന്നാൽ ഈശ്വരപ്രാപ്തിക്കുവേണ്ടി അങ്ങിനെ ആർ ചെയ്യുന്നുണ്ട്? ആത്മാർത്ഥമായി ഈശ്വരദർശനത്തിന്നുവേണ്ടി മനസ്സുരുകി പ്രാർത്ഥിച്ച് കരയുന്നതായാൽ നിശ്ചയമായും തന്റെ മുമ്പിൽ ഭഗവാൻ പ്രത്യക്ഷമാകും" ഈ ആന്തരമായ വാക്കുകൾ കേട്ടപ്പോൾ നരേന്ദ്രനു വിശ്വസിക്കാതെ നിവൃത്തിയില്ലെന്നുതോന്നി.

മനഃപൂർവ്വമായി സ്നേഹിച്ച് വളരെ കാലമായി കാണാതിരുന്ന ഒരു ആത്മമിത്രത്തെ യദൃച്ഛയായി കണ്ടാലുണ്ടാവുന്നതു സന്തോഷത്തോടുകൂടിയായിരുന്നു ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ നോക്കിക്കൊണ്ടിരുന്നതു്. പരസ്പരം ഇപ്രകാരം വീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ, തന്റെ മനസ്സിൽ സദാപി ഉദിച്ചുകൊണ്ടിരുന്ന സംശയ നിവൃത്തിക്കായി നരേന്ദ്രൻ ഭഗവാനോടു ചോദിച്ചു. "സ്വാമിൻ നിങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടോ?" ഉടനെ അതിനുള്ള ഉത്തരം "ഉവ്വ്, ഞാൻ കണ്ടിട്ടുണ്ട്. ഈ സ്ഥൂലദൃഷ്ടിയെകൊണ്ട് ഞാൻ നിന്നെ കാണുന്നതിനെക്കാൾ പതിന്മടങ്ങ് സത്യമായി ഞാൻ കാണുന്നുണ്ട്. വേണമെങ്കിൽ നിണക്കും കാണിച്ചു

തരാം.” ഇത്രയും ധൈര്യമായ മറുപടി കേട്ടപ്പോൾ തനിക്കു രോമാഞ്ചമുണ്ടായി. അദ്ദേഹം മുൻ പ്രസ്താവിച്ച വചനങ്ങൾ ഓത്തു് തന്റെ സംശയം എത്രതാണ്ടു തീൎന്നു, തന്റെ മനസ്സിൽ അദ്ദേഹം ഒരു മഹാനാണു് എന്നും തോന്നി. ഇതിന്നുശേഷം, സാധാരണ ദക്ഷിണേശ്വരത്തു വന്നു് രാമകൃഷ്ണനെ ദൎശിക്കുകയും അദ്ദേഹത്തിന്റെ സംഭാഷണം കേട്ടു് ആനന്ദിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ഈ സമയങ്ങളിൽ ത്യാഗം അത്യാവശ്യമാണെന്നും, കാമിനീകാഞ്ചനങ്ങളെ ജയിക്കേണമെന്നും, തന്റെ അനുഭൂതികളെ പരിശോധിക്കേണമെന്നും പലതവണ പറയുന്നതു് കേട്ടിട്ടുണ്ടു്. അതിന്നും പുറമെ നരേന്ദ്രനോടു് നേരിൽ പറഞ്ഞു “നാണയങ്ങൾ പരിശോധന ചെയ്യുമ്പോലെ എന്നേയും ശോധന ചെയ്യുക. തീരെ പരിശോധിച്ചു് തൃപ്തിവന്നല്ലാതെ നീ എന്റെ വാക്കിനെ വിശ്വസിക്കരുതു്” എന്നു്.

ഒരു ദിവസം നരേന്ദ്രൻ ഭഗവാനെ കാണ്മാൻ ചെന്ന സമയം, അദ്ദേഹം കല്ക്കട്ടക്കു പോയിരിക്കയായിരുന്നു. മുറിക്കകത്തു ആരേയും കണ്ടില്ല. ധനത്തെപ്പററിയ ത്യാഗം എത്രത്തോളമുണ്ടെന്നു പരീക്ഷിപ്പാൻ തീൎച്ചയാക്കി ഒരു ഉറുപ്പിക എടുത്തു് ഭഗവാൻ കിടക്കുന്ന മെത്തക്കടിയിൽ സ്വകാൎയ്യമായി വെച്ചു് പഞ്ചവടിയിൽ പോയി ധ്യാനിക്കുവാനും തുടങ്ങി. സ്വല്പം കഴിഞ്ഞു. ഭഗവാൻ മടങ്ങിവന്നു. മെത്തമേൽ തൊട്ടപ്പോഴക്കു വേദനകൊണ്ടു തുള്ളി. കാരണം അറിയാതെ ആശ്ചൎയ്യപ്പെട്ടു. ചുററുപാടും നോക്കുമ്പോഴാണു് നരേന്ദ്രന്റെ വരവും. സേവകൻ വന്നു് പരിശോധിച്ചപ്പോൾ ഒരുറുപ്പിക ഇരിക്കുന്നതായി കണ്ടു. നരേ

ന്ദ്രൻ തന്നെ പരീക്ഷിച്ചതിനെപ്പററി പിന്നീട്ട ഭഗവാൻ വളരെ സന്തോഷമായിട്ടാണ് പറഞ്ഞത്. ഇപ്രകാരം പല പരിശോധനകളും നടത്തി, പല വിഷയങ്ങളെപ്പററി സംസാരിച്ചു് തനിക്ക് പൂർണ്ണവിശ്വാസം വന്നതിൻെറ ശേഷമാണ് അദ്ദേഹത്തെ ഗുരുവായി വരിച്ചത്.

അന്യന്മാക്ക് ഉപദേശം കൊടുക്കുന്നതിന്നനുസരിച്ചു്, താനും പ്രവൃത്തിക്കുന്നുണ്ടോ എന്ന് പരിശോധിച്ചു് തൃപ്തിപ്പെട്ടതിന്നു ശേഷമെ, ഒരാളെ മാൎഗ്ഗദൎശിയായി സ്വീകരിക്കാവൂ എന്നായിരുന്നു പൊതുവെ ദക്ഷിണേശ്വരത്തു് തന്നെ ദൎശിക്കുവാൻ വരുന്നവരോട് ശ്രീരാമകൃഷ്ണൻെറ ഉപദേശം.

യോഗിൻ (യോഗാനന്ദസ്വാമികൾ) എന്ന വേറൊരു ശിഷ്യൻ ഒരു ദിവസം രാത്രി ഭഗവാൻ ഒരുമിച്ചു് താമസിച്ചിരുന്നു. രാത്രി ഉണൎന്നു നോക്കിയപ്പോൾ കതവു തുറന്നിരിക്കുന്നു. ഭഗവാനെ കാണുന്നതുമില്ല. സ്വല്പം കഴിഞ്ഞപ്പോൾ, ശാരദാദേവിയെ കാണ്മാൻ പോയിരിക്കുമോ എന്നു് ശങ്കിച്ചു അവർ താമസിക്കുന്ന മുറിയുടെ വാതിൽ തുറക്കുമ്പോൾ കാണാമെന്നു് ഉദ്ദേശിച്ചു് അവിടെ ചെന്നിരിപ്പായി. കുറെ സമയം കഴിഞ്ഞു. പഞ്ചവടിയിൽനിന്നു വരുന്ന ഒരാളുടെ കാലിലിട്ട സ്ലിപ്പറിൻെറ ശബ്ദം കേട്ടു. സമീപത്തിൽ വന്നു് "കൊള്ളാം, ഇവിടെ നിണക്കു എന്തു കാൎയ്യം?" എന്നു് ഭഗവാൻ ചോദിച്ചപ്പോൾ ഇത്ര പരിശുദ്ധാത്മാവായ തൻെറ ഗുരുവിനെ സംശയിച്ചതിനാൽ, ലജ്ജകൊണ്ടു് തലതാഴ്ത്തി ഒരക്ഷരംപോലും സംസാരിപ്പാൻ

വയ്യാതായി. കാര്യം ഉടനെ മനസ്സിലാക്കി കുട്ടിയെ സമാധാനപ്പെടുത്തുവാൻ "നീ ചെയ്തതു ഉചിതമായി ഒരു സാധുവിനെ പൂർണ്ണമായി വിശ്വസിക്കുന്നതിനു മുമ്പ് രണ്ടും ഭാഗവും ഒരുപോലെ പരീക്ഷിക്കേണ്ടതു് അത്യാവശ്യമാണ്" എന്നു പറഞ്ഞു മനസ്സിലാക്കി. താൻ ചെയ്ത അപരാധത്തെ ഭഗവാൻ ക്ഷമിച്ചുവെങ്കിലും യോഗിൻ അന്നു രാത്രി മുഴുവൻ ഉറങ്ങീട്ടില്ല.

ഈ ശിഷ്യൻ വളരെ സാധുശീലനും മൃദുലമായ ഹൃദയമുള്ളവനും, നിഷ്കളങ്കനും ആയിരുന്നു. ഇദ്ദേഹത്തിന്റെ അപൌരുഷമായ സ്വഭാവം മാററി ഒരു വീരഭാവം ഉണ്ടാക്കുവാൻ ഭഗവാൻ ശ്രമിച്ചിരുന്നു. ഒരു ദിവസം ഒരു ഇരുമ്പുചട്ടി വാങ്ങികൊണ്ടുവരുവാൻ യോഗാനന്ദനെ അയച്ചു. അദ്ദേഹം വാങ്ങികൊണ്ടുവന്നതു് പരിശോധിച്ചപ്പോൾ സ്വല്പം പൊട്ടിയിരുന്നതിനാൽ ഉപയോഗിപ്പാൻ നിവൃത്തിയില്ലാതായി കണ്ടു. ഭഗവാൻ ശകാരിച്ചു പറഞ്ഞു "ഒരു ഭക്തൻ മഠയനാവാൻ പാടില്ല. ഒരു വ്യാപാരി സാമാനങ്ങൾ വില്ക്കുന്ന സമയത്തു് ഈശ്വരനെപ്പററി ചിന്തിക്കുന്നതേയില്ല. നീ മഠയനായതുകൊണ്ടല്ലെ അവനെ വിശ്വസിച്ചതു്. വാങ്ങുന്നതിനു മുമ്പായി ചട്ടിയെ സൂക്ഷിച്ചു് പരിശോധിക്കേണ്ടതായിരുന്നു. ഇനി മേൽ നിന്നെ ചതിക്കാതെ നോക്കണം. പല ഷാപ്പുകളിൽ പോയി വില അന്വേഷിച്ചു് സാധനങ്ങളെ നല്ലവണ്ണം പരിശോധിച്ചിട്ടു വേണം വാങ്ങുവാൻ. ചില്ലറ കാശാണു് ബാക്കിയുള്ളതു് എന്നു് വരികിലും ചോദിച്ചു വാങ്ങണം."

ഒരുപക്ഷെ ഒരു മിനിട്ടിനു മുമ്പായി സമാധിയിൽ ലയിച്ചു്

ആനന്ദിച്ചുകൊണ്ടിരുന്ന ഒരാളിൽനിന്നു ഇപ്രകാരമുള്ള ഒരു ഉപദേശം കേൾക്കുന്നതു് അത്യാശ്ചര്യമല്ലയോ. ഇതുപോലെ വ്യത്യസ്തസ്വഭാവങ്ങൾ അദ്ദേഹത്തിൽ കാണാവുണ്ടു്. യോഗാനന്ദസ്വാമികളെപ്പററി ത്യാഗമൂർത്തിയാണെന്നു് ഭഗവാൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

സ്ത്രീകളിൽ മാതൃഭാവമുള്ള കാലംവരെ അവർക്കു, തങ്ങളിൽ ബാലഭാവം ഉദിച്ചുകൊണ്ടിരിക്കും. എന്നാൽ ഏതു നിമിഷം അവരുടെ പേരിൽ കാമവികാരം തോന്നുന്നുവോ, ഉടനെ വിവാഹത്തിനുള്ള ആഗ്രഹം ജനിക്കും വിവാഹം കഴിച്ചാൽ സ്വാതന്ത്ര്യം കുറഞ്ഞു എന്നു മാത്രമല്ല മനഃശാന്തി നിങ്ങളെ വിട്ടു നീങ്ങിപ്പോവുകയും ചെയ്യും എന്നു് സന്യാസി ശിഷ്യന്മാരോടു പറയാറുണ്ടു്. ഈ ശിഷ്യന്മാർ ഭഗവാൻെറ വാക്കുകൾ കേട്ടതുകൊണ്ടു് മാത്രം ഗുരുവായി സ്വീകരിച്ചില്ല. വിവേകാനന്ദസ്വാമികൾ ആദ്യം സംശയിച്ചു, സംഭാഷണം നടത്തി, വാദപ്രതിവാദം ചെയ്തു, ഗുരുവിൻെറ അന്ത്യകാലത്തു് കൂടി പരീക്ഷകൾ നടത്തി, പൂർണ്ണതൃപ്തി അടഞ്ഞതിനു ശേഷമാണു് അദ്ദേഹത്തിൻെറ തൃപ്പാദങ്ങളിൽ ആത്മസമർപ്പണം ചെയ്തിട്ടുള്ളതു്. ഇപ്രകാരം ഇഹപര ലോകങ്ങൾക്കു തക്ക ഉപദേശങ്ങൾ കൊടുത്തു ആത്മാനുഭൂതി അനുഭവിച്ച ശിഷ്യന്മാരാകുന്നു ഇന്നു് ലോകം മുഴുവൻ കാണുന്ന രാമകൃഷ്ണ സംഘങ്ങൾ ഏർപ്പെടുത്തിട്ടുള്ളതു്.

ശ്രീരാമകൃഷ്ണൻ സ്ത്രീകളെയെല്ലാം ജഗദംബാ രൂപമായിട്ടായിരുന്നു കണ്ടുവന്നതു് എന്നു് പറഞ്ഞുവല്ലോ.

അതിനാൽ സ്ത്രീകൾക്ക അദ്ദേഹത്തെ കാണുന്ന സമയം ഭയമാവട്ടെ, ലജ്ജയാവട്ടെ ലവലേശം ഉണ്ടായിട്ടില്ലെന്നു മാത്രമല്ല, തങ്ങളുടെ ഉററ സഖികളോട്ട ഹൃദയം തുറന്നു പറയുമ്പോലെ, എല്ലാ സംഗതികളും ഭഗവാനോട്ട പറയുക പതിവായിരുന്നു. ഇവരിൽനിന്നും ഭഗവാന് ശിഷ്യകൾ ഉണ്ടായിരുന്നു. പുരുഷന്മാരോട്ട ഏതുപ്രകാരം സ്ത്രീകളുടെ വലയിൽ പെടാതെ സൂക്ഷിക്കേണമെന്നുപദേശിച്ചുവോ, അതുപോലെ സ്ത്രീകളോട്ട കാമവും, ലോഭവും വെടിഞ്ഞു് പുരുഷന്മാരുടെ സ്വാധീനത്തിൽപെട്ടു മയങ്ങാതിരിപ്പാൻ ജാഗ്രതയായിരിക്കേണമെന്നു് അവരേയും ഉപദേശിച്ചിരുന്നു. ഇവൎക്കും വിവേകം, വൈരാഗ്യം, ഭക്തി, ഭഗവാങ്കൽ ആത്മസമൎപ്പണം ഇതെല്ലാം അത്യാവശ്യമാണെന്നു് പറഞ്ഞു് ധരിപ്പിക്കും. ഭഗവാനിൽനിന്നു് ഉപദേശംവാങ്ങി ആത്മാനുഭൂതി സമ്പാദിച്ചവരിൽ മുഖ്യമായവർ അഘോരമണിദേവി, ഗൌരിയമ്മ, ഗോപാലമ്മ, യോഗിനിമാതാവു് മുതലായവരാണു്. അഘോരമണിദേവി വാത്സല്യഭാവത്തിൽ സാധനചെയ്തു വന്നതുകൊണ്ടു് അവൎക്ക ബാലകൃഷ്ണ ദൎശനം ഉണ്ടായിട്ടുണ്ടു്. ഇവരിൽ മിക്കപേരും മാതൃദേവിയോട്ട (ശാരദാദേവി) കൂടുതൽ അടുത്തു സഹവസിക്കുവാനുള്ള സന്ദൎഭം കിട്ടിയതുകൊണ്ടു് അവരെ തങ്ങളുടെ മാതൃകയാക്കി ജീവിതം നയിച്ചുവന്നു.

ജാതിവ്യത്യാസം കൂടാതെ ശുദ്ധാന്തഃകരണത്തോട്ട കൂടിയ അനേകം ജിജ്ഞാസുക്കളും, ഭക്തന്മാരും, പേരു കേട്ട പണ്ഡിതന്മാരും, യോഗികളും എഴുതുവാനും വായിക്കുവാനും നല്ലപോലെ അറിയാത്ത പരമഹംസന്റെ സമീ

പത്തു് വന്നു് അദ്ദേഹത്തിന്റെ വചനാമൃതം ആസ്വദിച്ചുകൊണ്ടിരുന്നു. കുറെപേർ രാത്രി അവിടെ താമസിക്കാറുണ്ടായിരുന്നു. ഇപ്രകാരം രാവും പകലും അദ്ദേഹവുമായി സഹവസിച്ചു് അദ്ദേഹത്തിന്റെ ബാലസ്വഭാവം, സരളത, സ്വാർത്ഥരാഹിത്യം, നിഷ്കപടത, പൂർണ്ണവൈരാഗ്യം, അഗാധജ്ഞാനം, ഉപദേശലാളിത്യം, അമാനുഷപ്രഭാവം, പ്രേമം എന്നിങ്ങിനെ നാനാഗുണങ്ങളും ഭാവങ്ങളും ആശ്ചര്യകരമായി യോജിച്ചു കണ്ടു് പലധന്യന്മാരും ഇദ്ദേഹത്തെ ഗുരുവായി വരിച്ചു. അന്ത്യകാലത്തു് ഗളരോഗംപിടിച്ചു് പാൽ മുതലായ ദ്രവാഹാരം പോലും കഴിക്കുവാൻ സാധിക്കാത്ത സമത്തും ജിജ്ഞാസുക്കളായ ഭക്തന്മാരോടു സംസാരിച്ചുകൊണ്ടിരിക്കും. ശിഷ്യന്മാർ മാത്രമല്ല, ഡാക്ടർമാർ പോലും സ്വല്പം വിശ്രമിക്കുവാൻ ആവശ്യപ്പെട്ടാൽ "ഒരുത്തന്നു് മോക്ഷം കിട്ടാമെങ്കിൽ, നൂറായിരം ജന്മമെടുത്തു്, കോടിക്കണക്കായി ശരീര സങ്കടങ്ങൾ അനുഭവിക്കുക മാത്രമല്ല മരണംപോലും സ്വീകരിപ്പാൻ തയ്യാറാണു്" എന്നായിരുന്നു ഭഗവാന്റെ മറുവടി.

ശ്രീരാമകൃഷ്ണൻ ഗൃഹസ്ഥാശ്രമികൾക്കും, സന്യാസിമാക്കും അവരവരുടെ സ്വഭാവവും, വാസനയും, യോഗ്യതയും അനുസരിച്ചു് സദുപദേശങ്ങൾ ചെയ്തു് അവരുടെ ജന്മോദ്ദേശം സഫലമാക്കുവാൻ സഹായിക്കുകയും, ചിലരെ ഒരു സ്പർശംകൊണ്ടും, മററു ചിലരെ ഒരു നോട്ടംകൊണ്ടും മാനസാന്തരപ്പെടുത്തുകയും ഉള്ളങ്കൈയിലെ നെല്ലിക്കപോലെ പ്രത്യക്ഷമായ ആത്മാനുഭൂതി ഉണ്ടാക്കിക്കൊടുക്കുകയുംചെയ്തു.

---

# ഉത്തര കാണ്ഡം.

പ്രാതഃകാലത്തു് പൂർവ്വാഭിമുഖമായി നോക്കിയാൽ കാണാം മനോനയനങ്ങൾക്കു ഉന്മേഷപ്രദമായ് അരുണോദയാനന്തരമുണ്ടാകുന്ന സൂര്യതേജോവിലാസം. മദ്ധ്യാഹ്നമാകുമ്പോൾ സർവ്വദിഗന്തങ്ങളേയും സംദീപ്തമാക്കുന്ന സമുജ്വലകാന്തി പ്രഭാവം. സായാഹ്നത്തിൽ പശ്ചിമഭാഗത്തു് ചേതോമോഹനമായി അത്യന്തം ശാന്തിപ്രദമായി വിളങ്ങുന്ന സുവർണ്ണവർണ്ണ സൂര്യാസ്തമയം. അവതാര പുരുഷന്മാരുടെ ജീവിതവും ഏതാദൃശാവസ്ഥാ വിശേഷങ്ങളോടു കൂടിയിരിക്കുന്നു.

ശ്രീരാമകൃഷ്ണന്റെ ജീവിതപൂർവ്വാർദ്ധത്തിലെ—ബാല്യയൌവ്വന മദ്ധ്യ ദശകളിലെ—ചില ലീലാവിശേഷങ്ങൾ നാം ദർശിച്ചുവല്ലോ. ഇനി ജീവിത പശ്ചിമ ഭാഗത്തേക്കു നമ്മുടെ ദൃഷ്ടിയെ തിരിക്കാം.

അതി കഠിനങ്ങളും അസാധാരണങ്ങളും ആയിരുന്ന പല സാധനകളും അനുഷ്ഠിച്ചു് അദ്ദേഹം സംസിദ്ധനും സ്വസ്ഥനുമായി അനന്തരം അദ്ദേഹത്തെ സംബന്ധിച്ച കഥകളും, അദ്ദേഹത്തിന്റെ മാഹാത്മ്യവും നാടെങ്ങും പ്രഖ്യാതമായി. "നറുമണം തൂകി മധുവോലുന്ന മനോഹര പുഷ്പം ഒന്നു വിടർന്നിരിക്കുന്നു. അപ്പോഴേക്കും അസംഖ്യം ഭ്രമരങ്ങൾ അതിലേക്കു ആകൃഷ്ടരായി അതിനു് ചുററുംവന്നു് കൂടുന്നു." ഇങ്ങിനെ ഒരു ദൃഷ്ടാന്തം ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടായിരുന്നു. ആത്മോന്നതിക്കായി പ്രയത്നിച്ചു്

പരിപൂൎണ്ണതസിദ്ധിച്ച ഒരു മനുഷ്യൻ ഒരു സഭ വിളിച്ചു കൂട്ടേണ്ട, പ്രസംഗിപ്പാൻ എവിടേയും പോകേണ്ട, അദ്ദേഹം ഇരിക്കുന്നേടത്തു ജനങ്ങൾ തനിയെ വന്നുകൂടും. ഈ സംഗതി ഭഗവാന്റെ ജീവിതത്തിൽ പ്രത്യക്ഷമായി.

ഭഗവാനെ ദൎശിപ്പാൻ നാനാഭാഗങ്ങളിൽനിന്നും ജനങ്ങൾ വന്നുതുടങ്ങി. ഭക്തന്മാർ, പണ്ഡിതന്മാർ, യോഗികൾ, കൎമ്മികൾ, ആൎത്തന്മാർ എന്നിങ്ങിനെ പലതരക്കാരായവരും കൂട്ടം കൂട്ടമായി വന്നു. ഏകാന്ത വാസസ്ഥലമായിരുന്ന ദക്ഷിണേശ്വരം ജനനിബിഡവും, ആയിരക്കണക്കായ ജനങ്ങൾക്കു ആത്മവിശ്രാന്തി സ്ഥാനവും ആയി. അങ്ങിനെ വന്നിരുന്നവരോട് ഓരോരുത്തരോടും ഭഗവാൻ യഥോചിതം പെരുമാറിയും സംസാരിച്ചും അവൎക്ക് മനഃശ്ശാന്തിയും സംശയനിവൃത്തിയും ഉണ്ടാക്കി. അദ്ദേഹം ഇരുന്നിരുന്ന മുറിക്കകത്ത് അഹോരാത്രം അദ്ധ്യാത്മ സംഭാഷണങ്ങളും, നാമപാരായണങ്ങളും, സങ്കീൎത്തനങ്ങളും, ആനന്ദതാണ്ഡവങ്ങളും തുടരെ തുടരെ നടന്നുകൊണ്ടിരുന്നു. അദ്ദേഹത്തെ ദൎശിപ്പാനോ, സംശയ നിവൃത്തിക്കോ, ഉപദേശങ്ങൾക്കോ വേണ്ടി സമീപിപ്പാനൊ ഒരു കാലനിൎണ്ണയവും വെച്ചിരുന്നില്ല. അകാലത്തും അതിദൂരത്തുനിന്നും വന്നിരുന്നവരെ അദ്ദേഹം സന്തോഷത്തോടുകൂടി സ്വാഗതംചെയ്തു അവൎക്ക് തൃപ്തിയാകുന്നതുവരെ അവരോട് സംഭാഷണം ചെയ്ക പതിവായി. ആ സമയങ്ങളിൽ സ്വന്തം ആഹാരവിശ്രമാദി ശരീരാവശ്യങ്ങളേയും, സ്വശരീരത്തെത്തന്നെയും അദ്ദേഹം വിസ്മരിച്ചിരുന്നു. ഇങ്ങനെ ഒരു ദിവസമല്ല, ഒരു മാസമല്ല, ഒരു വത്സരവുമല്ല അനേകം സംവത്സരങ്ങൾ

കഴിഞ്ഞു. ജീവസേവാപരം അഥവാ ജീവാനുഗ്രഹപരം ആയിരുന്ന കമ്മങ്ങളിൽ ആവിധം ദീഘകാലം ഏപ്പെട്ടിരുന്ന ശരീരം വജ്രസമാനമായിരുന്നുവെങ്കിലും, പാഞ്ചഭൌതികവും ആയിരുന്നതുകൊണ്ടു് പ്രകൃതിനിയമങ്ങൾക്കു വിധേയമായി അതു് ക്രമത്തിൽ ദുബ്ബലവും ക്ഷയോന്മുഖവുമായി. അതിനുപുറമെ ഗ്രീഷ്മകാലത്തെ കഠിന താപവും അതിനെ ബാധിച്ചു. താപശാന്തിക്കും, ദാഹശമനത്തിനും ഐസ്സു് (മഞ്ഞുകട്ടി) ഉപയോഗിച്ചാൽ നന്നായിരിക്കുമെന്നു് കരുതി ഭക്തന്മാർ അതു് സുലഭമായി കൊണ്ടുവരികയും ഭഗവാൻ അതു് യഥേഷ്ടം ഉപയോഗിക്കുകയും ചെയ്തുവന്നു.

നിരന്തര വാഗ്വ്യാപാരത്താൽ കണ്ഠത്തിൽ ശബ്ദതന്തുക്കൾക്കു് സംഭവിച്ച വൈകല്യം, ശരീരത്തിനു് ആകെ സംഭവിച്ചിരുന്ന ദൌബ്ബല്യം, വേനലിൻെറ കടും ചൂടും, ഐസ്സിൻെറ കടും തണുപ്പും കൂടിയുണ്ടായ സംമദ്ദം മുതലായ പല കാരണങ്ങളും മററും ചേന്നതിൻെറ ഫലമായി ഭഗവാൻെറ കണ്ഠത്തിൽ ഒരു വേദന തുടങ്ങി. ഇതു് സുമാറു 1885-ാമാണ്ടു് ഏപ്രിൽ മാസത്തിലായിരുന്നു. അതു് തുടന്നുകൊണ്ടിരുന്നുവെങ്കിലും അതിനെ ഗണ്യമാക്കിയില്ല. ആ കാരണത്താൽ കാലക്രമത്തിൽ വേദന ശമിക്കയല്ല, വദ്ധിക്കയാണുണ്ടായതു്. അതു് ഗളരോഗമായി പരിണമിച്ചു. ഭിഷഗ്വരന്മാർ പലരുംവന്നു പരിശോധിച്ചു. ചികിത്സ വേണമെന്നു് നിശ്ചയിച്ചു. അതു തുടങ്ങി.

അങ്ങിനെ ചികിത്സയിലിരിക്കുന്ന കാലത്തു്, ദക്ഷിണേശ്വരത്തുനിന്നു കുറെ നാഴിക വടക്കായി 'പാണിഹതി

എന്ന സ്ഥലത്തു ഗൌരാംഗദേവനെ സംബന്ധിച്ചു് നടത്തിയിരുന്ന ഒരു വാഷിക മഹോത്സവത്തിൽ പതിവുപോലെ പങ്കുകൊള്ളേണമെന്നു് ഭഗവാൻ ആഗ്രഹിച്ചു. അപ്പോഠം അങ്ങനെ പോകുന്നതു് രോഗവദ്ധനക്കു കാരണമാകാമെന്നു ശിഷ്യന്മാക്കുണ്ടായ വിരോധഭാവം വകവെക്കാതെ ഭഗവാൻ അക്കൊല്ലവും ഭക്തജനങ്ങളോടുകൂടി അവിടെപോയി രാധാകൃഷ്ണ ക്ഷേത്രസന്നിധിയിൽ ഒരു വലിയ സങ്കീത്തനസംഘം ഭഗവന്നാമം ഉച്ചരിച്ചുകൊണ്ടിരിക്കയായിരുന്നു. ഭഗവാൻ ഇതുകേട്ടു് ഓടിച്ചെന്നു് അവരോടുകൂടി കീത്തനങ്ങഠം പാടുവാനും നൃത്തം ചെയ്യാനും തുടങ്ങി. ഇദ്ദേഹത്തിൻെറ ആഗമനം ആ ഭക്തന്മാരിൽ കൂടുതൽ ഉത്സാഹം ജനിപ്പിച്ചു. ഭഗവാൻ തന്നത്താൻ മറന്നു് സമാധിയിൽ ലയിച്ചു. ശ്രമം നിമിത്തം അദ്ദേഹം ക്ഷീണിക്കുന്നതു കണ്ടു് അദ്ദേഹത്തെ സംഘത്തിൽനിന്നു് വേർപെടുത്തി കൊണ്ടുവരുവാൻ ഭക്തന്മാർ വളരെ വിഷമിക്കേണ്ടി വന്നു.

ഈ ഉത്സവം കഴിഞ്ഞു് തിരിച്ചുവന്നതിൽപിന്നെ ഗളനാളത്തിൽ കണ്ഠത്തിൽ വേദന കൂടുതലായി. ദക്ഷിണേശ്വരത്തുവെച്ചു ചികിത്സ നടത്തുവാൻ അസൌകൎയ്യമായി തോന്നി. 1885 സപ്തെമ്പർ മാസത്തിൽ കല്ക്കട്ടയിൽ ശ്യാമപുകൂർ എന്ന സ്ഥലത്തു് ഒരു ഭവനം വാടകക്കെടുത്തു് അവിടെ താമസിച്ചു. ഡാക്ടർ മഹേന്ദ്രലാൽ സക്കാർ ചികിത്സിപ്പാൻ തുടങ്ങി. സംസാരിക്കുകയോ, സമാധിയിൽ ലയിപ്പാൻ ഇടയാവുകയോ അരുതു് എന്നായിരുന്നു ഡാക്ടരുടെ ഉപദേശം എങ്കിലും അതേ ഡാക്ടർ മണിക്കൂർ കണക്കായി അദ്ദേഹം ധമ്മവിഷയങ്ങളെപ്പററി സംസാരിക്കുന്നതു

കേട്ടുകൊണ്ടിരിക്കും. ഇതിന്നു പുറമെ വളരെ നാഴിക ദൂരത്തിൽനിന്നു വരുന്ന ഭക്തന്മാരുമായി സംസാരിക്കാതെ നിവൃത്തിയില്ലെന്നുപറഞ്ഞു രോഗത്തേയും ശരീരത്തേയും മറന്നു് ആവേശത്തോടുകൂടി "ഒരു ജീവിക്കെങ്കിലും ഉപകാരം ചെയ്യാൻ സാധിക്കുമെങ്കിൽ അതിന്നുവേണ്ടി ഒരു പട്ടിയായിട്ടും അനേകം ജന്മം എടുപ്പാനും ഇരുപതിനായിരം തവണ ശരീരം ത്യജിപ്പാനും ഞാൻ സന്നദ്ധനാണു്" എന്നു ഭഗവാൻ മറുവടി പറഞ്ഞു. മഹത്തായ ഉപദേശവും, മഹത്തരമായ അനുഷ്ഠാനവും ഭക്തന്മാരുടെ ഹൃദയത്തിൽ ശിലാരേഖപോലെ പതിഞ്ഞു.

രാവും പകലും അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതിന്നു ആളുകൾ വേണ്ടിവന്നു. യുവാക്കന്മാരായ ഭക്തന്മാരെല്ലാം വിദ്യാർത്ഥികളാണു്. മാതൃദേവിക്കു താമസിക്കത്തക്ക സൌകര്യങ്ങളൊന്നും അവിടെയില്ല. ഭഗവാനെ കാണ്മാൻ ഭക്തന്മാരുടെ സംഘം തുടർച്ചയായി വരുന്ന സ്ഥലത്തു അവർ എങ്ങിനെ താമസിക്കും? ഭഗവാനെ വിവരം അറിയിച്ചു. "ഈ പരിതഃസ്ഥിതിയിൽ അവർക്കു വന്നു താമസിക്കുവാൻ സാദ്ധ്യമാണോ? വിവരം അവരെ അറിയിച്ചു്, അവർ വരുവാൻ ഇച്ഛിക്കുന്നുണ്ടോ എന്നു മനസ്സിലാക്കുവിൻ" എന്നാണു് അദ്ദേഹം പറഞ്ഞതു്. ഈ വിവരം മാതൃദേവി അറിഞ്ഞപ്പോൾ കാലദേശാവസ്ഥക്കനുസരിച്ചു് പെരുമാറേണ്ടതാണെന്നുള്ള ഭഗവാന്റെ ഉപദേശം ഓർത്തു് അദ്ദേഹത്തെ ശുശ്രൂഷിക്കേണ്ടതു തന്റെ ഉത്തമമായ ധർമ്മമാണെന്നു് വിചാരിച്ചു് സ്വന്തം സൌകര്യങ്ങളെല്ലാം ദൂരെ കളഞ്ഞു് ഉടനെ ശ്യാമപുകുരിലേക്കു പുറപ്പെട്ടു. അവിടെ ഏററവും ഇടുങ്ങിയ

ഒരു മുറിക്കകത്തു് കൂട്ടിലിട്ടതു പോലെയിരുന്നു് പല ജോലികളും ചെയ്തു് അവിടെ ഒരാളുണ്ടെന്നുപോലും ആരും അറിയാതെ താമസിച്ചു എന്നതു ആശ്ചര്യംതന്നെ

രാത്രിയിൽ ശുശ്രൂഷിപ്പാൻ നരേന്ദ്രൻ തയ്യാറായി അവിടെതന്നെ താമസിക്കുകയുംചെയ്തു. ഇതുകണ്ടു് ഗോപാലൻ, കാളി, ശശി മുതലായവർ വന്നുചേൎന്നു. ഭഗവാനുവേണ്ടി നരേന്ദ്രൻ അനുഷ്ഠിച്ച ത്യാഗവും, അദ്ദേഹത്തിൻെറ ചേതോഹര സംഭാഷണങ്ങളും അദ്ദേഹത്തോടുള്ള സംസൎഗ്ഗവും ഒരു കാലത്തും മറക്കാത്ത ഒരു അനുഭവം ഇതര ഭക്തന്മാരുടെ മനസ്സിൽ ഉണ്ടാക്കിതീൎത്തു എല്ലാവരും രാവും പകലും ഉഴമിട്ടു് അവിടെ താമസിച്ചു് ഗുരുവിനെ ശുശ്രൂഷിച്ചു് തുടങ്ങി. അപ്പോഴാണു് അവർ പഠിപ്പു് മുടക്കിയിരിക്കുന്നു എന്നു് അവരുടെ രക്ഷിതാക്കന്മാൎക്ക് മനസ്സിലായതു്. അവരെ സ്വന്തം ഭവനങ്ങളിലേക്കു തിരിച്ചുകൊണ്ടുപോകുവാൻ വളരെ ശ്രമിച്ചുനോക്കി പ്രയോജനമുണ്ടായില്ല. ഗുരുശുശ്രൂഷചെയ്തു് ആത്മാനുഭൂതിക്കുവേണ്ടി തങ്ങളുടെ ജീവനെ അവർ അൎപ്പിച്ചിരുന്നു.

കല്ലൂട്ടയിലേക്കു ഭഗവാനെ ചികിത്സാൎത്ഥം കൊണ്ടുപോയ ഗൃഹസ്ഥശിഷ്യന്മാരുടെ സാമ്പത്തികസ്ഥിതി മോശമായിരുന്നു എങ്കിലും അവർ അവരുടെ വസ്തുക്കളും, ആഭരണങ്ങളും പണയം വെച്ചും ചികിത്സ നടത്തുവാൻ തയ്യാറായി. സുരേന്ദ്രൻ വീട്ടുവാടക കൊടുപ്പാനും, ബാലറാം ബോസ്സ്, രാമചന്ദ്രദത്തൻ, മഹേന്ദ്രനാഥഗുപ്തൻ, ഗിരീഷ് ചന്ദ്രഘോഷ് മുതലായവർ മററു ചിലവുകൾ നടത്തുവാനും നിശ്ചയിച്ചു. ഇപ്രകാരം നിസ്സ്വാൎത്ഥമായി ഭഗവാനെ

ശുശ്രൂഷിപ്പാൻ ഒന്നിച്ചുകൂടിയ ഈ ഭക്തന്മാരെയെല്ലാം ഒന്നായിചേർത്താണ് രാമകൃഷ്ണസഹോദരസംഘം ഉണ്ടായതു്. ഇതുപോലെ ഒരു സംഘടനക്കായിരിക്കും ഭഗവാന് ഈ രോഗം പിടിപെട്ടതു് എന്നു ചിലരും, ഗുരുഭക്തിയെ പരിശോധിപ്പാനായിരിക്കും എന്ന് മററു ചിലരും വിചാരിച്ചു.

മാസം രണ്ടു കഴിഞ്ഞു രോഗത്തിന്നു ശമനം കണ്ടില്ല. പട്ടണത്തിന്നകലെ ശുദ്ധവായു ഗതാഗതം ചെയ്യുന്ന ഏകാന്തമായ ഒരു വസതിയിലേക്കു മാറുന്ന പക്ഷം കുറെ ശമനം കിട്ടുമെന്നു ഡാക്ടരുടെ അഭിപ്രായം അനുസരിച്ചു് 1885 ഡിസംബർ മാസം 11-ാംനു- കാശീപുരോദ്യാനത്തിലുള്ള കെട്ടിടത്തിലേക്കു ശ്രീരാമകൃഷ്ണൻ മാറി താമസമാക്കി. അന്തിമകാലം സമീപമായെന്നു എന്ന് തോന്നുമാറു് തൻെറ യുവശിഷ്യന്മാരെ നരേന്ദ്രൻവശം ഏല്പിച്ചു. അവിടെ വെച്ചു നടന്ന സംഭവങ്ങൾ അനുഭവിച്ചവൎക്കേ അറിവാൻ സാധിക്കയുള്ളൂ. വിവരിപ്പാൻ സാദ്ധ്യമല്ല. സുമാറു് എട്ടു മാസം അവിടെ താമസിച്ചു വ്യാധി അധികമായി ശരീരം ക്ഷീണിച്ചുകൊണ്ടുവന്നുവെങ്കിലും അദ്ദേഹത്തിൻെറ മഹിമ ഇവിടെവെച്ചാണ് ഉച്ചാവസ്ഥയിൽ പ്രകാശിച്ചതു്.

ഇവിടേയും മാതൃദേവിതന്നെ ആഹാരം തെയ്യാറാക്കി ഭഗവാന് കൊണ്ടുപോയി കൊടുക്കും ചില ഘട്ടങ്ങളിൽ ശിഷ്യന്മാർവശം കൊടുത്തയക്കും. മററു കൃത്യങ്ങളെല്ലാം ശിഷ്യന്മാർതന്നെ നടത്തിവന്നു. ഇവരുടെ നേതാവു് നരേന്ദ്രൻതന്നെ ശുശ്രൂഷ കഴിഞ്ഞു് കിട്ടുന്ന സമയമെല്ലാം അദ്ദേഹം അവരൊന്നിച്ചു് സങ്കീൎത്തനം പാടുക, ജപം,

ധ്യാനം, അദ്ധ്യയനം മുതലായതു ചെയ്യുക, ഇങ്ങിനെ സദാ സമയവും ജോലിയിൽ ഏപ്പെട്ടതുകൊണ്ടു് സമയംപോയതു് അറിഞ്ഞിരുന്നില്ല. ഒരു ദിവസം രാത്രി ജോലി കഴിഞ്ഞു് വിശ്രമിക്കുവാൻ ചെന്നപ്പോഠം ഉറക്കം വന്നില്ല. മററു ഗുരുഭ്രാതാക്കന്മാരും ഉണൎന്നിരിക്കുന്നതു കണ്ടു് അവരെ വിളിച്ചു "നമ്മഠംക്കു ഉദ്യാനത്തിലേക്കു പോകാം എന്നു പറഞ്ഞു് അവിടെ ചെന്നിരുന്നു് അവരോടു് ഭഗവാൻെറ രോഗസ്ഥിതി അപകടഘട്ടത്തിലെത്തിയിരിക്കുന്നു, ഒരുപക്ഷേ അദ്ദേഹം ശരീരം ത്യജിപ്പാൻ വിചാരിക്കുന്നുണ്ടായിരിക്കാം, അവസരം കിട്ടുമ്പോഴെല്ലാം അദ്ദേഹത്തെ ശുശ്രൂഷിച്ചും, മററു സമയങ്ങളിൽ ജപധ്യാനത്തിലും കഴിച്ചുകൂട്ടി ആത്മോന്നതിക്കുവേണ്ടിതന്നെ ശ്രമിക്കുവിൻ. അങ്ങിനെ ചെയ്യാതിരുന്നാൽ അദ്ദേഹത്തിൻെറ വിയോഗത്തിന്നുശേഷം നിങ്ങളുടെ പശ്ചാത്താപത്തിന്നു് അതിരുണ്ടാകയില്ല. ഈ കാൎയ്യമോ, ആ ജോലിയോ തീൎത്തുവെച്ചു് ഈശ്വരനെ ഭജിക്കാമെന്നു് ആലോചിച്ചു് സമയം കളയുന്നതു വിഡ്ഢിത്തമാണു്. ആശകഠം കൂടുന്തോറും ബന്ധങ്ങഠം കൂടും. ആശ തന്നെ മരണമാണു്, അവയെ വേരോടു കൂടി പറിച്ചു കളയണം" എന്നു പറഞ്ഞു.

അന്നുരാത്രി കഠിനമായ തണുപ്പുണ്ടായിരുന്നു. അവിടം നിശ്ശബ്ദം ആയിരുന്നതുകൊണ്ടു് നരേന്ദ്രനു, ആ രാത്രി ധ്യാനത്തിൽ കഴിച്ചുകൂട്ടിയാൽ കൊള്ളാമെന്നു തോന്നി ഒരു മരച്ചുവട്ടിൽ ചെന്നിരുന്നു. സമീപത്തുണ്ടായിരുന്ന ഉണങ്ങിയ ചെറിയ കൊള്ളികൊമ്പുകളും മററുംകണ്ടു ഇങ്ങിനെ പറഞ്ഞു "അതുകഠം എടുത്തുകൂട്ടി തീകൊളുത്തുക. സന്യാ

സിമാർ ഈ സമയത്താണ് അഗ്നിയെ പുരസ്കരിച്ച് സർവ്വ ബന്ധങ്ങളും അകററി ധ്യാനത്തിൽ നിമഗ്നരാവുന്നത്. നമുക്കും അതുപ്രകാരം നമ്മുടെ ബന്ധങ്ങളേയും ആശകളേയും ദഹിപ്പിക്കാം" അതുപ്രകാരം അവർ തീ കൊളുത്തി ചുള്ളികളെ അഗ്നിയിൽ പ്രക്ഷേപിച്ച് അഗ്നിവളർത്തി ധ്യാനിപ്പാൻ തുടങ്ങി. അതേ സമയത്തുതന്നെ അവരുടെ ബന്ധങ്ങളേയും ആശകളേയും അവർ ദഹിപ്പിച്ചു. ഹൃദയം ശൂന്യമായി. ഈശ്വരനെ സമീപിച്ചതായി അവൎക്ക തോന്നുകയും ചെയ്തു.

ഇക്കാലത്തു പണ്ഡിത ശശിധരൻ എന്ന ഒരു ഭക്തൻ ഭഗവാനോടു "സ്വാമിൻ! അങ്ങയെപ്പോലെയുള്ള മഹാന്മാൎക്ക ഇച്ഛാശക്തികൊണ്ടു രോഗങ്ങളെ ശമിപ്പിക്കുവാൻ സാധിക്കുമെന്നു ശാസ്ത്രങ്ങളിൽ കാണുന്നുണ്ടല്ലോ. ശമിപ്പിക്കേണമെന്നു നിശ്ചയിച്ച് രോഗംബാധിച്ച സ്ഥലത്തു മനസ്സിനെ ഏകാഗ്രമാക്കിയാൽ രോഗനിവൃത്തിയുണ്ടാകും. അതു സാദ്ധ്യമാണല്ലോ. എന്തുകൊണ്ടു അങ്ങിനെ ശ്രമിച്ചുകൂടാ" എന്നു ചോദിച്ചു. അപ്പോൾ ഭഗവാൻ "നിങ്ങൾ ഒരു വലിയ പണ്ഡിതനാണല്ലോ. ഇങ്ങിനെ വിചാരശൂന്യമായ വചനങ്ങൾ പുറപ്പെടുവിക്കുന്നുവെല്ലോ. എന്റെ മനസ്സിനെ സംപൂൎണ്ണമായി ഭഗവാന് സമൎപ്പിച്ചിരിക്കുന്നു. ആ മനസ്സിനെ ഭഗവാനിൽനിന്നു പിൻവലിച്ച് നശ്വരവും കത്സിതവുമായ ഈ ശരീരത്തിൽ എങ്ങിനെ ചെലുത്തും" എന്നായിരുന്നു മറുപടി പറഞ്ഞത്.

ശശിധരൻ പോയശേഷം നരേന്ദ്രനും മററു ഭക്തന്മാരും നിർബന്ധമായി ഭഗവാനോടു പറഞ്ഞു "ഞങ്ങൾക്കു

വേണ്ടിയെങ്കിലും അങ്ങയുടെ സുഖക്കേട് നിശ്ചയമായും ഭേദമാകണം.''

ശ്രീരാമകൃഷ്ണൻ:- ഞാൻ മനഃപൂർവ്വമായി സുഖക്കേട് അനുഭവിക്കയാണെന്നോ നിങ്ങൾ വിചാരിക്കുന്നതു്? ഭേദമായാൽകൊള്ളാമെന്നു ഇനിക്കു ആഗ്രഹമുണ്ട് അതെങ്ങിനെ സാദ്ധ്യമാകും. എല്ലാം ആ ജഗന്മാതാവിൻെറ ഇഷ്ടമനുസരിച്ചിരിക്കും.

നരേന്ദ്രൻ:- എന്നാൽ സുഖമാകുവാൻ ദയവുചെയ്തു അമ്മയോട് പ്രാർത്ഥിക്കണം.

ശ്രീരാമകൃഷ്ണൻ:- അപ്രകാരം പ്രാർത്ഥിക്കുവാൻ എന്നാൽ ഒരു കാലത്തും സാദ്ധ്യമല്ല.

നരേന്ദ്രൻ:- അല്ല, സ്വാമിൻ അങ്ങിനെ പറയരുതു്. ഞങ്ങൾക്കുവേണ്ടിയെങ്കിലും അമ്മയോടു പറയണം.

ശ്രീരാമകൃഷ്ണൻ:- ആകട്ടെ, സാദ്ധ്യമാണെങ്കിൽ ഞാൻ ശ്രമിച്ചുനോക്കാം.

സ്വല്പം കഴിഞ്ഞ ശേഷം നരേന്ദ്രൻ വന്ന് അമ്മയോടു പ്രാർത്ഥിച്ചുവോ; എന്തായിരുന്നു ദേവിയുടെ മറുവടി എന്നു ചോദിച്ചു.

ശ്രീരാമകൃഷ്ണൻ:- ഇവർ വന്നു നിർബ്ബന്ധിക്കുന്നു. വേദന കൊണ്ടു ആഹാരം കഴിക്കവയ്യാ. ഒട്ടു്ചെയ്തു സ്വല്പം കഴിക്കത്തക്ക വിധത്തിൽ സുഖമായാൽ കൊള്ളാം എന്നു ഞാൻ അമ്മയോടു പറഞ്ഞു. ആ സമയത്തു് അമ്മ നിങ്ങളെ എല്ലാവരെയും

ചൂണ്ടിക്കാണിച്ചു് "എന്തു്? നീ ഇവരുടെ വായകളിൽ കൂടെ ആഹാരം കഴിക്കുന്നുണ്ടല്ലോ" എന്നു പറഞ്ഞു. അതുകേട്ടപ്പോൾ ഞാൻ ലജ്ജിച്ചു. പിന്നെ ഒരു വാക്കുപോലും പറയുവാൻ എനിക്കു കഴിഞ്ഞില്ല.

ദിവസം ചെല്ലുന്തോറും സുഖക്കേടു് കൂടുതലായി കൊണ്ടുവന്നു. ശരീരത്തെപ്പററി ഒട്ടും ഗണ്യമാക്കാതെ വരുന്ന ഭക്തന്മാർക്കു ഉപദേശങ്ങളും കൊടുത്തുകൊണ്ടുവന്നു. "ഈ ശരീരം നശിച്ചുപോകുംമുമ്പെ ഇതിനെ ഒരു യന്ത്രമാക്കി ഒരു മഹത്തായ ദിവ്യശക്തിയെ ജഗന്മാതാവു് വെളിപ്പെടുത്തും" എന്നു് അദ്ദേഹം വളരെക്കാലം മുമ്പു് പറഞ്ഞതു് ഇപ്പോൾ അനുഭവമായി.

1886 ജനവരി 1-ാംനു- ശ്രീരാമകൃഷ്ണന്നു് വളരെ സുഖമുണ്ടെന്നു തോന്നി ഉദ്യാനത്തിൽ ഉലാത്തിയാൽ കൊള്ളാമെന്നാഗ്രഹിച്ചു. ഉച്ചതിരിഞ്ഞു് 3 മണി സമയമായിരുന്നു. അന്നു് ഒരു ഒഴിവുദിവസമായതുകൊണ്ടു് ശിഷ്യന്മാർ 30 പേരോളം അവിടെ വന്നിട്ടുണ്ടായിരുന്നു. കുറെ പേർ മുറിക്കകത്തും കുറേപേർ മരച്ചുവട്ടിലും ഇരിക്കയായിരുന്നു. ശ്രീരാമകൃഷ്ണൻ താഴെ ഇറങ്ങിവന്നപ്പോൾ മുറിയിലുള്ളവർ അദ്ദേഹത്തെ നമസ്കരിച്ചു് അകലെയായി അനുയാത്ര ചെയ്തു. ഗിരീശ്, അതുലൻ, രാമൻ മുതലായവർ ഭഗവാൻ വരുന്നതു കണ്ടു് സമീപത്തുചെന്നു് വന്ദിച്ചു. ഭഗവാൻ ഗിരീശനോടു് പറഞ്ഞു "ഗിരീശ ഞാൻ ഒരവതാരമാണെന്നു നീ എല്ലാവരോടും വിളംബരം ചെയ്യുന്നതുകൊണ്ടെന്നും

നീ എന്നിൽ എന്താണു് കണ്ടതു്." ഇതുകേട്ടു് ഒട്ടും പരിഭ്രമമോ ചാഞ്ചല്യമോ കൂടാതെ ഗിരീശൻ ഭഗവാൻെറ മുമ്പിൽ മുട്ടുകുത്തി കൈക്കൂപ്പി തൊഴുതു് വികാരത്തോടെ തൊണ്ടയിടറി പറഞ്ഞു "വ്യാസൻ, വാത്മീകി മുതലായ മഹഷിമാക്കു് പോലും മനസ്സിലാക്കുവാനോ, വണ്ണിപ്പാനോ കഴിഞ്ഞിട്ടില്ലാത്ത മഹിമയോടുകൂടിയ നിന്തിരുവടിയെപ്പററി എന്നെപ്പോലെ തൃണപ്രായനായ ഒരു ജീവി എന്തറിയും, എന്തു പറയും." എത്രയും ഭക്തിപാരവശ്യത്തോടുകൂടി പറഞ്ഞ ഈ വാക്കുകഠം കേട്ടപ്പോഠം ഗാഢഭാവാവിഷ്ടനായി ഭഗവാൻ അരുളിച്ചെയ്തു "ഞാൻ എന്തു പറയുവാനാണു്. ഞാൻ നിങ്ങളെ എല്ലാം അനുഗ്രഹിക്കുന്നു. നിങ്ങഠം ഉദ്ബുദ്ധരാകുവിൻ. ഇത്രയും പറഞ്ഞു് ബാഹ്യബോധം ഇല്ലാതെ നിന്നു. ഈ അനുഗ്രഹവാക്കുകഠം കേട്ടു് ഭക്തന്മാർ ആനന്ദഭരിതന്മാരായി ഭഗവാൻെറ മുമ്പിൽ ചെന്നു് നമസ്കരിച്ചു് അദ്ദേഹത്തിൻെറ പാദധൂളിധരിച്ചു. അവരുടെ ഈ ഭക്തിപാരവശ്യംകണ്ടു് കരുണാനിധിയായ ഭഗവാൻ അവരെ ഓരോരുത്തരേയും തൊട്ടു് അനുഗ്രഹിച്ചു. ഈ ശക്തിമത്തായ സ്പശം അവരുടെ മനസ്സിനെ ആകപ്പാടെ ഒന്നിളക്കിമറിച്ചു. ചിലർ ചിരിച്ചു, ചിലർ കരഞ്ഞു, ചിലർ ധ്യാനിച്ചു, ചിലർ മററുള്ളവരെ ഉറക്കെ വിളിച്ചു് അനുഗ്രഹീതരാകുവാൻ പറഞ്ഞു. ഇപ്രകാരം അനുഗ്രഹീതരായ ഭക്തന്മാക്കു കേവലം ഒരു സ്പശംകൊണ്ടുമാത്രം ആത്മാനുഭൂതി ലഭിച്ചതായി അവക്കു അനുഭവപ്പെട്ടു. ഈ പുണ്യദിനത്തെ ഇന്നും ഭക്തന്മാർ "കല്പതരുദിനം" എന്നു പറഞ്ഞു ആഘോഷിക്കുന്നു.

നരേന്ദ്രന്ന് ഈശ്വര സാക്ഷാൽകാരത്തിന്നുള്ള ആഗ്രഹവും അദ്ദേഹത്തിന്റെ സാധനകളും മുമ്പ് പ്രസ്താവിച്ചുവല്ലോ. ഒരു ദിവസം സന്ധ്യക്കു അദ്ദേഹം ധ്യാനിച്ചുകൊണ്ടിരിക്കയായിരുന്നു. തന്റെ ശിരസ്സിന്റെ പിന്നിലായി ഒരു ദീപം കത്തിച്ചുവെച്ചതായി അദ്ദേഹത്തിന്നു തോന്നി. ബാഹ്യബോധമെല്ലാം മറഞ്ഞു് സമാധിയിൽ ലയിച്ചു. പ്രജ്ഞവന്നപ്പോൾ ശരീരം കാണാതെ ശിരസ്സുമാത്രം ഉള്ളതായി തോന്നി. "ഹാ! എന്റെ ശരീരം എവിടെ, എന്റെ ശരീരം എവിടെ, ശരീരം കാണുന്നില്ലല്ലോ എന്നു് ഉച്ചത്തിൽ നിലവിളിച്ചു. ആ ശബ്ദംകേട്ടു് വലിയ ഗോപാലൻ ഓടിവന്നു് "ഇതാ നിന്റെ ശരീരം" എന്നു് തൊട്ടു് കാണിച്ചിട്ടും നരേന്ദ്രന്നു വിശ്വാസം വരാതായപ്പോൾ ഭയപ്പെട്ടു് ഭഗവാനെ അറിയിക്കുവാൻ ഓടിച്ചെന്നു. ഭഗവാൻ പറഞ്ഞു "കുറെ സമയത്തേക്കു ആ നിലയിൽതന്നെയിരിക്കട്ടെ. അതിന്നു വേണ്ടി എന്നെ വളരെ ശൈര്യം കെടുത്തീട്ടുണ്ടു്." ആ സ്ഥിതിയിൽ കുറേനേരം കഴിഞ്ഞപ്പോൾ ബാഹ്യബോധം വന്നു. ചുററും ഗുരുഭ്രാതാക്കൾ ഇരിക്കുന്നതായികണ്ടു. അവർണ്ണനീയമായ ആനന്ദത്തിൽ മുഴുകി ഭഗവാന്റെ സമീപം ചെന്നപ്പോൾ "അമ്മ നിണക്കു് ഇപ്പോൾ എല്ലാം കാണിച്ചുതന്നു. തല്ക്കാലത്തേക്കു് ഈ അനുഭൂതികളെ പൂട്ടിവെച്ചിരിക്കുന്നു. താക്കോൽ എന്റെ കൈവശം ഇരിക്കട്ടെ. അമ്മയുടെ ജോലിയെല്ലാം നീ ചെയ്തുകഴിഞ്ഞാൽ ഈ നിധി വീണ്ടും നിണക്കുതന്നെ ലഭിക്കുന്നതാണു്" അതിന്നുശേഷം അന്നു് നിയമിതാഹാരംമാത്രം കഴിപ്പാനും, കുറെ ദിവസത്തേക്കു് ശരീരത്തെ സൂക്ഷിച്ചിരിപ്പാനും ഉപദേശിച്ചു.

നരേന്ദ്രനും മററു ശിഷ്യന്മാരും ലൌകിക ജീവിതത്തിൽ വിരക്തിവന്ന് തന്റെ ഒരുമിച്ചുതന്നെ താമസിക്കുന്നതു കണ്ടു് ശ്രീരാമകൃഷ്ണന്ന് അതിയായ സന്തോഷമുണ്ടായി. ഈ യുവാക്കന്മാരെ സന്ന്യാസികളാക്കുവാൻവേണ്ടി യത്നിച്ചുംവന്നു. ഇവരെ എല്ലാവിധത്തിലും പരിശീലിപ്പിച്ചു് പരിപാലിച്ചുകൊള്ളുവാൻ ഭഗവാൻ നരേന്ദ്രനെ വിളിച്ചു് നിഷ്കൃഷ്ടിച്ചു പറഞ്ഞു "നിന്റെ രക്ഷയിൽ ഇവരെ ഏല്പിക്കുന്നു. ആത്മീയ സാധനകൾ ഇവർ നിരന്തരം അഭ്യസിക്കണം. അവരുടെ ഭവനങ്ങളിലേക്കു് തിരിച്ചുപോകാതെ സൂക്ഷിച്ചുകൊള്ളുകയും വേണം."

ഒരു ദിവസം നരേന്ദ്രനേയും മററു ശിഷ്യന്മാരേയും വിളിച്ചു് തെരുവിൽപോയി ഭിക്ഷയെടുക്കാമോ എന്നു് ഭഗവാൻ ചോദിച്ചു. അവർ അത്യന്തം സന്തോഷത്തോടുകൂടി ഭിക്ഷാപാത്രവും എടുത്തു് ഭിക്ഷതെണ്ടി മടങ്ങിവന്നു. കൊണ്ടുവന്ന പദാർത്ഥങ്ങളെ വൃത്തിയായി പാകംചെയ്തു് ഭഗവാന്നു് നിവേദനംചെയ്തു. ഭഗവാൻ ഒന്നുരണ്ടു വററെടുത്തു് കഴിച്ചു. "നിങ്ങൾ ചെയ്തതു് ഉചിതമായി. ഈ അന്നം എത്രയും പവിത്രമാണു്" എന്നു പറഞ്ഞു.

വലിയ ഗോപാലൻ ഒരു ദിവസം കുറെ കാവിവസ്ത്രവും രുദ്രാക്ഷമാലയും കൊണ്ടുവന്നു് ഇതെല്ലാം സന്ന്യാസിമാൎക്കു് ദാനംചെയ്താൽ കൊള്ളാമെന്നു് തന്റെ ആഗ്രഹം ഭഗവാനെ അറിയിച്ചു. ഭഗവാൻ തന്റെ ശിഷ്യന്മാരെ ചൂണ്ടിക്കാണിച്ചു് "ഇവരെക്കാൾ അധികം ഉൽകൃഷ്ടരായ സന്ന്യാസിമാരെ കാണ്മാൻ സാദ്ധ്യമല്ല. വസ്ത്രവും രുദ്രാക്ഷവും

എല്ലാം ഇവൎക്ക് കൊടുക്കുക" എന്നു പറഞ്ഞു. ഗോപാലൻ വസ്ത്രങ്ങൾ ഭഗവാന്റെ മുമ്പിൽവെച്ചു, ഭഗവാൻ അതുകളെ തന്റെ ശിഷ്യന്മാൎക്ക് കൊടുക്കുകയും ചെയ്തു. ഒരു ദിവസം സായാഹ്നസമയത്തു് പ്രത്യേകം ഒരു കൎമ്മവും അനുഷ്ഠിപ്പിച്ചു. അധികം താമസിയാതെ ഈ യുവാക്കന്മാർ സന്യാസചിഹ്നമായ കാവിവസ്ത്രം ധരിച്ചു്, ജാതിവ്യത്യാസം നോക്കാതെ, വീടുതോറും ഭിക്ഷയെടുത്തു്, ഹിന്ദുധൎമ്മത്തിന്റെ ഉച്ചാശയങ്ങളെ ജനങ്ങൾക്കു താമസിയാതെ നൽകുമെന്നു് ഭഗവാൻ മുൻകൂറായി അറിഞ്ഞു് അത്യന്തം സന്തോഷിച്ചു. ഇപ്രകാരമാണു് ഭഗവാൻ തന്റെ ശിഷ്യന്മാൎക്ക് സന്യാസംകൊടുത്തതും, ശ്രീരാമകൃഷ്ണപരമ്പരയുടെ അസ്ഥിവാരം ഇട്ടതും.

നാൾ ചെല്ലുന്തോറും ശരീരം ക്ഷീണിച്ചു് വെറും അസ്ഥിക്കൂടമായിത്തീൎന്നു. ചരമകാലം സമീപിച്ചുവെന്നു് എല്ലാവൎക്കും ബോദ്ധ്യമായി. ഭക്തന്മാൎക്കും ശിഷ്യന്മാൎക്കും വലിയ വ്യസനമായി. അസഹ്യമായ വേദനയുള്ളപ്പോഴും ഭഗവാൻ "അല്ലയോ മനസ്സേ! ശരീരവും വേദനയും അവരുടെ പാടു്നോക്കട്ടെ. നീ എപ്പോഴും ആനന്ദത്തിൽ മുഴുകിയിരിക്കുക. ശരീരത്തിൽ രോഗം ബാധിക്കുന്നതു് സാധാരണയാണു്. അതു് പഞ്ചഭൂതങ്ങളാൽ ഉണ്ടാക്കപ്പെട്ടതുമാണു് എന്നു് ഞാൻ പ്രത്യക്ഷമായി കാണുന്നു" എന്നു പറയും. മറെറാരു സമയത്തു് ഭഗവാൻ, തന്നേയും ശിഷ്യന്മാരേയും വിഷയമാക്കിക്കൊണ്ടു് "ഭഗവാൻ തന്റെ ഭക്തന്മാരോടുകൂടി ഭൂമിയിൽ ആവിൎഭവിക്കുന്നു. അവർ ഭഗവാനോടുകൂടി മടങ്ങുകയും ചെയ്യുന്നു. ഒരു ജനസംഘം വീട്ടിന്റെ

മുററത്തുവന്ന് ആടുകയും പാടുകയും ചെയ്യുന്നു. വന്ന പോലെ പെട്ടെന്നു മടങ്ങിപ്പോകുന്നു. എവിടെനിന്നു വന്നു, എങ്ങോട്ടാണ് പോയതു് എന്നു ആക്കും അറിഞ്ഞുകൂടാ" എന്നു പറഞ്ഞു.

മഹാസമാധിക്ക് ഏകദേശം പത്തു ദിവസങ്ങൾക്കു മുമ്പ് യോഗിയെ വിളിച്ചു് പഞ്ചാംഗത്തിൽനിന്ന് (ശ്രാവണമാസം 25-ാംതു-) ആഗസ്റ്റ് മാസം 9-ാംതു- മുതലുള്ള ദിവസങ്ങളിലെ തിഥി നക്ഷത്രങ്ങൾ വായിച്ചുകേൾപ്പിക്കുവാൻ ആവശ്യപ്പെട്ടു. 16-ാംതു-വരെ വായിച്ചപ്പോൾ, അതാണ് സുദിനമെന്ന് അദ്ദേഹം തീച്ചയാക്കിയോ എന്ന് തോന്നുമാറു് അതിനപ്പുറം വായിക്കേണ്ട എന്ന് ആംഗ്യംകാണിച്ചു.

നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ മുറിയിൽ ആരും ഇല്ലാത്ത സമയത്തു് നരേന്ദ്രനെ വിളിച്ചു് തന്റെ മുന്നിലിരുത്തി അദ്ദേഹത്തെ നോക്കിക്കൊണ്ടു് ഭഗവാൻ സമാധിസ്ഥനായി. വിദ്യുച്ഛക്തിയുടെ പാച്ചിൽപോലെ ഒരു ശക്തി തന്റെ ശരീരം മുഴുവൻ വ്യാപിക്കുന്നതായി നരേന്ദ്രനു തോന്നി പ്രജ്ഞയില്ലാതായി. എത്ര സമയമാണ് ഈ സ്ഥിതിയിലിരുന്നതു് എന്ന് ഓമ്മയില്ല. ബാഹ്യബോധം വന്നപ്പോൾ ഭഗവാൻ കണ്ണുനീരൊഴുക്കികൊണ്ടിരിക്കുന്നതായിട്ടാണ് നരേന്ദ്രൻ കണ്ടതു്. കാരണം ചോദിച്ചപ്പോൾ "ഇന്ന് നിണക്കു എന്റെ സവ്വസ്വവും തന്നിരിക്കുന്നു. ഞാൻ ഒരു ഫക്കീറായിരിക്കുന്നു. ഈ ശക്തികൊണ്ടു് നീ ലോകത്തിന്നു വളരെ ഉപകാരം ചെയ്യും. അതിന്നു ശേഷമേ നീ പിൻവാങ്ങുകയുള്ളു" ഇപ്രകാരമാണ് ഭഗവാൻ തന്റെ സവ്വശക്തികളും

ശിഷ്യനു കൊടുത്തതു്. ഗുരുവിൻെറ കല്പന ശിരസാവ ഹിച്ചു് ശിഷ്യൻ എത്രത്തോളം മഹത്തായ കാര്യങ്ങൾ ചെയ്യുമെന്നതു് ലോകപ്രസിദ്ധമാണല്ലോ.

ശിഷ്യൻ നല്ലവണ്ണം പരീക്ഷിച്ചു് തൃപ്തിവന്ന തിൻെറ ശേഷമെ, ഒരുത്തനെ ഗുരുവായി സ്വീകരിക്കാവൂ എന്നു് ഭഗവാൻ ഉപദേശിച്ചിരിക്കുന്നുവെല്ലോ. താൻ ഒരവതാരമാണെന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നതു് എത്രത്തോളം വാസ്തവമാണെന്നു് പരീക്ഷിക്കുവാൻ ആഗ്രഹംതോന്നി ഭഗവാനെ സമീപിച്ചു് നരേന്ദ്രൻ ഇങ്ങിനെ വിചാരിച്ചു "ഈ ഘോരമായ വേദന അനുഭവിക്കുമ്പോഴും താൻ ഈശ്വരാവതാരമാണെന്നു് ഇദ്ദേഹം പറയുന്നതാ യാൽ ഞാൻ അതു് എങ്ങനെ വിശ്വസിക്കും" എന്തൊരാ ശ്ചര്യം! ഇങ്ങിനെ വിചാരിച്ച ഉടനെ ഭഗവാൻ തൻെറ ശക്തി മുഴുവൻ ഉപയോഗിച്ചു് സ്പഷ്ടമാകുംവണ്ണം അരുൾ ചെയ്തു. "രാമനായും കൃഷ്ണനായും അവതരിച്ച അതേ പുരു ഷൻതന്നെ ഇപ്പോൾ രാമകൃഷ്ണനായിരിക്കുന്നു. എന്നാൽ അതു് നിൻെറ വേദാന്താൎത്ഥത്തിലല്ല." അനേകം അനുഭൂ തികൾ ഉണ്ടായിട്ടും ഭഗവാനെ വീണ്ടും സംശയിച്ചതിൽ നരേന്ദ്രൻ ലജ്ജിച്ചു് വ്യസനിച്ചു.

1866 ആഗസ്റ്റു് മാസം 15-ാംനു- ഞായറാഴ്ച ഒഴി വുദിവസം ഭക്തന്മാർ തിങ്ങിനില്ക്കുന്നു. ഭഗവാൻെറ കണ്ഠ ത്തിലുള്ള വേദന മൂൎദ്ധന്യാവസ്ഥയിലെത്തിയിരിക്കുന്നു. ഭക്ത ന്മാൎക്ക ദുഃഖം സഹിക്കവയ്യാതെയുമായിരിക്കുന്നു. അൎദ്ധ രാത്രി സമയമായി. ഭഗവാൻ കിടന്നുകൊണ്ടിരിക്കുന്നു. ഒന്നു ദീൎഘമായി ശ്വസിച്ചു് സമാധിയിൽ നിമഗ്നനായി.

പരിചരിച്ചിരുന്ന ശശിക്ക് ആ സമാധി അസാധാരണമാ യിത്തോന്നി. കുറെ കഴിഞ്ഞു് ഭഗവാന് ബാഹ്യബോധം വീണ്ടും വന്നു. വിശക്കുന്നതായി പറഞ്ഞു. സ്വല്പം പാൽ ക്കഞ്ഞികഴിച്ചു. ആശ്വാസമുണ്ടെന്നു് പറഞ്ഞു. കുറെ ഉറ ങ്ങാമല്ലോ എന്നു് നരേന്ദ്രൻ സൂചിപ്പിച്ചു. ഇതുകേട്ടവുടൻ ഭഗവാൻ സ്ഫുടസ്വരത്തിൽ കാളിയുടെ തിരുനാമം മൂന്നുപ്രാ വശ്യം ഉച്ചരിച്ചു. ശാന്തമായി കിടന്നു. ഒരു മണി രണ്ടു മിനിട്ടായപ്പോൾ ദേഹം ആസകലം ഒന്നു വിറച്ചു. രോമാ ഞ്ചംകൊണ്ടു തിരുമുഖത്തു് മന്ദസ്മിതം പ്രകാശിച്ചു.

1886-ാമാണ്ടു് ആഗസ്റ്റ് മാസം 16-ാംനു- തിങ്ക ളാഴ്ച പുലരുന്നതിന്നു് മുമ്പുള്ള ശുഭമുഹൂർത്തത്തിൽ ഭഗവാൻ ശരീരം ത്യജിച്ചു് സച്ചിദാനന്ദത്തിൽ മുഴുകി മഹാസമാധി യിൽ പ്രവേശിച്ചു.

ഈ വർത്തമാനം വളരെ വേഗത്തിൽ കല്ക്കട്ടാ പട്ടണം മുഴുവൻ പരന്നു. ദിവ്യദർശനത്തിന്നായി ഭക്തന്മാർ കൂട്ടം കൂട്ടമായി വന്നുതുടങ്ങി. ശരീരത്തിൽ ചൂടുള്ളതായിക്കണ്ടു. സമാധിയായിരിക്കാമെന്നു് ചിലർ അഭിപ്രായപ്പെട്ടു. ഡാക്ടർ സർക്കാർ വന്നു് പരിശോധിച്ചപ്പോൾ മഹാസമാധി തന്നെ എന്നു തീർച്ചയാക്കി. അഞ്ചു മണിക്കു ആ പരിശു ദ്ധമായ ശരീരത്തെ താഴെ ഇറക്കികൊണ്ടുവന്നു് ഒരു കട്ടി ലിന്മേൽ കിടത്തി. കാഷായവസ്ത്രം ധരിപ്പിച്ചു്, ചന്ദനം ചാർത്തി, പുഷ്പമാലകൾകൊണ്ടു് അലങ്കരിച്ചു്, ഭജന കീർത്ത നങ്ങൾ ചൊല്ലിക്കൊണ്ടു് വരാഹ നഗരത്തിലെ സ്മശാനത്തി ലേക്കു് ശരീരത്തെ കൊണ്ടുപോയി പട്ടടയിൽവെച്ചു. രണ്ടു മണിക്കൂറിന്നുള്ളിൽ എല്ലാം ശാന്തമായി.

ഭഗവാൻ ജീവിച്ചിരിക്കുമ്പോഴുള്ള അനുഭവങ്ങൾ പോലെ ശരീരാഭാവത്തിലും ഭക്തന്മാക്ക് അനുഭവമുള്ളതായി ത്തോന്നി. അദ്ദേഹം അരുളിച്ചെയ്തിരുന്നപോലെ ഒരു മുറിയിൽനിന്ന് മറെറാരു മുറിയിലേക്ക് പോയതെയുള്ളൂ എന്ന് അവർ സമാധാനിച്ചു. അദ്ദേഹത്തിൻെറ ഭൌതികാവശിഷ്ടങ്ങൾ ഒരു കുംഭത്തിലാക്കി "ജയജയ രാമകൃഷ്ണ, ജയ ജയ രാമകൃഷ്ണ, ജയജയ രാമകൃഷ്ണ" എന്ന് ഉച്ചത്തിൽ ഘോഷിച്ചുംകൊണ്ട് കാശിപൂർ ഉദ്യാനത്തിലേക്കു മടങ്ങി.

ത്യാഗമൂത്തിയായ ഭഗവാനെ ലക്ഷ്യമാക്കി ജിവിതം നയിക്കുവാൻ തീച്ചപ്പെടുത്തിയ ആ യുവസന്യാസിമാരുണ്ടൊ പ്രപഞ്ചത്തിലേക്ക് തിരിച്ചുപോകുന്നു, ഒരിക്കലും ഇല്ല. ഏതാനും ചില ഗ്രഹസ്ഥാശ്രമ ശിഷ്യന്മാരുടെ സഹായംകൊണ്ട് വരാഹനഗരത്തിൽ ജീണ്ണിച്ചു ഇടിഞ്ഞു പൊളിഞ്ഞ ഒരു കെട്ടിടം വാടകക്കെടുത്ത് അവിടെ നരേന്ദ്രൻെറ നേതൃത്വത്തിൽ അവരെല്ലാവരും ഒന്നായി ചേന്ന് താമസംതുടങ്ങി. അവിടെവെച്ച് അവർ ചെയ്ത ആത്മീയ സാധനകൾ വണ്ണിക്കുവാൻ അസാദ്ധ്യം, ഭഗവാൻെറ നിയ്യാണശേഷവും തങ്ങൾ ചെയ്യുന്ന ഓരോ കായ്യത്തിലും ഭഗവാൻെറ സഹായവും സാന്നിദ്ധ്യവും പൂത്തിയായുണ്ടെന്ന് അവക്ക് അനുഭവമായി. യുഗാവതാരമായ ഭഗവാൻെറ മഹിമയെപ്പററി അറിവാൻ ആക്ക സാധിക്കും? അദ്ദേഹത്തിൻെറ പൂണ്ണാനുഗ്രഹം സിദ്ധിച്ച വിശ്വവിശ്രുതനായ വിവേകാനന്ദസ്വാമികൾ അരുൾചെയ്തതു നോക്കുക.

"മനസാ, വാചാ, കമ്മണാ ഞാൻ എന്തെങ്കിലും സമ്പാദിച്ചിട്ടുണ്ടെങ്കിൽ, ലോകത്തിൽ ആക്കെങ്കിലും ഉപ

യോഗമാകത്തക്ക ഒരു വാക്കുപോലും ഞാൻ ഉച്ചരിച്ചിട്ടുണ്ടെങ്കിൽ, അതു് എന്റെതാണെന്നു് ഞാൻ അഭിമാനിക്കുന്നില്ല. അതു അദ്ദേഹത്തിൻേറതാകുന്നു. എന്നാൽ ശാപവാക്കുകൾ വല്ലതും ഞാൻ പറഞ്ഞിട്ടുണ്ടെങ്കിൽ, എന്നിൽനിന്നു് വിദ്വേഷവാക്കുകൾ പുറപ്പെട്ടിട്ടുണ്ടെങ്കിൽ അതു മുഴുവൻ എൻേറതുതന്നെ, അദ്ദേഹത്തിൻേറതല്ല. ബലഹീനമായിട്ടുള്ളതെല്ലാം എൻേറതു്, ജീവസ്സേകുന്നതും, ബലവത്തായതും, പുണ്യമായതും, പാവനമായതും എല്ലാം അദ്ദേഹത്തിൻെറ വാക്കുകൾതന്നെ — അതേ — എൻെറ സുഹൃത്തുക്കളെ! ആ മനുഷ്യനെ ലോകം ഇനിമേൽ അറിയേണ്ടിയിരിക്കുന്നു.''

അദ്ദേഹത്തിൻെറ മഹിമ അറിയുവാൻ അത്ര എളുപ്പമാണോ? ഒരിക്കലും അല്ല ആ മാഹാത്മ്യം അറിയുവാൻ, അദ്ദേഹത്തിൻെറ അനുഗ്രഹത്തിന്നായികൊണ്ടു് നമ്മൾ അദ്ദേഹത്തോടുതന്നെ പ്രാൎത്ഥിക്കാം.

ശുഭമസ്തു.

ഓം. തൽ. സൽ.

———::o———